# ശ്രീരാമഗീതാ

(ഭാഷാഗാനം)




**തേലക്കാട്ട പത്മനാഭമേനോൻ,**

ചിററൂർ—കൊച്ചി.

ബി. വി. ബുക്ക് ഡിപ്പോ,

തിരുവനന്തപുരം.

1109.

# ശ്രീരാമഗീതാ

## (ഭാഷാഗാനം)



---

ഗ്രന്ഥകൎത്താ:

**തേലക്കാട്ട പത്മനാഭമേനോൻ,**

ചിറവൂർ—കൊച്ചി.






പ്രകാശകൻ:

തെക്കെ കുറുവാത്ത കെ. ആർ. ജി. മേനോൻ.

---

ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

1109] [വില രൂപാ ൧

---

തിരുവനന്തപുരം
ബി. വി. ബുക്ക്ഡിപ്പോ പ്രവൎത്തകന്മാൎക്കുവേണ്ടി
തിരുവനന്തപുരം
"ഭാഷാഭിവൎദ്ധിനി" പ്രസ്സിൽ അച്ചടിച്ചതു്.
ഒന്നാംപതിപ്പു കാപ്പി—500.
1109.

# മുഖവുര.

---

വേദാന്തം എന്നാലെന്താണ്? വേദങ്ങളെപ്പോലും അറിയാത്ത അസ്മാദൃശന്മാൎക്കെന്തു വേദാന്തബോധം! വേദശാഖകളെ ആസ്പദമാക്കി ഓരോ വേദശാഖാതത്വങ്ങളേയും ഓരോ ഉപനിഷത്തുകൾ ആദ്യന്തമായും അനവരതകീൎത്തി സമ്പാദിച്ചുവരും ഇപ്രകാരമെന്നതെന്തെന്നും കാണേണ്ടതെന്തെന്നുമറിഞ്ഞവരുമായ ഭാരതമാതാവിന്റെ പുണ്യസന്താനങ്ങൾ നിൎമ്മിച്ചിട്ടുണ്ട്. ആ വക ഉപനിഷത്തുകൾ അനേകങ്ങളാണ്. അവയിൽ നൂറ്റിയെട്ടുപനിഷത്തുക്കളിൽ സൎവ്വോപനിഷത്തുക്കളിലേയും തത്വങ്ങൾ അടങ്ങിയിട്ടുണ്ട്. ആ നൂറ്റിയെട്ടുപനിഷത്തുക്കളിലേയും തത്വങ്ങൾ—അതായത് സൎവ്വവേദാന്തസാരം—അഖണ്ഡാനന്ദപ്രാപ്തിക്ക് ഉപയുക്തമായ ദിവ്യോപദേശം—ആണ് ഈ മഹത്തായ ശ്രീരാമഗീതാഗ്രന്ഥംകൊണ്ടു സാധിക്കുന്നത്.

നവവ്യാകരണിയായ് സൂൎയ്യശിഷ്യനായ് സകല വേദോപനിഷത്തുക്കളുടെയും മറ്റു ശാസ്ത്രങ്ങളുടെയും തത്വങ്ങളെല്ലാം ഗ്രഹിച്ചിട്ടുള്ള ആ മഹാത്മാവായ ശ്രീ ഹനുമാനാണ് ഈ ഗീതോപദേശാൎഹനായ ദിവ്യശിഷ്യൻ. പരമഗുരുവായി വസിഷ്ഠാദ്യാചാൎയ്യന്മാൎക്കും ദേവസേവ്യനായ സാക്ഷാൽ ശ്രീരാമദേവനാണ് ഈ ഗീതോപദേശദേശികൻ. ഇതുകൊണ്ടു മാത്രംതന്നെ ഈ ദിവ്യഗീതയുടെ പ്രഭാവം അറിയാം.

മഹാത്മാവായ ശ്രീ വാല്മീകിമഹൎഷിയുടെ ദിവ്യമായ വദനാരവിന്ദത്തിൽ നിന്നു നിൎഗ്ഗമിച്ചതും സഹസ്രം ശ്ലോകങ്ങളുള്ളതും സൎവ്വോപനിഷത്സാരമായതുമായ ഈ ഗീതാമഹാശാസ്ത്രത്തെ മലയാളഭാഷയിൽ സലക്ഷണം അവതരിപ്പിക്കുവാൻ ഏതുമേ പാണ്ഡിത്യവും സജ്ജനസഹവാസവും ഇല്ലാത്ത ഈ നിസ്സാരൻ തുനിയുന്നത് അവിവേകത്തിന്റെ പരമകാഷ്ഠതന്നെ; എങ്കിലും, മൗഢ്യംകൊണ്ടോ, ദുരഹങ്കാരംകൊണ്ടോ ഈമാതിരിയൊരു ഗ്രന്ഥം സജ്ജനസമക്ഷം

അവതരിപ്പിച്ച മഹത്തായ തെറ്റിനായ് വിവേകികൾ എനിക്ക് മാപ്പുതരുമെന്ന് ആശിച്ചു സമാശ്വസിക്കുന്നു.

പഞ്ചശതാധികപ്രബന്ധകൎത്താവായ ശ്രീമദപ്പയ്യദീക്ഷിതാചാൎയ്യവൎയ്യരുടെ ദ്രാവിഡഭാഷാവ്യാഖ്യാനത്തെ ആസ്പദമാക്കി ഞാൻ പരിഭാഷചെയ്ത ഈ ഗ്രന്ഥം മഹാജനങ്ങൾക്ക് എന്നിൽ സ്വല്പമെങ്കിലും കനിവുതോന്നിക്കുമെങ്കിൽ ഞാൻ കൃതാൎത്ഥനായി.

ഉത്തമദേവീഭക്തനും പരമവേദാന്തജ്ഞനും സജ്ജനങ്ങളിൽവെച്ച് ഉത്തമോത്തമനും [illegible]ശ്ശൂൎത്തിതനും ആയ ശ്രീമാൻ പുള്ളൂങ്ങളരെ കൊപ്പുമേനോൻ അവർകൾ ആദ്യമായ് ഈ മഹാഗ്രന്ഥം പരിഭാഷപ്പെടുത്തിത്തരണമെന്ന് എന്നോടാവശ്യപ്പെടുകയും മൂലഗ്രന്ഥത്തിന്റെ ഒരു പ്രതി എനിക്കു തരികയും ചെയ്തതുനിമിത്തമാണ് ഈ ഗ്രന്ഥം പരിഭാഷപ്പെടുത്തുവാൻ എനിക്കു ഭാഗ്യം സിദ്ധിച്ചത് എന്ന് ഞാൻ സജ്ജനങ്ങളെ സബഹുമാനം അറിയിച്ചുകൊള്ളുന്നു.

എന്റെ ഉത്തമസ്നേഹിതനും ഭാഷാഭിമാനികളാൽ എന്നും ബഹുമാനപൂൎവ്വം സ്മരിക്കപ്പെടുന്നവനുമായ ശ്രീമാൻ കളക്കുന്നത്ത് രാമൻമേനോൻ അവർകളുടെ പ്രിയപുത്രന്റെ പ്രസിദ്ധീകരണമായ ഈ ഗ്രന്ഥത്തെ സാഹിത്യകുശലന്മാർ വെറുക്കുകയില്ലെന്നും അവരുടെ സൎവ്വവിധമായ അനുഗ്രഹങ്ങളും ഇതിനുണ്ടാകുമെന്നും ഞാൻ വിശ്വസിക്കുകയും ആ മഹാത്മാക്കളുടെ പാദങ്ങളിൽ ഈ ഗ്രന്ഥം ഭക്തിയോടും വിനയാദരത്തോടും സമൎപ്പിക്കുകയും ചെയ്തുകൊള്ളുന്നു.

ചിറ്റൂർ
15—10—109.

തേലക്കാട്ട പത്മനാഭമേനോൻ.



# വിഷയവിവരം.





# ശുദ്ധിപത്രം.

| ഭാഗം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 8 | 21 | രഞ്ജിതം | രാജ്ഞിതം |
| 114 | 24 | ങ്ങടിയ | ണ്ടിയ |
| 136 | 23 | യായിട്ടു | യായ് |
| 145 | 22 | മാണെന്നി | മല്ലെന്നി |



# ശ്രീരാമഗീതാ

## ഭാഷാഗാനം.

---

## ഒന്നാം അദ്ധ്യായം.

---

ശ്രീമദദ്വൈതദിവ്യാമൃതവർഷം വർഷിക്കും
കോമളകാളമേഘസന്നിഭ ദിവ്യഗാത്രൻ
ശ്രീരാമചന്ദ്രൻ തന്റെ ചേവടിത്തളിർക്കുപ്പി-
ശ്രീരാമഗീതാഗ്രന്ഥം ഭാഷയായ്‌ ചൊല്ലുന്നു ഞാൻ.
നിർമ്മലൻ നിരഞ്ജനൻ നിഷ്കളൻ നിത്യാനന്ദൻ
ചിന്മുദ്രാങ്കിതപാണിപല്ലവ പ്രശോഭിതൻ
സമ്മാന്യൻ സനകാദിയോഗികളാലാരാദ്ധ്യൻ
ബ്രഹ്മജ്ഞൻ ബ്രഹ്മബോധദേശികൻ മഹായോഗി
ദക്ഷിണാമൂർത്തി ദേവൻ പണ്ടു നാന്മുഖനോടു
ശിക്ഷയാ ചൊല്ലീടിനാനിത്തരം മഹത്തരം:—
അത്യന്താത്ഭുത നാനാർത്ഥങ്ങളോടുപേതയായ്‌
ശ്രുത്യന്തദിവ്യബോധദായിനിയായിരിക്കും
ദേവിയാമാശ്രീരാമഗീതയെച്ചൊല്ലീടുന്നേൻ
സാവധാനമായ്‌ ബ്രഹ്മൻ! കേട്ടുകൊണ്ടാലും ഭവാൻ.
ബ്രഹ്മാവേ! വൈകുണ്ഠത്തെപ്പോലെ സുപ്രസിദ്ധമായ്‌
ബ്രഹ്മലോകത്തെജ്ജയിച്ചുള്ളതായ്‌ രമ്യമായി
ലക്ഷണമെല്ലാം തികഞ്ഞുള്ളതായയോദ്ധ്യയെ-
ന്നിക്ഷിതിതന്നിലുണ്ടു നഗരം സുപാവനം.
സർവ്വപക്ഷികളെങ്ങും വാസം ചെയ്യുന്നതായി-
സ്സർവ്വവൃക്ഷങ്ങളെങ്ങും ശോഭിച്ചു നിൽക്കുന്നതായ്‌

സവ്വത്ര പ്രശോഭിതമായിശ്ശോഭിച്ചീടുന്നു
സവ്വദാ സവ്വോത്തമമുദ്യാനമൊന്നങ്ങഹോ!
സവ്വസന്താപങ്ങളും ശമിപ്പിക്കുന്നതായി-
സ്സവ്വാനന്ദവുമാശ്ദേകുന്നതായി നിത്യം
തത്ര മഞ്ജുളങ്ങളായ് ശോഭിച്ചു കൊണ്ടീടുന്നു
നിസ്തുല്യവാപീകൂപ നിമ്മലതടാകങ്ങൾ.
ഉത്തമമാകുമപ്പൂങ്കാവിന്റെ മദ്ധ്യത്തിങ്ക-
ലത്യന്തം തങ്കസ്തംഭാകാരന്മാർ ദേവന്മാരാൽ
വഹിക്കപ്പെട്ടതായി മാത്താണ്ഡകോടിക്കുള്ള
മഹജ്ജ്യോതിസ്സാന്നതായ് രത്നമണ്ഡപമേകം.
നന്നായിശ്ശോഭിക്കുന്നുണ്ടായതിൻ വിശേഷങ്ങ-
ളിന്നാരാലശേഷവുമോതുവാൻ കഴിഞ്ഞീടും?
ആ മണിമണ്ഡപത്തിൽ വൈഡൂൎയ്യവിരചിത-
ശ്രീമയകുട്ടിമങ്ങളും മുനിമാരെക്കാണാം.
പൊന്മയസ്തംഭങ്ങൾക്കുള്ളഗ്രത്തിൽ പതിച്ചുള്ള
വെൺമുത്തുമാലക്കൂട്ടമാം മഹാക്ഷരംകൊണ്ടും
ഭൂതലത്തിങ്കലെങ്ങും വിരിച്ച വസ്ത്രങ്ങളാം
വേദവാക്യങ്ങൾകൊണ്ടും പാരമാസ്സിളങ്ങുന്നു.
തത്ര തോരണങ്ങളാം നൽപ്പുരാണങ്ങൾ കാണാ-
മുത്തമക്കദളികൾ നിൽക്കുന്ന സ്മൃതികൾ പോൽ.
ഹൃദ്യകളായിടുന്ന വിദ്യകളെന്നപോലെ
വിദ്യോതിക്കുന്നുണ്ടങ്ങു വലിയ കണ്ണാടികൾ
ഉത്തമ ദുകൂലാദി ശ്രേഷ്ഠപട്ടാംബരങ്ങൾ
നിസ്തുലമഹാമന്ത്രസ്തോമംപോൽ ചേൎന്നിൽപ്പൂ
ശാന്തിദാന്ത്യാദിയായ സൽഗുണങ്ങളെപ്പോലെ
കാന്തിയേറീടും നല്ല ചിത്രങ്ങളേറെക്കാണാം.
മുല്ലവല്ലികാശോക ചമ്പകവ്രാതങ്ങളാ-
യുള്ള ധൎമ്മശ്രവണാദികളുണ്ടങ്ങേറെ.
കർപ്പൂരാഗരുചന്ദനങ്ങളാം സാംഖ്യം യോഗ-
മുത്തമസമാധികളെന്നിവ കാണാമേറെ.
തങ്കപ്പാത്രങ്ങൾ, വെള്ളിപ്പാത്രങ്ങളെന്നുള്ളവ-
യങ്ങു നിഷ്കാമകർമ്മവ്രാതംപോൽ ചേൎന്നിരിപ്പൂ.

ഉത്തമഫലപുഷ്പസ്തോമങ്ങളും, ചിദാനന്ദ-
വൃത്തിഭേദങ്ങളെപ്പോലങ്ങേറെക്കാണ്ടിടുന്നു.
ദിവ്യങ്ങളും ലവംഗതാംബൂലവീടികാദ്യമാ-
മവ്യാജഭക്തിസ്തോമമങ്ങേറെശ്ശോഭിക്കുന്നു.
ചൊല്ലൊണ്ണും ധൂപദീപമെന്നിവയായിടുന്ന
തൎപ്പണഹോമങ്ങളാലാശ്രിതമാം മണ്ഡപം.
സ്വൎണ്ണപീഠങ്ങളാകുമുന്നതസ്ഥാനങ്ങളാൽ
വൎണ്ണനീയമാം സ്ഥലം മോടിക്കൂട്ടിയതെല്ലാം.
വിവിധവാദ്യങ്ങളാമഷ്ടാംഗയോഗങ്ങളാൽ
ഉദ്ദീപ്തമാം മഹാമണ്ഡപം ചേൎന്നിരിപ്പൂ.
ഷഡ്രസോപേതഭക്ഷ്യജാലമായിരിക്കുന്നോ-
രത്ഭുതസച്ചിത്താനന്ദാമൃതത്താൽദീപ്തിചേൎന്നാം.
പലജന്മങ്ങളുംതോറും വലിയ തപംചെയ്തു
ഫലമാൎജ്ജിക്കിൽമാത്രം ദൎശിക്കത്തക്കതായും
വിശേഷകൎമ്മാവിനാലും മനസ്സുകൊണ്ടുപോലും
വിശ്രുതാലോചനയ്ക്കും വിഷയമല്ലാതായും
പതിന്നാലുലോകത്തും നന്നായിത്തിരഞ്ഞാലു-
മതിന്നൊത്തതായെന്നു വേറിട്ടില്ലാത്തതായും
ഭൂതാദിയാകും ത്രികാലങ്ങളിൽപോലുമെങ്ങു-
മേതുമേ തൽസാദൃശ്യമോതാൻ വയ്യാത്തതായും
കോമളമാകുമയോദ്ധ്യാപുരം തന്നിലുള്ളാ-
രാമണിശ്രീമണ്ഡപമേററവും വിളങ്ങുന്നു.
തന്മദ്ധ്യത്തിങ്കൽ വജ്രം വൈഡൂൎയ്യം ഗോമേദകം
വെൺമുക്താഹാരമെന്നീ നിസ്തുല്യവസ്തുക്കളാൽ
നന്നായിട്ടലങ്കരിച്ചുള്ളതായ് പൊന്മയമാ-
മുന്നതസിംഹാസനോത്തമമൊന്നു ജ്വലിപ്പൂ.
ആ സിംഹാസനോത്തമംതന്നിലുള്ളതാംഗിയാം
ഭൂസുതതാനും, തന്റെ സോദരന്മാരെവരും
സേവിച്ചുകൊള്ളുംവണ്ണം ശ്രീരാമൻ ചിദാകാരൻ
ശ്രീവിഷ്ണുവിശേഷശരൻ വിളങ്ങീടുന്നു നിത്യൻ.
ബ്രഹ്മാവും ബ്രഹ്മപ്രാണപ്രിയയാം വാണിതാനും,
ബ്രഹ്മപുത്രന്മാർ സനകാദ്യരാം മുനികളും

വസിഷ്ഠമുഖ്യരാം താപസശ്രേഷ്ഠന്മാരും
വിശിഷ്ടവാക്യങ്ങളാൽ രാമനെ സ്തുതിക്കുന്നു.
തൎക്കവ്യാകരണാദിശാസ്ത്രങ്ങൾ ശിഷ്യന്മാൎക്കായ്
വ്യക്തബോധമുണ്ടാകുംവിധമായ് പഠിപ്പിച്ചും,
അതിശ്രദ്ധാലുക്കളാം ശിഷ്യൎക്കുവേദപാഠം-
വിധിയാംവണ്ണമതിമോദത്താഭ്യസിപ്പിച്ചും
മുഖ്യാധികാരികളാം ശിഷ്യൎക്കു വേദാന്തത്തി-
ലുത്തമമാം രഹസ്യതത്വങ്ങളെബ്ബോധിപ്പിച്ചും
ആത്മസൌഖ്യത്തിലത്യൎത്ഥം രമിച്ചും ശ്രീരാമ-
നാമനാ ക്രീഡിച്ചുമീവണ്ണമോരോരോദിക്കിൽ
ആ മണിമണ്ഡപത്തിൽ വിളങ്ങിക്കൊണ്ടിടുന്ന
ശ്രീമനോഹരനായ രഘുപുംഗവവീരൻ.
സുവൎണ്ണമയമായും വജ്രവൈഡൂൎയ്യാദ്യമാം
വിവിധവിശേഷരത്നങ്ങൾ ചേൎത്തിണക്കിയും
വിളങ്ങും കിരീടത്തെത്തന്നുടെ ശിരസ്സിങ്കൽ
തിളങ്ങുംവണ്ണം നിത്യം വഹിച്ചും, കൎണ്ണങ്ങളിൽ
ചന്ദ്രസൂൎയ്യന്മാരെപ്പോലുള്ള കുണ്ഡലങ്ങളെ-
സ്സാന്ദ്രകൌതുകം ചേൎത്തും, സുവൎണ്ണത്തോൾവളകളെ
ഉന്നതമായ് വിളങ്ങും തോളിരണ്ടിലും ചേൎത്തും
തന്നുടെ പല്ലവത്തോടൊത്തൊരംഗുലികളിൽ
ചാരുമോതിരങ്ങളെപ്പൂണ്ടും, തന്റെ കാലു-
മൂരുകാണ്ഡങ്ങളും നന്മൃദുപീതാംബരത്താൽ
മറച്ചും, മനോഹരമായും ഗുംഫിച്ചതായു-
മിരിക്കും കണ്ഠത്തിങ്കൽ മുക്താഹാരങ്ങൾ പൂണ്ടും
വാട്ടമില്ലാത്തതായ പാദപങ്കജങ്ങളിൽ
കോട്ടമറ്റുള്ള രണ്ടു നൂപുരങ്ങളെപ്പൂണ്ടും,
ഗദയും ശംഖും നല്ല ചക്രവും നിജമായ-
മുഗ്ദ്ധകൈത്താരിൽ ധരിച്ചും ജഗന്നാഥൻ നാഥൻ
പങ്കജനാഭൻ സാക്ഷാൽ ഭഗവാൻ ശ്രീരാഘവൻ
തിങ്കൾ കൈതൊഴും വക്ത്രപങ്കജമാൎന്ന ദേവൻ.
ആ മഹാസിംഹാസനത്തിങ്കൽ വാണാനെങ്കിലും;
ശ്രീമാനന്തരംഗത്തിങ്കൽ ഭജിച്ചാൻ വിരക്തിയെ.

ലൗകികവൈദികങ്ങളാകും വ്യാപാരങ്ങളാ-
ലാകലപ്പെട്ടു ചിത്തം വിക്ഷിപ്തമാകയാലെ
സ്വച്ഛമല്ലാത്തതായ ബുദ്ധിയെ സ്ഥിരമാക്കാ-
നുത്തമൻ വിരക്തിയെസ്സേവിച്ചുകൊണ്ടീടിനാൻ.
ശ്രീരാമനിപ്രകാരം വർത്തിച്ചുകൊണ്ടീടുമ്പോ-
ളാരാമേംഗിതജ്ഞന്മാരാകും ബ്രഹ്മാദ്യന്മാരും
ഭ്രാതാക്കന്മാരും മറ്റെല്ലാവരും പോയീടിനാർ
വാതാത്മജാതനാമദ്വാരപാലകനെന്ന്യേ.
തദനന്തരം രാവണാന്തകൻ രഘുവീരൻ
വിദിതാഖില വേദവേദാന്ത ശാസ്ത്രതത്വൻ
ബദ്ധപത്മാസനസ്ഥനായ്‌വിഷയങ്ങളോട്ടു
ബദ്ധമാം സർവ്വേന്ദ്രിയ ഗ്രാമസംഹാരംചെയ്തു.
സർവ്വവേദാന്തപ്രോക്തമായ്‌നിരഞ്ജനമായി
നിർവ്വികല്പമായ് ഗുണത്രയരഹിതമായ്‌നിത്യം
സച്ചിദാനന്ദഘനമായ്‌ലസിച്ചീടുന്നോരാ-
നിശ്ചലബ്രഹ്മത്തിങ്കൽ മാനസം നന്നായ്‌ചേർത്തു
ആദരാലഖണ്ഡാനന്ദാംബുധിയായ്‌വിളങ്ങും
പൂതനിർവ്വികല്പാഖ്യമാം സമാധിയിലേറാം.
മജ്ജനം ചെയ്തുകൊണ്ടു തത്ര വാണരുളിനാൻ
സജ്ജനാധാരൻ നിവാതാന്തദീപംപോലെ.
ധന്യനായ്‌പൂർണ്ണാകാരനായിട്ടെവൻതനി-
ക്കന്യമായൊന്നും കാണുന്നില്ല കേട്ടീടുന്നില്ലം
അറിയുന്നതുമില്ലപ്പൂരുഷൻ തന്നിക്കെങ്ങും
നിറയുംവണ്ണം മോദമസ്സുഖാനുഭൂതിയിൽ
ഉല്ലസിച്ചുള്ള നിഖിലേന്ദ്രിയമാന്ന ഭൂമീ-
വല്ലഭൻ; ജഗദ്രക്ഷാദിബീജങ്ങളാൽപിന്നെ—
പ്രേരണചെയ്യപ്പെട്ടിട്ടസ്സമാധിയെ വിട്ടു
ശ്രീരാമൻ പുറത്താവിർഭവിച്ചുകൊണ്ടീടിനാൻ.
അന്നേരം വാതാത്മജൻ വിശ്രുതബുദ്ധിശാലി
മന്നവൻ സമാധിയിൽനിന്നുണർന്നതായ്‌കണ്ടു
കഞ്ചുകം രണ്ടുംകെട്ടി വിനയാധിക്യംകൊണ്ടു
മെയ്യെല്ലാമൊതുക്കിത്തൻ മുഖംതാഴ്ത്തി ശ്രീരാമൻതന്റെ

തിരുമുമ്പാകെച്ചെന്നു ദണ്ഡവൽഭൂമിയിങ്ക-
ലുരുഭക്തിയുൾത്താരിൽച്ചേൎന്നു വീണുവന്ദിച്ചു
അൎഗ്ഘ്യപാദ്യാദ്യങ്ങളാം സൎവ്വോപചാരങ്ങൾകൊ-
ണ്ടച്യുതനെത്തദാ വിധിവൽ സംപൂജിച്ചു
ഭക്തിശുശ്രൂഷകളാൽ രാമനെ സന്തോഷിപ്പിച്ചു
വ്യക്തമായ് മനോഹരമായി നന്മൃദുവായി
ശ്രുമരവായിട്ടേവം തത്വാൎത്ഥപ്രശ്നോത്തര-
മോതുവാനുത്സുകൻ ശ്രീരാമനോടുണൎത്തിനാൻ
നിന്തിരുവടിതന്നെ ശ്രീരാമ! പരമാത്മാ
നിന്തിരുവടിതന്നെ സച്ചിദാനന്ദാകാരൻ
സൎവ്വസൃഷ്ടിസ്ഥിത്യന്തകാരണമായിരിക്കും
സൎവ്വഗൻ സൎവ്വേശ്വരൻ നിന്തിരുവടിതന്നെ
നിന്തിരുവടിതന്റെ സേവാപുണ്യാതിരേകാ-
ലന്തരംഗത്തിലിത്തത്വം ഞാനൊട്ടറിയുന്നു.
സവിശേഷമാം ജ്ഞാനമടിയനില്ലായ്കയാ-
ലിവിടെദ്ദേഹം ഞാനെന്നോൎത്തു ദുഃഖിക്കുന്നു ഞാൻ.
സന്തതം ദുഃഖമാത്രമല്ലാതെ ചിന്തിക്കിലെ-
ന്നന്തരംഗത്തിൽ കാണുന്നില്ല ഞാൻ സംസാരത്തിൽ
എങ്കിലും; ബളിശത്താൽ മത്സ്യമെന്നതുപോലെ
ഞാൻ കുഴങ്ങുന്നു സുഖബുദ്ധിയാൽ സംസാരത്തിൽ
സങ്കടക്കടലിന്നു തൻകരചെന്നു പററാ-
നെങ്കരൾകൊണ്ടുകാണുന്നില്ല ഞാൻ മാൎഗ്ഗമൊന്നും.
രോഗങ്ങൾക്കുള്ള വീടായ് നിത്യഷൾഭാവയുക്ത-
മാകുമിദ്ദേഹമെന്നുമനിത്യംതന്നെ നൂനം.
ഇദ്ദേഹം വജ്രത്തിന്നു തുല്യമായ് ഭവിക്കില്ല-
മിദ്ദേഹം കൊണ്ടെങ്ങിനെ കൃതകൃത്യനാവു ഞാൻ.
സൎവ്വജ്ഞനായിസ്സൎവ്വശക്തനായിരിക്കുന്ന
സൎവ്വദേവേശ! ദയാവാരിധേ! ഗുണാംബുധേ!
നിന്തിരുവടി തന്റെ സഗുണസ്വരൂപമോ
നിന്തിരുവടി തന്റെ മായയാലാവിഷ്കൃതം.
നിഷ്കാമകൎമ്മികൾക്കു ചിത്തശുദ്ധിക്കായ്കൊണ്ടും
ഉക്കാരണം സൎവ്വലോകക്ഷേമാപ്തിക്കായിക്കൊണ്ടും

നിന്തിരുവടിയെത്താൻ ഹൃദ്പത്മകഞ്ജരത്തിൽ
സന്തതം വിബുധരായുള്ളോരും ധ്യാനിക്കുന്നു.
എന്നുടെ പൂർവ്വപുണ്യസഞ്ചയമത്യുൽകൃഷ്ടം
ധന്യമാമിമ്മൂർത്തിതൻ ദർശനമെനിക്കേകി.
ചർമ്മചക്ഷുസ്സുകൊണ്ടു കാണത്തക്കതല്ലല്ലോ
നിർമ്മല! നിർഗ്ഗുണമായ്‌വിളങ്ങും ഭവദ്രൂപം
നിത്യശുദ്ധമായശരീരമായ് ശാശ്വതമായ്
നിത്യബുദ്ധമായ് മഹാകാശസന്നിഭമായി
സർവ്വജീവാത്മാക്കൾക്കും പരമാത്മാവായ് നിത്യം
സർവ്വതേജസ്സുകൾക്കുമുത്തമതേജസ്സായി
നിത്യമുക്തമായ് പരമവ്യയമായ് വിളങ്ങും
സത്യനിർഗ്ഗുണബ്രഹ്മമെന്നതെന്നുള്ളത്തിൽ
അറിവാനടിയനിന്നാഗ്രഹിച്ചീടുന്നതു-
ണ്ടരുളിച്ചെയ്തീടുവാനായപേക്ഷിച്ചീടുന്നേൻ.
അരുളിച്ചെയ്തീടുവാനായാസമില്ലെന്നാലു-
മറിവാനടിയനിന്നധികാരിയാകിലും,
തിരുവുള്ളത്തിലെന്നിൽ കൃപയുണ്ടെന്നാകിലും
പെരുതാമാത്മലാഭസിദ്ധിക്കായെനിക്കിപ്പോൾ
കരുണാവരുണാധിവാസമാം വിഭോ! കനി-
ഞ്ഞരുളിച്ചെയ്തീടുവാനായപേക്ഷിച്ചീടുന്നേൻ.

ശ്രീരാമഗീതാഗാനത്തിൽ അദ്ധ്യാത്മാനുഭവപാരിവശ്യമെന്ന
ഒന്നാം അദ്ധ്യായം കഴിഞ്ഞു.



# രണ്ടാം അദ്ധ്യായം.

ഭക്തനാം ഹനുമാന്റെ ചോദ്യം കേട്ടിട്ടു സർവ-
ശക്തനാം ശ്രീരാഘവനരുളിച്ചെയ്തീടിനാൻ:—
മാരുതേ! മഹാപ്രാജ്ഞ! നന്നുനന്നാശ്ചര്യ്യം മു-
പ്പാരിനും ഹിതമായിബ്ഭവമോക്ഷമാർഗ്ഗമായ്
വിളങ്ങുന്നതാണു നിൻചോദ്യം നീയെങ്കൽ നിന്നി-
ട്ടുളവാകുമീ വേദാർത്ഥങ്ങളെസ്സാമാന്യമായ്
ബോധിച്ചിട്ടുണ്ടെന്നാലും വിസ്തരിച്ചുവ നിന-
ക്കോതുവാനിപ്പോളേററമുത്സുകനാകുന്നു ഞാൻ
ബ്രഹ്മവിദ്യയെ ശ്രവണാദിചെയ്തീടുവാനായ്
സ്സന്മതേ! നിന്നെക്കാളുമധികാരിയില്ലെങ്ങും
നിനക്കേകാത്തതായ രഹസ്യാർത്ഥങ്ങളെക്കൊ-
ണ്ടെനിക്കില്ലൊരു ഫലമെന്നു ചിന്തിക്കുന്നു ഞാൻ.
അരികെ വരികെടോ! നിന്നുടെ ദേഹസ്പർശം
കരമിട്ടുളിച്ചീടുന്നു; മാരുതേ! നിന്നെപ്പോലെ.
മൽപ്രീതിഭാജനമായ് ലോകത്തിലാരുമില്ലി-
തുരം പ്രിയത്തിന്നായ് നിന്നോടോതുന്നതല്ലിന്നു ഞാൻ.
ഇത്തരമരുൾചെയ്തു രഘുപുംഗവൻ, തന്റെ
ഹസ്തത്താലാപാദമസ്തകമക്കപീന്ദ്രനെ
നന്നായിത്തഴുകിനാൻ, തത്ത്വാർത്ഥങ്ങളെപ്പിന്നെ—
മന്നവനരുളിച്ചെയ്തീടിനാൻ സസന്തോഷം.
ഷഡ്വികാരാദി ഭേദരഞ്ജിതം ദേഹജന്യ-
ധർമ്മങ്ങളശനാദ്യങ്ങളാൽരഹിതം കേവലം
പരിപൂർണ്ണമദ്വയം പാപാദി ദോഷഹീനം
പരമം പഞ്ചകോശവർജ്ജിതം പരം സൂക്ഷ്മം.
അവസ്ഥാത്രയഹീനം ചിന്മാത്രമചഞ്ചലം
പവനാത്മജ! മമ നിർഗ്ഗുണബ്രഹ്മരൂപം.
യാതൊന്നാണതുതന്നെ പാരമാർത്ഥികമായു-
മേതൊരു കാലത്തിലുമത്ഭുതമായുമുള്ള

അഞ്ജനാത്മജ! സർവ്വവേദാന്തസ്ഥിതിഭേദ-
മഞ്ജസാ നിനക്കു ഞാനുപദേശം ചെയ്തീടാം.
വേദങ്ങൾ വിഷ്ണുവാമെൻ നിശ്വാസവായുക്കളായ്
ജാതങ്ങൾ കപിശ്രേഷ്ഠ! കേൾക്കവവിസ്താരങ്ങൾ.
എള്ളിന്റെയുള്ളിലെണ്ണപോലവേ വേദങ്ങൾ ത-
ന്നുള്ളിൽ വേദാന്തങ്ങളെ പ്രതിഷ്ഠിച്ചിരിക്കുന്നു.
ഋഗ്യജുസ്സാമാദിയായ് നാലുമാതിരിയായി-
ച്ചൊൽക്കൊള്ളും വേദങ്ങളെ വേർപിരിച്ചോതീടുന്നു.
ആ നാലു വേദങ്ങൾക്കുമനന്തം ശാഖകളും
മാനാതീതോപനിഷത്‌വൃന്ദവുമുണ്ടെങ്കിലും,
ഇരുപത്തൊന്നു ശാഖ ഋക്കില്, യജുസ്സിങ്ക-
ലൊരു നൂറ്റൊൻപതുണ്ടു ശാഖകൾ, സാമത്തിങ്കൽ
സഹസ്രം, അഥർവ്വണത്തിങ്കലയ്മ്പത് വന്നു
ജഗത്തിൽ ശാഖാസംഖ്യ നിർണ്ണയിച്ചിരിക്കുന്നു.
ഓരോരോ വേദശാഖയ്ക്കോരോന്നുപനിഷ-
ത്താരോരുത്തുമറിഞ്ഞീടുമവതൻമാഹാത്മ്യങ്ങൾ.
എവനാശാഖകൾക്കുള്ളൊരു ഋഷിനെയെങ്കൽ-
സ്സവിശേഷമാം ഭക്ത്യാ പഠിച്ചുകൊള്ളുന്നവൻ,
മുക്തമായിടുന്ന സായുജ്യപദവിയ-
സ്സല്ലോകസ്ഥനവൻ സാദരം പ്രാപിച്ചീടും.
സാലോകസാരൂപ്യസാമീപ്യസായുജ്യങ്ങളെ-
ന്നീലോകരോതീടുന്ന നാലു മുക്തികളെയും
അഞ്ചാമതായുള്ള കൈവല്യാഭിഖ്യാ മുക്തി-
ചഞ്ചലമെന്യേ ഹരിക്കുന്നിതെന്നറിക നീ.
സായുജ്യമുക്തനായ മർത്ത്യന്നു ലയസ്ഥാന-
മായതു തന്നെ നൂനം കൈവല്യാഭിഖ്യാ മുക്തി.
ശ്രീരാമചന്ദ്രനേവമരുളിച്ചെയ്തനേരം
മാരുതി ഭക്തിയോടും പിന്നെയും ചോദ്യം ചെയ്താൻ:
ഇക്കാണും സംസാരകൂപത്തിങ്കൽ വീണും വീഴാ-
തികാലം കൈവല്യമാംമുക്തിയെ സിദ്ധിക്കുവാൻ
എന്തുപായമാണുള്ളതായതു കനിവോടു
നിന്തിരുവടിയെനിക്കുപദേശിക്കേണമേ.

വാനരപ്രൗഢനേവമുണർത്തിച്ചതു കേട്ടു
ജാനകീജീവനാഥനരുളിച്ചെയ്തീടിനാൻ.
മുണ്ഡ, തൈത്തിരീയ, ഐതരേയ, ഛാന്ദോഗ്യ, കേന,
മാണ്ഡൂക്യ, കഠ, പ്രശ്ന, ബൃഹദാരണ്യകേ,ശ,
ഇത്യേവം മുക്തികാന്തമായ് മഹാശ്രേഷ്ഠങ്ങളായ്
വർത്തിക്കുമൊരു നൂററിയെട്ടുപനിഷത്തുകൾ
പ്രശസ്തരഹസ്യാർത്ഥമാലകളാക്കിച്ചൂടി-
ജ്ജഗത്തിലുപനിഷദ്ദേവി വർദ്ധിച്ചീടുന്നു.
ഭാവനാവിപരീതഭാവനാ പിന്നീടസം-
ഭാവനായെന്നു ചൊല്ലും ഭാവനാത്രയം നന്നായ്
നിശ്ശേഷം നശിപ്പിപ്പാനുള്ളതാം സിദ്ധൗഷധം
വിശദത്തിലുപനിഷദ്ദേവിയെസ്സേവിക്കയാം.
മാരുതേ! മാണ്ഡൂക്യോപനിഷത്തൊന്നിൽ ജ്ഞാനത്താൽ
ചേരുമേ നന്നായ് കൈവല്യാഭിഖ്യയായ മുക്തി.
അതുകൊണ്ടാമുക്തിക്കുള്ളധികാരിയാകായ്കിൽ
മതിമൻ! മുണ്ഡാദിയാം പത്തുപനിഷത്തുകൾ
പഠിച്ചീടേണമെന്നാൽ നിർഗ്ഗുണസച്ചിൽപദത്തിൻ
സ്ഫുടബോധത്താൽ പരോക്ഷജ്ഞാനമുണ്ടായ് പിന്നെ
സത്യലോകംവഴിക്കു വൈകുണ്ഠം പ്രാപിച്ചിട്ടു
നിത്യകൈവല്യമുക്തി സിദ്ധിക്കും നിസ്സംശയം.
ക്രമമുക്തിയെന്നോതുമിച്ചൊന്ന മാർഗ്ഗത്തിങ്ക-
ലമിതാ പ്രാണോൽക്രാന്തി മുതലാം ദുഃഖങ്ങളെ
ചിന്തിച്ചു പേടിക്കുകിൽ ജീവന്മുക്തിയിൽ മോഹ-
മന്തരംഗത്തിലുള്ള മാനുഷൻ സോഹം സോഹമായ്
മുണ്ഡാദിഹംസാന്തമായ് മുപ്പത്തിരണ്ടെന്നുള്ളോ-
രെണ്ണമുള്ളുപനിഷത്തുകളെയും പഠിക്കേണം.
എങ്കിലോ, മദ്രൂപബോധത്താലപരോക്ഷം
സംശയവർജ്ജിതനാവന്നറിഞ്ഞാനന്ദിച്ചീടും.
മാരുതേ! ജീവന്മുക്തി തന്നിലും പ്രതീതിയാൽ
പ്രാരബ്ധദുഃഖം ജീവിക്കുള്ളതായിരിക്കയാൽ
ആയതുമററാകുമാറാവിദേഹമുക്തിയെ
ന്യായമായ് ചെന്മകാംവാനിച്ഛിച്ചീടുന്നാകിലും

ഗുരുഭക്തിഹീനനും കൃതഘ്നനായുള്ളോനും-
മരുവാംഭക്തിയെന്നിലുള്ളിലില്ലാതവനും.
മാരുതേ! ദുരാചാരനിരതനായവനും
സാരമാമുപനിഷൽ ശാസ്ത്രമോതരുതെന്നും.
ഗുരുസേവയിൽ ശ്രദ്ധയാന്നുള്ള സൽശിഷ്യനും
പെരികെ പിതൃപ്രീതിവാഞ്ഛിക്കും തനയനും
പരമഭക്തിയെന്നാൽ ചേൎന്നിട്ടും മനുജനും
വരവംശത്തിൽ പിറന്നുള്ള സത്സ്വഭാവിക്കും
ധരിച്ചു സദാചാരമാൎഗ്ഗത്തിൽ ചരിപ്പോനും
പാരമായ് പരീക്ഷിച്ചുശേഷമേകുകീശാസ്ത്രം.
ഇശ്ശാസ്ത്രം പഠിക്കിലും പഠിപ്പിക്കുന്നാകിലു-
മിശ്ശാസ്ത്രം കേട്ടീടിലുമന്യനെക്കേൾപ്പിക്കിലും
പ്രാരബ്ധകൎമ്മസംബന്ധമാത്രദേഹം പതിക്കുമ്പോൾ
ചേരുമാമവരെന്നാലൈക്യമെന്നറിക നീ.
ഇശ്ശാസ്ത്രശ്രവണത്തിന്നൊരു യോഗം വന്നാൽ
നിശ്ശേഷപാപങ്ങളുമടിയോടകന്നീടും
മാരുതേ! മൽശിഷ്യനാം നിനക്കായ്കൊണ്ടീശാസ്ത്രം
പാരമാൎത്ഥികബോധദായകമുപദിഷ്ടം.
ഈ നൂറെറട്ടുപനിഷത്തായിട്ടും ശാസ്ത്രം ഗുഹ്യം
വാനരപ്രൗഢാ! ഭവാനെന്നാലിന്നുപദിഷ്ടം
ജ്ഞാനംകൊണ്ടെന്നാകിലുമജ്ഞാനംകൊണ്ടാകിലും
മാനവർ പഠിക്കുകിൽ ബന്ധമോചനം ഫലം.
“ജ്ഞാനമുപദേശിക്കുന്ന വേദാന്തത്തിൽബുദ്ധി-
വാനര! ഭവാനെന്നു നിത്യവും ഭജിച്ചാലും.
ശ്രദ്ധാസമ്പന്നരായി ഏതൽ ചേൎന്ന ധൎമ്മാൎഗ്ഗിയായി
വസിക്കും ശാന്തന്മാരാമന്തേവാസികൾക്കുകിൽ
നിത്യവും ജ്ഞാനം വിശ്വസിച്ചുപദേശിക്ക”യെ-
ന്നുപനിഷദ്വാക്യംചൊല്ലുന്നുതീൎന്നതാം.
ആലസ്യം പ്രമാദമെന്നുള്ളവയററ, ബുദ്ധി-
ശാലിയായ് വേദാന്തശ്രവണപടുവായി
സൎവ്വദാ വിഷയത്തിൽ വാസനാരഹിതനായ്
സൎവ്വദാ ഭക്തികൊള്ളുമുത്തമശിഷ്യനായ്

സന്മതികളാമവർ തൻ ഗുരുമുഖാന്നതാം
സമ്യക്ശിഷ്യനെ പരിശോധന ചെയ്തു ശ്രേഷ്ഠാ
ആത്മനി ബോധിതനാം വിദ്യയായ് വൈഷ്ണവിയാ-
യാത്മനിഷ്ഠയാമിതു നൽകു ഭദ്രമതല്ലോ.

ശ്രീരാമഗീതാഗ്രന്ഥത്തിൽ പ്രമാണസ്വരൂപനിരൂപണമെന്ന
രണ്ടാം അദ്ധ്യായം കഴിഞ്ഞു.



# മൂന്നാം അദ്ധ്യായം

ശ്രീരാമചന്ദ്രൻ തൻ്റെ ചേവടികളിൽ കൂപ്പി-
ശ്രീരാമദൂതൻ വീണ്ടുമിതുരചെയ്തിതാൻ:—
അപ്രമേയ ഭഗവാനേ! ജാനകീജീവനാഥാ!
കല്യാണാകൃതേ! ജീവോല്പത്തിനാശഭാവാൽ,
ജീവൻ, ബ്രഹ്മത്തിൻ കാര്യമായ് വരില്ലെന്നദ്വൈത-
ഭാവമാം മതമേററം പ്രസിദ്ധപ്പെട്ടതല്ലോ.
ജീവൻതന്നുല്പത്തിയെസ്സമ്മതിക്കും മാന്ദ്യമു-
രേവരാം തർക്കികരും സമ്മതിക്കാത്തതല്ലോ.
ജീവനു വിനാശമുണ്ടെന്നതു വന്നാകിലീ-
ജ്ജീവനായവനിതാ ബ്രഹ്മത്വമൊരിക്കലും.
അങ്ങിനെയായാലേകത്വശ്രുതിവാക്യകോപ-
മങ്ങൊഴിപ്പാനാകാതവണ്ണമായ് വ്യാപിക്കുന്നു.
മൃത്യുവാം സംസാരമാർഗ്ഗത്തിൽ ദ്വൈതസിദ്ധിയാൽ
നിത്യവും ഭയം നേരിട്ടീടുന്നു നിരന്തരം.
ജന്മകാര്യൈക്യമേതും ചൊല്ലേറുമഭയവും
മനുജശേഖര! നരിക്കണമിങ്ങിനെയായാൽ.
വിദ്വാന്മാർ യാജ്ഞവൽക്യാദ്യന്മാരാമാചാര്യന്മാ-
രദ്വൈതബ്രഹ്മവാദഖ്യാതിസമ്പാദിച്ചവർ.

ചേതനനായി പ്രത്യഗാത്മാഖ്യനായെന്നി-
പ്പൂതനാമങ്ങൾകൊണ്ടു പേർപെറ്റുള്ളവനായി
ബ്രഹ്മാദിത്യരിൽ, തീയ്യിൽ ത്വൽപ്രതിബിംബംപോലെയുണ്ടായ്
ബ്രഹ്മത്തിൽതന്നെ ലയം പ്രാപിക്കുന്നവനായി
അദ്വൈതവാദിജ്ഞാനം തൽപ്രകൃതിയായിട്ടുമാ-
വിദ്യയെന്നുമാറാൻ "തത്" പദലക്ഷ്യാർത്ഥനാം.
ഭൂതങ്ങളെല്ലാമഞ്ജനേയ! കേവലമേതിൽ നിന്നു
ജാതങ്ങളായീടുന്നിതേതിനാൽ ജീവിക്കുന്നു
ഏതിങ്കൽ മോക്ഷകാലേ ലയിച്ചുകൊണ്ടിടുന്നു
വാദമില്ലതുതന്നെ, മുമുക്ഷുക്കളാലെന്നും
അറിയത്തക്കതായേകമാം ബ്രഹ്മമെന്ന-
തറിക മഹാമതേ! മാരുതേ! ഹൃദയേ നീ.
എന്നാൽ, ലാ ഭൂതങ്ങളിജ്ജീവന്മാരാണോ? അത-
ല്ലെന്നാൽ, ആകാശാദികളാം ഭൂതങ്ങളാണോ?
അല്ലെന്നാൽ, പഞ്ചീകൃതലോകങ്ങളാണോ എന്നി-
ങ്ങുള്ള ശങ്കയ്ക്കുള്ള സമാധാനം കേട്ടാലും നീ.
അറിയത്തക്കതാമേകമാം ബ്രഹ്മമെന്നു
പറയപ്പെട്ടതും നിർഗ്ഗുണാവസ്ഥ തന്നെ
ആ ബ്രഹ്മത്തിങ്കൽ വസിച്ചിടുന്നതെന്നുള്ളതിൽ
സൽബ്രഹ്മചാരിൻ! ധരിപ്പാൻ പ്രയാസമില്ലല്ലോ.
അതിനാൽ ഭൂതശബ്ദം ലോകത്തെക്കുറിക്കുന്നി-
ല്ലതു ലോകത്തെക്കുറിച്ചാകുന്നതാണെന്നാകിൽ
നിർഗ്ഗുണബ്രഹ്മം വിധിക്കേണ്ടതായ് വരുമപ്പോ-
ളിഹ കൈവല്യമുക്തിക്കവകാശമില്ലല്ലോ.
ആകയാൽ ഭൂതശബ്ദം ജീവനെന്നർത്ഥത്തിങ്ക-
ലാകുന്നു കല്പിക്കപ്പെട്ടുള്ളതെന്നറിഞ്ഞാലും.
ഹേതുവിജ്ജീവന്മാർക്കപഞ്ചീകൃതമായ
ഭൂതസ്ഥാനത്തിന്നു നിർഗ്ഗുണബ്രഹ്മമത്രെ നം.
നിർഗ്ഗുണബ്രഹ്മമെന്നും കാരണമാകുന്നത-
ല്ലീ ലോകങ്ങൾക്കെന്നുള്ളതുള്ളതാണല്ലോ.
തന്നുടെ പ്രകൃതിയാം ശക്തിയിൽ, മായാശക്തി-
തന്നെയുത്ഭവിപ്പിക്കും മൂന്നുമുള്ളതായുള്ള

കാലത്തെ സ്ഥിതിയാണൊന്നിർഗ്ഗുണാവസ്ഥയെന്നി-
ക്കാലത്ത ചിന്തിച്ചാകിലില്ല സംശയം പിന്നെ.
ഈശ്വരാഭിഖ്യമായ സഗുണബ്രഹ്മംതന്നെ
നിശ്ചയം ലോകത്തിന്ന കാരണമായീടുന്നു.
അത്രതാൻ പഞ്ചീകൃതഭൂതങ്ങൾക്കശേഷവു-
മദ്ധ്യനാന്നിമിത്തകാരണമായ് നിന്നീടുന്നു.
തന്നെത്താനചിത്തിലും ചിത്തിലും ചൂഴപ്പെട്ടു-
നിന്നീടും മായയുപാദാനകാരണമല്ലോ.
ജഗത്തിൻനിമിത്തകാരണമായ് നിന്നീടുന്ന
സഗുണേശ്വരൻ; കുടത്തിന്ന കുംഭാരൻപോലെ.
വടിവോടുപാദാനകാരണമാണു, മായാ-
കുടമുണ്ടാക്കീടുന്ന മണ്ണിന്നു തുല്യമല്ലോ.
കാര്യകാരണങ്ങളാം ജഗദീശ്വരനെന്നീ-
കാര്യത്തിൻ വിചാരമിങ്ങോർത്താൽ നിഷ്ഫലമത്രേ.
കാരണം സാക്ഷാലുള്ളതാകുന്നു പാരം മുഖ്യം
കാരണം പരമ്പരാജാതം മുഖ്യമല്ലല്ലോ.
കാരണാതീതമെന്നു കല്പിക്കേണ്ടവയെല്ലാം
കാരണമെന്നു കല്പിച്ചീടുകിലയുക്തം താൻ.
അഭിന്നനിമിത്തോപാദാനകാരണവാദം
വിഭിന്നം ചേരാത്തതാം "ലോകേശ"വിചാരത്തിൽ.
ഉന്നതമായ ജീവപുരുഷവിചാരണ-
തന്നിലും ചേരുന്നതല്ലീ വാദം മരുത്സൂനോ!
നിത്യമല്ലീജഗത്തിൻ കാരണമാമീശനും
നിത്യം നിർഗ്ഗുണബ്രഹ്മമൊന്നുതാനിന്നുമെന്നും.
ആശ്രയിച്ചദ്ധ്യാത്മമാം ശാസ്ത്രത്തെ, ഗുരുതന്നെ
വിശ്വസിച്ചദ്ദേഹത്തിൻ കരുണാബലത്തിനാൽ
മാരുതാത്മജ! ജീവപുരുഷവിചാരത്താൽ
സാരമാം പുരുഷാർത്ഥം ഭജിച്ചീടുന്നു മർത്ത്യൻ.
ജീവൻ കാര്യമാകുമ്പോൾ നിർഗ്ഗുണബ്രഹ്മംതന്നെ-
യായ്വരും നിമിത്തകാരണ,മക്കാലത്തിങ്കൽ
ഭക്ത! കേൾക്ക ജ്ഞാനമാമാവൃതിതൻ കാരണ-
മായ്ക്കാണുമവിദ്യയായിരിക്കുമുപാദാനം.

സർവ്വജ്ഞനായി മായോപാധിയുള്ളവനായി-
സ്സർവ്വലോകേശനായിപ്പാർവ്വതീപതിയായി
വർത്തിക്കും സഗുണേശൻ തന്നെ നിഷ്കാമമായി
ചിത്തശുദ്ധ്യർത്ഥമായിദ്ധ്യാനിച്ചു കൊണ്ടീടുകിൽ
ഭൂതയോനിയായുള്ള നിർഗ്ഗുണബ്രഹ്മത്തിനെ
വാതസംഭൂത! പ്രാപിച്ചീടുമെന്നറിഞ്ഞാലും.
"നിർഗ്ഗുണബ്രഹ്മത്തിനെത്താനറിഞ്ഞീടാതെയും
നിർഗ്ഗുണബ്രഹ്മത്തിനെ ധ്യാനം ചെയ്തീടാതെയും
സഗുണസ്വരൂപോപാസനയെക്കൊണ്ടു മാത്രം
മികവേറും കൈവല്യമുക്തിസിദ്ധമാമോ?" യെന്നു
നിന്നുള്ളിൽ ശങ്കിച്ചുകൊള്ളുന്നുവെന്നാകിലതി-
ന്നിന്നുള്ള സമാധാനം കേട്ടുകൊണ്ടാലുമിപ്പോൾ—
നിർഗ്ഗുണബ്രഹ്മത്തിന്നു സ്വതസ്സിദ്ധമാകുന്നു
സൽഗുണപൂരമേ! ജ്ഞേയത്വവുമാധ്യേയത്വവും.
അതിനാൽ, കൈവല്യത്തെക്കാംക്ഷിച്ചുകൊണ്ടീടുന്ന
മതിമാനതിനെത്താനറിഞ്ഞിട്ടതിൽപ്പിന്നെ.
പരിപൂർണ്ണമായ് നിരന്തരമായ് നിർഗ്ഗുണമായ്
പരിശോഭിച്ചീടുമാ ബ്രഹ്മത്തെസ്സദാകാലം.
തന്നിൽ നിന്നഭേദമായ് നന്നായിദ്ധ്യാനിച്ചിട്ടു
ധന്യനാമവൻ പ്രാപിക്കുന്നു കൈവല്യം നൂനം.
തന്നുടെ പരമാർത്ഥരൂപത്തെയറിഞ്ഞീടാൻ
തന്നുള്ളിലിച്ഛിക്കുന്ന മോക്ഷേച്ഛുവാം മനുഷ്യൻ.
ആരംഭവാദമെന്നുള്ള പ്രതിവാദത്തിനെ
നേരോടെ നിരാകരിച്ചു ചെയ്യേണം വിചാരത്തെ.
അദ്ധ്യാസിയായുള്ളവൻ പരിണാമവാദത്തെ-
യംഗീകരിച്ചു ഭാവിക്കുന്നു ബ്രഹ്മത്തിനെ.
ആരൂഢൻ തങ്കൽ സ്വയം സിദ്ധിച്ചുകൊണ്ടീടുന്ന
മാരുത! വിവർത്താഭിധാനമായുള്ള വാദം.
അതിനെയനുരോധിച്ചനിശം ജല്പിപ്പവൻ
ഹതി തന്നാത്മാവിന്നു ചെയ്യുവനാകയാലെ.

രൗരവാദികളായ നരകാനർത്ഥങ്ങളിൽ
ചേരുന്നു വിശോചനമായവന്നില്ലാ ദൃനം.
ആരുരുക്ഷുവുമത്യാസിദ്ധമാമാട്ടിൽ നിന്നി-
ട്ടാരൂഢഡാർഢിതി തന്നിലോതുവൃത്തയുക്തമാം.
വന്ധ്യാനന്ദനൻ, ഘടാരവേദാര, നാരജ്ജുസർപ്പ-
മെന്നാദിദൃഷ്ടാന്തത്തിൻ വിഷയമായിരിക്കും
വിവർത്തവാദമൊട്ടുമിഷ്ടമാകുന്നതല്ലാ,
പ്രവർത്തസംസാരമോക്ഷപക്ഷവാദിനോരിക്കലും.
മൺകുടം, കീടം, ഭൃംഗം, പാൽ, തയിരിവകാംനി-
ട്ടുള്ളതാം ദൃഷ്ടാന്തങ്ങൾക്ക വിഷയമായിരിക്കും.
പരിണാമാഖ്യമെന്ന ശോഭനവാദം, മോക്ഷ-
നിരതന്മാരേററവുമിഷ്ടപ്പെട്ടുകൊള്ളുന്നു.
ബ്രഹ്മത്തിൽ സ്വാത്മാവിനെയനുസന്ധാനംചെയ്തു
ബ്രഹ്മത്തിൽ സ്വാത്മാവിനെ നന്നായേകാന്തമാക്കി
വർത്തിക്കിൽ ബ്രഹ്മാകാരവൃത്തിജ്ഞാനം മാത്രമായ്-
സിദ്ധിക്കാനേരത്തിൽ മുക്തനാം നിസ്സംശയം.
ജ്ഞാനം രണ്ടതിൽ സ്വരൂപജ്ഞാനമൊന്നു, വൃത്തി-
ജ്ഞാനം രണ്ടാമതെന്നറിഞ്ഞു കൊണ്ടാലും നീ.
സത്യമായനന്തമായ് സുഖരൂപമായുള്ള
നിർഗ്ഗുണബ്രഹ്മം സ്വരൂപജ്ഞാനമെന്നതല്ലോ.
ആത്മാവുതന്നഖണ്ഡാകാരമാം ശുദ്ധസത്വ-
മാത്മനി ബോധിച്ചാലും വൃത്തിജ്ഞാനമാണെടോ!
ഇതിലും പരോക്ഷാപരോക്ഷങ്ങളെന്നു രണ്ടു-
വിധമാം വകഭേദം പറയപ്പെടുന്നത്രേ.
ഇതിലാദ്യജ്ഞാനത്തിലഗ്ന്യാദിലോകാൽ ക്രമാൽ
വിധിതൻലോകം പൂകീട്ടാലോകക്ഷയത്തിങ്കൽ
കൈവല്യസിദ്ധി സിദ്ധിച്ചീടുന്നിതപരമാ-
യീവിശദപ്രസിദ്ധമായുള്ള വൃത്തിജ്ഞാനത്തിൽ.
കൈവല്യം, പ്രാരബ്ധകർമ്മം ക്ഷയിച്ചീടുംകാലം
കൈവന്നീടുമെന്നുള്ളതുള്ളത്തിൽ ബോധിച്ചാലും.
വിദ്യമാനമായ് ദേഹം വർത്തിക്കും കാലത്തിങ്ക-
ലത്യജീവന്മുക്തിയെ പ്രാപിച്ചുകൊള്ളാമല്ലോ.

അതിനാൽ, കാമാദിയാം ദുർഗ്ഗുണങ്ങളെ വിട്ടു
സതതം ബ്രഹ്മത്തിനെബ്ഭാവനചെയ്യാലും നീ.
രണ്ടുമാതിരിയായി നിർഗ്ഗുണബ്രഹ്മത്തെയു-
മുണ്ടുഘോഷിച്ചീടുന്നു വേദാന്തങ്ങളിലെല്ലാം.
ധ്യേയമായ്സച്ചിദാനന്ദാദിലക്ഷണയുക്ത-
മായതാണൊന്നു, മററൊന്നാവക ലക്ഷണങ്ങൾ
ഉള്ളതാണെന്നാകിലും കേൾക്കതിൻ പ്രാപ്തിക്കമു-
മ്പുള്ള കാലത്തിൽത്തന്നെ ധ്യാനിച്ചുകൊള്ളുന്നവൻ
ഇല്ലാതാവുകമൂലം ധ്യാനിപ്പാനവകാശ-
മില്ലാതാവുകകൊണ്ടു ലക്ഷണമററതല്ലൊ.
ഇതിലാദ്യം ചൊന്നതു സത്വം രാജസം തമ-
സ്സിതിചൊല്ലപ്പെടുന്നകാരണത്രിഗുണത്തിൻ—
മൂന്നു പാദങ്ങളാലേ മൂന്നുമാതിരിയായി-
ട്ടിന്നുരച്ചുകൊള്ളുന്നു ചൊല്ലേറുമാചാര്യന്മാർ.
നിത്യസിദ്ധമായുള്ളും സ്വഗതഭേദം ചേന്നാ
വർത്തിക്കുന്നതു താനാണാദ്യപാദ്ബ്രഹ്മമാമതാ
സ്വഗതഭേദമില്ലാതാവുകിൽ ധ്യേയത്വമോ
വിഗതമായ്ഭവിക്കും, വസ്തുവിന്നക്കാലത്തിൽ.
ധ്യേയത്വമില്ലാതായാലിവിടെബ്ഭവബദ്ധ-
രായ മർത്ത്യർക്കു മോക്ഷം സിദ്ധിക്കയില്ലാ ദൃഢം.
നിർഗ്ഗുണലക്ഷണ ബ്രഹ്മാത്മൈക്യധ്യാനാൽത്തന്നെ
നിശ്ചയം ജീവന്മുക്തി ലഭിക്കത്തക്കത്രേ.
ജീവങ്കൽ സജാതീയം, ജഗത്തിൽ വിജാതീയ-
മീവിധം ചൊല്ലും രണ്ടു ഭേദങ്ങളുണ്ടെങ്കിലും,
ത്രിപദാത്മകമായിപ്പരമാം ബ്രഹ്മത്തിങ്ക-
ലുപശോഭിക്കുന്നതല്ലാവക ഭേദമൊന്നും.
തൈജസവിശ്വപ്രാജ്ഞന്മാരാകും ജീവന്മാർക്കു-
രാജസതമസ്സത്വ ഗുണപാദങ്ങളാലേ.
സിദ്ധിച്ചീടുന്നിതൈക്യം തൽസമാധികളാലീ-
ശത്വമേത്തീടുംനേരം സ്വഗതഭേദംമൂലം.
ഒട്ടുമേ തടസ്ഥമില്ലൈക്യസിദ്ധിക്കെന്നുള്ള-
തിഷ്ടമാം മതമല്ലോ സർവ്വവേദാന്തികൾക്കും.

ണ്ടുകയാൽ പത്മാദികളാകുമാസനങ്ങളി-
ലേകാന്തസ്ഥിരതയാ വാസംചെയ്തിട്ടു വിദ്വാൻ.
ബ്രഹ്മത്തിൽ സ്വബുദ്ധിയെയനുസന്ധാനംചെയ്തു
ബ്രഹ്മവും താനുമൊന്നാണെന്നുറച്ചുറപ്പിച്ചു.
താദാത്മ്യം പ്രാപിച്ചുകൊണ്ടീടുന്നിതെന്നുള്ളതു-
വേദാന്തതത്വജ്ഞന്മാൎക്കനുഭൂതമാണല്ലോ.
ജീവൻതൻ ബന്ധസ്ഥിതിയിങ്കൽ ചിന്തിച്ചീടുകിൽ
ജീവാത്മാ, പരമാത്മാക്കൾക്കു ബന്ധമുണ്ടല്ലോ.
മോക്ഷാവസ്ഥയിലവൎക്കെപ്പോഴുമഭേദം താൻ
മോക്ഷാതീതാവസ്ഥയിലില്ലൊട്ടും ഭേദാഭേദം.
ബന്ധം, മോക്ഷത്തിനെന്നും പ്രതിയോഗിയാകയാൽ
ബന്ധത്തെ മോക്ഷമപേക്ഷിപ്പതായോതീടുന്നു.
പരമാൎത്ഥചിന്തനം ചെയ്യുമ്പോളറിഞ്ഞീടാം
നിരപേക്ഷയാകുന്ന മോക്ഷാതീതാവസ്ഥയിൽ.
ഭക്തനും സാധകനും നാശവുമുല്പത്തിയും
മുക്തനും മുമുക്ഷുവുമില്ലെന്നുള്ളതുതന്നെ.
പരമാൎത്ഥമായിട്ടുമായവസ്ഥയിലെന്നു-
പറയുന്നുണ്ടു ദിവ്യശ്രുതിവാക്യങ്ങളേററം.
അഖണ്ഡമാകുമേകരസ സാഗരംതന്നി-
ലകം മഗ്നമായുള്ള യോഗികൾക്കശേഷവും.
ശ്രുതിപാരഗന്മാരാം ബ്രാഹ്മണശ്രേഷ്ഠന്മാരാ-
ലധുനാ വിദേഹമുക്തത ചൊല്ലപ്പെടുന്നു.
അതിനാൽ, മോക്ഷാതീതമായൊരു വിലക്ഷണ-
സ്ഥിതിയിൽ വസ്തുവിദേഹസ്ഥാനമാകാം ദൃഢം.
ലോകവാസനാദിയാം വാസനാവിഹീനനായ്
യോഗയുക്താത്മാവായി നൽസമാധിശീലനാൽ.
നിശ്ചേഷ്ടനായി നിൎവ്വികാരിയായിരിക്കുകിൽ
വിശദത്തിൽ വിദേഹനെന്നവനെച്ചൊല്ലീടുന്നു.
ദൃശ്യാനുവിദ്ധപ്രമുഖങ്ങളായ് ക്രമത്താലെ
ഷൾസമാധികൾ ചൊല്ലപ്പെടുന്നു മരുത്സൂനോ!
അസ്സമാധികളെത്താനാശ്രയിച്ചുപരിയായ്
ബുദ്ധിമാൻ ജളൂകന്യായത്താൽ നിശ്ചയംചെയ്‌വൂ.

അസ്സമാധികൾ ചെയ്വാൻ പ്രാപ്തികളില്ലാത്തോരും
വത്സ! തത്വമസ്യാദി വാക്യാർത്ഥജ്ഞാനത്തിനാൽ
അത്യന്താധമന്മാരാം പൂണ്ടു വാണീടുന്നോരും
നിത്യവും സ്വേച്ഛാചാരപരരാം നരന്മാരും
ദുസ്തരതരമായി നരകങ്ങളിൽ പതി-
ച്ചത്യന്തം നിജപാപഫലത്തെ ഭുജിച്ചീടും.
ചിത്തത്തിൻ വിനാശം വരാതെങ്ങിനെ മർത്ത്യൻ
ദുസ്തരസംസാരഘോരാബ്ധിയും കടന്നീടും?
അസ്സമാധികളെച്ചെന്നാശ്രയിക്കാത്തവന്നു-
വത്സ! മാനസനാശമെങ്ങിനെയുണ്ടാവതും?
കർമ്മസാദൃശ്യം വിധിബുദ്ധിയാൽ സമാധിയിൽ
തന്മനസ്സിൽ കല്പിച്ചുവസിച്ചീടുന്ന മർത്ത്യൻ.
അപ്പരമോക്ഷപദിലിബ്ഭവവിമുക്തനായ്
കല്പകാലങ്ങൾ കോടി ചെന്നാലും ഭവിച്ചീടാ.
"വിധിഹീനമാം വിചാരജ്ഞാനം," "സമാധിയോ-
വിധിയെയനുവർത്തിച്ചുള്ളതാണു" ƒതിനാലെ:—
ജ്ഞാനത്താൽമാത്രംതന്നെ സിദ്ധിപ്പൂ മുക്തിയെന്നു
മാനസേ ശങ്കയുണ്ടെന്നാകിലോ കേട്ടാലും നീ.
ചെയ്യണം, ചെയ്യപ്പെട്ടം, ചെയ്യും ചെയ്യുകെന്നേവ-
മിശ്ശ്രുതിപ്രസിദ്ധമായീടുമാവിധികളോ
ജ്ഞാനത്തിങ്കലും യോഗത്തിങ്കലും സമമെന്നു
ജ്ഞാനികളായിട്ടുള്ളോർ കല്പിച്ചതായിക്കേൾപ്പൂ.
ഇങ്ങിനെയാകയാലി ജ്ഞാനമാവിധികളെ-
യെങ്ങിനെയാശ്രയിക്കാതിരുന്നുകൊണ്ടീടുന്നു?
വേദാന്തവാക്യങ്ങൾ മോക്ഷസാധനങ്ങളിൽ
വേദാന്തജ്ഞന്മാർക്കാദ്യസാധനം ജ്ഞാനം.
അന്തിമമായ മോക്ഷസാധനമാണു യോഗം
സന്തതമതുമൂലം യോഗത്തെ ഭജിക്ക നീ.
രണ്ടുമാതിരിയോഗം വേദാന്തപ്രോക്തമായി-
ട്ടുണ്ടതിൽ സഭേദമൊന്നപരമഭേദവും—
ഹഠം, രാജാദിഭേദഗതികൾ ബഹുവായി-
പ്പൂർവ്വബുദ്ധികളാദ്യഭാഗത്തിൽ ചൊല്ലീടുന്നു.

രണ്ടാമതെത്രെ ജീവബ്രഹ്മൈക്യലക്ഷണമായ്-
ക്കണ്ടീടും പ്രകൃതി സാംഖ്യയോഗമാണല്ലോ.
അതിനെക്കൈവല്യത്തിൻ മുഖ്യസാധനമെന്നു-
മതിനെത്തന്നെ സമാധിസ്വരൂപമാണെന്നും.
പരമാൎത്ഥബോധജ്ഞന്മാരാകുമാചാൎയ്യന്മാർ
പറയുന്നുണ്ടെന്നുള്ളതുള്ളത്തിൽ ധരിക്ക നീ.
ഇക്കാരണം ജീവാത്മാവിനും പരമാത്മാവിനു-
മൈക്യയോഗത്തെശ്ശാസ്ത്രം ശാസിച്ചുകൊൾകയാലെ
യോഗഹീനനായീടും ജ്ഞാനത്താൽ മോക്ഷത്തിന്നു
യോഗമുണ്ടാകയില്ലെന്നത്യന്തം സുപ്രസിദ്ധം.
എങ്കിലോ, യോഗാഭ്യാസാൽ സംസാരസംഭ്രമമാം
സങ്കടം തീരുമോയെന്നുള്ള ശങ്ക തീരുവാൻ
പറയാം:—യോഗാഭ്യാസരതനായ് വൈരാഗ്യമാ-
ണ്ടൊരുവിധാനമായുള്ള പുരുഷശ്രേഷ്ഠനെന്നും
ദുസ്തരതരസംസാരക്കടൽ കടക്കുവാൻ
ചിത്തത്തിൽ തെല്ലുപോലും ഭീതിതേടുകയില്ല.
"ജ്ഞാനത്താൽ പാപമാകെ നീങ്ങിപ്പോകുമെന്നാലും
യോഗത്താൽ മാത്രം തന്നെ മുക്തി സിദ്ധിച്ചീടാവൂ".
ഇത്തരം ചിത്തതാരിൽ ശങ്കയുണ്ടെന്നാകിൽ നിൻ-
ചിത്തസംശയം നീങ്ങിക്കൊള്ളുവാൻ കേട്ടാലും നീ.
അത്യന്തം പാപങ്ങളെ ജ്ഞാനത്താലകറ്റീട്ടു-
ണ്ടുത്തമസമാധിയോഗമതിനാൽ ധ്യാനംചെയ്തു
മായയും മായാകാൎയ്യങ്ങളുമായിരിക്കുന്ന-
ത്യായതപാശമൊട്ടറുത്തു മുക്തനാകുന്നു.
ഉപശാന്തങ്ങളാകുമിന്ദ്രിയഗ്രാമങ്ങളി-
ലപവാദംകൂടാതെ സഞ്ചരിപ്പവനായും
ചിത്തവിക്ഷോഭാദികളകന്നുള്ളവനായും
വാഴ്വിലും ബ്രഹ്മാത്മൈക്യം ചേൎന്നൊരു മഹായോഗി.
സദ്യോ മുക്തിയെ പ്രാപിച്ചീടുമെന്നുള്ളതുള്ളി-
ലത്ര മാരുതേ! ധരിച്ചാലും നീ മഹാമതേ!
ഈ മഹായോഗം ചെയ്തു വാണീടുന്നവനാക-
മാമഹായോഗിക്കുപാസനയാവശ്യമാണോ?

എന്നുള്ള ശങ്കതീരെത്തീരുവാനായ്ചെയ്യ-
ത്തിന്നു നീ നല്ലവണ്ണം കേട്ടാലും മരുത്സൂനോ!
വേദാന്തസിദ്ധാന്തസാരിഷ്ഠമാധിയോഗമേ
പൂതമായുൽകൃഷ്ടമായിരിക്കുമുപാസനാ.
"ജീവജഗദാദികൾക്കു കാരണമാം ബ്രഹ്മത്തെ-
സ്സാവധാനനായ് ക്ഷമയാനുപാസിച്ചീടുക."
ഇത്തരമുള്ളോപാസനയെക്കുറിച്ചുററം
വ്യക്തമായ് ശക്തിപ്പെടുത്തിച്ചൊല്ലു ശ്രുതിവാക്യം.
എന്നാൽ, വേദാന്തശാസ്ത്രാഭ്യാസത്താൽ സിദ്ധമായീ-
ടുന്ന നൽജ്ഞാനമുള്ള മാനുഷശ്രേഷ്ഠൻപോലും.
ഇതുപാസനയെച്ചെയ്യേണമോയെന്നുള്ളതിൽ
നീയിപ്പോൾ സംശയിക്കുന്നാകിലോ കേട്ടാലും നീ.
സർവ്വശാസ്ത്രാർത്ഥതത്ത്വവേദിയാണെന്നാകിലും
നിർവ്യഥം ബ്രഹ്മാത്മൈക്യോപാസന ചെയ്യാഞ്ഞിലോ
ചിത്തവിക്ഷേപത്തിന്നു ഭംഗമായവനെന്നും
സിദ്ധമല്ലറിഞ്ഞാലും കല്പാന്തം കഴിഞ്ഞാലും.
നിർഗ്ഗുണസഗുണോപാസനകൾ രണ്ടുള്ളതിൽ
നിർഗ്ഗുണോപാസനയ്ക്കു സദ്യോമുക്തിതാൻ ഫലം.
ഫലമാസഗുണോപാസനയ്ക്കെന്താണെന്നുള്ളിൽ-
ക്കലരും ശങ്കയ്ക്കുള്ളോരുത്തരമുരച്ചീടാം
നിഷ്കാമം സകാമമെന്നിങ്ങിനെ രണ്ടുവിധ-
മിക്കാലം സഗുണോപാസനയെ ഗ്രഹിക്ക നീ.
നിഷ്കാമം ചിത്തശുദ്ധിക്കായ്ക്കൊണ്ടും സകാമമൈ-
ഹികൾക്കുഭോഗത്തിന്നായ്ക്കൊണ്ടും സേവിക്കുന്നു.
നിഷ്കാമ, സഗുണോപാസനയീരണ്ടും ക്രമാ-
ലുൾക്കൊണ്ടു ശുദ്ധമാവാനുള്ളുപാസന മററും.
നെൽമണിതല, വാൽതുമ്പം, ഉമ്മി, മൊട്ടച്ചാണെ-
ന്നിമ്മട്ടിൽ നാനാവിധമാത്രകളൊത്തിരിക്കും.
നിർഗ്ഗുണപ്രത്യഗാത്മോപാസന ചിത്തത്തിന്നു
ശുദ്ധിയെച്ചേർത്തിടുന്നതാണു നിശ്ചയമോർക്കും.
നിഷ്കാമസഗുണോപാസനയാൽ യാതൊരുത്ത-
നിക്കാണും ലോകേ ജന്മകോടികൾ നയിക്കുന്നു.

ഭാഗ്യവാനായിട്ടന്നൊരവനേ ലഭിച്ചീട്ടു
നിർഗ്ഗുണപ്രത്യഗാത്മോപാസകനാവാൻ യോഗം.
അന്തരംഗത്തിൽ "ഞാനേ ബ്രഹ്മ"മെന്നുറച്ചുള്ള-
ചിന്തനംതാനഖണ്ഡ സച്ചിദാനന്ദമായി
മഹത്താം നിർഗ്ഗുണോപാസനയെന്നുള്ളതു-
മഹേശ്വാമത്തിന്നേകീടുന്നിതു സദ്യോമുക്തി.
നിർഗ്ഗുണാഖണ്ഡ ബ്രഹ്മോപാസനചെയ്തീടുവാൻ
തക്കതാം സ്ഥിതിയെപ്പോളുണ്ടാമെന്നാകിൽ ചൊല്ലാം:
തത്ത്വമസ്യാദിമഹാവാക്യാർത്ഥജ്ഞാനത്തിനാൽ
ഉൾത്താരിൽ സർവ്വം ബ്രഹ്മമാണെന്ന ബോധത്തിനെ
ബലമായ്പ്രാപിച്ചിട്ടു സദ്യോമുക്തിക്കായിട്ടു
പലസൂരീന്ദ്രന്മാരതിന്നുപാസന ചെയ്വൂ.
ബ്രഹ്മാത്മൈക്യോപാസന കൂടാതെ കേവലമാം
ബ്രഹ്മജ്ഞാനത്താൽ സദ്യോ മുക്തി സിദ്ധിക്കയെങ്കിൽ
കേവലനായ വരനേകനെക്കൊണ്ടുമാത്രം
ഭുവിതിൽ കന്യയെന്യേ കല്യാണം കഴിച്ചീടാം.
പരമാത്മാവിൻ സമീപത്തിങ്കലവൻ തങ്കൽ-
പരമൈക്യത്തെപ്പൂണ്ടു ജീവൻ വാഴ്‌വതെന്നു.
പരമസങ്കടഘ്നശാന്തിയെ നൽകീടുന്ന-
പരമാത്മോപാസനയെന്നു ചൊല്ലപ്പെടുന്നു.
നിത്യസാകാരമെന്നും മുക്തസാകാരമെന്നും
സത്തുക്കൾ രണ്ടു ഭേദം കാണുന്നു പരാത്മാവിൽ.
നിത്യസാകാരധ്യാനമാകുന്ന സമാധിക്കു
നിത്യവും വിഷയപ്പെട്ടുള്ളവൻ മാരുതസൂനോ!
"നിത്യസാകാരൻ" സച്ചിദാനന്ദലക്ഷണത്തോ-
ടൊത്ത നിർഗ്ഗുണബ്രഹ്മംതന്നെയാകുന്നു ഞാനാം.
ആദ്ധ്യാനസമാധിയിൽ താദാത്മ്യപ്രാപ്തിമൂലം
സച്ചിദാനന്ദാഖണ്ഡാകാരവൃത്തിയോടൊത്തു
കേൾക്ക തൽസമീപത്തിൽ വാസം ചെയ്തീടും ജീവൻ
മുക്തസാകാരനാണെന്നോതുന്നു മനീഷികൾ.
പ്രാരബ്ധക്ഷയത്തിങ്കൽ മുക്തസാകാരൻ നിരാ-
കാരനിഷ്പ്രതിയോഗികാവസ്ഥാസഹിതമാം

ഉത്തരപ്രശ്നങ്ങൾക്കു വിഷയമായി ഭക്ത-
സത്തമ! പരമാത്മാവപരോക്ഷമായിട്ട്,
സിദ്ധിക്കുന്നതെങ്ങിനെ,യെന്നാൽ:—കാമാദി ദോഷലേശം
സിദ്ധമല്ലാതെയുള്ള ശുദ്ധമാം മനസ്സിനും
ശുദ്ധങ്ങളായിട്ടും ശ്രുത്യാചാര്യവാക്യങ്ങൾക്കും
സിദ്ധമായ് ഭവിപ്പതാണാ ബ്രഹ്മം പരമമെടോ!
സദ്ഗുണജലധിയേ! ബ്രഹ്മത്തെച്ചൊല്ലാം മൂന്നായ്
സഗുണം, സലക്ഷണം, പിന്നത്തെയലക്ഷണം.
ഈ യലക്ഷണസഗുണങ്ങൾക്കു മദ്ധ്യത്തിങ്ക-
ലായ മുൻചൊന്നതായോരു സലക്ഷണബ്രഹ്മം.
മദ്ധ്യമബ്രഹ്മമെന്നു വിഖ്യാതം പ്രശ്നോത്തര-
സിദ്ധമെന്നു ലോകവിഖ്യാതം ബോധിക്ക നീ.
"അപരോക്ഷാനുഭൂതമാകയാൽ ബ്രഹ്മത്തിനെ-
ക്കൃപയാ ചൊൽകെന്നാകെ"ന്നോതീടും ശ്രുതിവാക്യം.
ഈ സലക്ഷണബ്രഹ്മം പ്രശ്നസദ്വിഷയമായ്
ഭാസമാനമാണെന്നു സ്പഷ്ടം കല്പിക്കുന്നു.
രൂഢി, യോഗമെന്നുള്ള രണ്ടു നാമധേയങ്ങൾ
രൂഢമായിരിക്കുന്ന വസ്തുക്കൾക്കെല്ലാമിതിൽ
യോഗനാമമാന്നതാണ് സലക്ഷണബ്രഹ്മം
ലോകത്തിലിതിനെത്താൻ മദ്ധ്യമബ്രഹ്മമെന്നു
പറയുന്നതും സച്ചിദാനന്ദാകാരമെങ്ങും
നിറയുംവണ്ണം വഹിച്ചുള്ളതും മരുത്സൂനോ!
അറിവാലറിയാവുന്നതുമാദ്ധ്യാനാൽ സർവ്വ-
മറവും തീർന്നു നേരേ പ്രത്യക്ഷപ്പെടുന്നതും.
"മറയെയറിയാത്തോനാവതിനെയെന്നു-
മറിയുന്നതല്ലെ"ന്നാശ്രുതിവാക്യങ്ങളാലെ.
പ്രതിപാദിതവുമായ് നിത്യവസ്തുവായുള്ള-
തിതുതാനിതുതന്നെ പ്രശ്നയോഗ്യമാം ബ്രഹ്മം.
രൂഢിയാൽ സങ്കല്പിതമാണലക്ഷണബ്രഹ്മം
പ്രൗഢന്മാർ തത്വാർത്ഥവിത്തുക്കളാമാചാര്യന്മാർ.
ഇതിനെ പ്രശ്നോത്തരവിഷയമല്ലെന്നെന്നും
പ്രതിപാദിച്ചീടുന്നു രൂപമില്ലിതിന്നെന്നും.

ബ്രഹ്മത്തല്ലണവല്ലമെന്തമെല്ലതോ ധ്യാന-
മഹത്വത്തിനാൽ വിഷയപ്പെടത്തക്കതെല്ലാം.
മാരുതേ! മഹാത്മാവീബ്രഹ്മത്തെ പ്രാപിക്കുന്നു
പ്രാരബ്ധദേഹം പതിച്ചീടുന്നകാലത്തിങ്കൽ
എങ്കിലും, അറിവാനും ധ്യാനിച്ചുകൊള്ളുവാനും
ശങ്കയില്ലിപ്പോളുള്ള വിഷയമെല്ലാം തെല്ലും.
ശ്രുതിതൻ സമന്വിതാവസ്ഥ ശാസ്ത്രകാരന്ന
സ്ഥിതിജീവജന്മാദിഹേതുത്വാദിധർമ്മങ്ങൾ.
വസ്തുജിജ്ഞാസകന്മാരറിയപ്പെടത്തക്ക-
കൃത്യങ്ങളാണെന്നുള്ളതുള്ളത്തിൽ ഗ്രഹിക്ക നീ.
ഈ സ്വരൂപബ്രഹ്മത്തിലിദ്ധർമ്മങ്ങളൊന്നുമി-
ല്ലായവസ്ഥയാൽതന്നെ സൂത്രകാരാചാര്യരും
ഇതിനെ വിചിന്തനം ചെയ്യാതെ സ്വരൂപമാം-
മതിനെ വിചിന്തനം ചെയ്തതെന്നറിഞ്ഞാലും.
മായാബന്ധഹീനമായവിദ്യാബന്ധഹീന-
മായി നിത്യസിദ്ധങ്ങളായ് സ്വയമിരിക്കുന്ന
ധർമ്മങ്ങൾ ചിദാനന്ദാദികളാനിർവിശേഷ-
ബ്രഹ്മത്തിന്നാണുള്ളതെന്നുള്ളതോ വിശ്രുതങ്ങൾ.
മധ്യമബ്രഹ്മത്തിന്നു നിർവിശേഷത്വനാശം
സിദ്ധമല്ലെ,ന്നാൽ; ഇതിൻരൂപം പ്രാപിച്ചിരിക്കും.
മുക്തൻ സാകാരത്തിന്റെ ധർമ്മങ്ങ,ളുസത്തിനാൽ
യുക്തമാമവിദ്യതൻ ധർമ്മങ്ങളെല്ലാം വിട്ടു.
വർത്തിച്ചീടുകയാലെ, ജലകന്മഷം പോക്കി-
ശ്ശുദ്ധിചെയ്യുന്ന തേറാമ്പരലിൻ പൊടിപോലെ.
കാര്യശേഷമില്ലാതെയാവുകകൊണ്ടു പിന്നെ-
യാത്രമാം നിരാകാരവസ്തുവിൽ ലയിക്കുന്നു.

എന്നാലും; നശിച്ചീടാ കേൾക്ക പ്രാരബ്ധദേഹ-
മെന്നതൊന്നുള്ള കാലത്തിങ്കലിതറിയേണം.
മുക്തസാകാരബ്രഹ്മധർമ്മങ്ങളുവം ലയ-
യുക്തമായിടുമെന്നല്ലാതെ യാതൊരിക്കലും
നിത്യസാകാരബ്രഹ്മധർമ്മങ്ങൾ ലയിക്കയി-
ല്ലുത്തമോത്തമ! മമ ഭക്തസത്തമ! കേൾ നീ.

ഇദ്ദേഹാഹംകൃതിയെയകലെക്കളഞ്ഞുള്ളൊ-
രദ്ദേഹം തന്നെയാണു ജീവന്മുക്തനായവൻ.
സത്യതത്വാസത്യതത്വജ്ഞാനങ്ങളീ ജഗത്തിങ്ക-
ലുത്തമനെവന്നില്ലാ ദ്വന്ദ്വമായൊരിക്കലും
തടസ്ഥജ്ഞാനമുള്ള മർത്ത്യപുംഗവനവൻ
തടവററീലോകത്തിൽ ജീവന്മുക്തനാണവൻ.
സ്വാന്തവൃത്തിയാൻ സമാധിസ്ഥിതിയിങ്കൽ പിന്നെ-
ത്താന്താണെന്നുഴന്നേറവുകൊള്ളുകിലനന്തരം.
സ്വപ്നജ്ഞാനമാത്രവാനീവിധമായിരിപ്പവ-
നപ്പവും വാദമില്ലാ ജീവന്മുക്തനാണവൻ.
പ്രാചീനം സാക്ഷിവൃത്തികെന്നല്ല ചിന്തിക്കിലെ-
വ്വാചീനമഖണ്ഡൈകമാം രസസ്ഥിതിക്കേറ്റം
സ്ഥിതിചെയ്യുവനൊരുവനെ നിരന്തരം
മതിയിലറിക നീ ജീവന്മുക്തനാണവൻ.
ചിത്തത്തിൽ ചിന്മയമാമഖണ്ഡാകാരവൃത്തി-
സിദ്ധമായിരിക്കുന്നതൊരുവനാണവൻ ധന്യൻ.
ചിത്തമുണ്ടെന്നാകിലും ചിത്തഹീനനാമൊരു നൽ-
സത്തമനവൻതന്നെ ജീവന്മുക്തനാമവൻ.
മുക്തനാണിവൻ യോഗയുക്തനാണിവൻ കർമ്മ-
യുക്തനാണിവൻ പരോക്ഷജ്ഞാനിയാണെന്നേവം.
ഏവനീ വ്യവഹാരമാത്രനിഷ്ഠയുള്ളവ-
നവനീലോകത്തിങ്കൽ ജീവന്മുക്തനാമവൻ.
ബന്ധ,മീദേഹത്തിങ്കൽ ഞാനെന്ന ഭാവംതന്നെ
ബന്ധമോക്ഷമോ, ബ്രഹ്മം ഞാനെന്ന ഭാവംതന്നെ.
അതിനായ് "ബ്രഹ്മംതന്നെ ഞാ"നെന്ന ഭാവത്തോടും
മതിമാൻ ബ്രഹ്മത്തിങ്കൽ ബുദ്ധിയെച്ചേർത്തിടേണം.
"ഞാനാണാബ്രഹ്മ"മെന്ന സംശയമറ്റീടുന്ന ബുദ്ധി
[illegible]
ആയവനൊരിക്കലുമിളകില്ല ഭയമെന്നു-
മായവ"നഭയമാണെന്ന"മെന്നല്ലോ ശ്രുതി.
ദേഹമാണാത്മാവെന്ന ബുദ്ധി കളഞ്ഞീടുക പരം
മോഹമാർന്നവനെന്നുമെപ്പോഴും ഭയംതന്നെ.

അതിനാൽ ദേഹാത്മഭാവനയെ ത്യജിച്ചീടാൻ
മതിമൻ! സർവ്വാത്മനാ നീ പ്രയത്നം ചെയ്യാലും.
എന്നാലോ, ചിദ്രൂപനാത്മാവിന്നഭയം താ-
നെന്നും മുഖ്യലക്ഷണമെന്നിരിക്കകയാലെ.
എങ്ങിനെ ഭയമവന്നുണ്ടാവാൻ മൂലമെന്നി-
ന്നിങ്ങുഴും ശങ്കയ്ക്കുള്ളോരുത്തരം ചൊല്ലീടാം ഞാൻ.
ചെമ്പരുത്തിപ്പൂവിന്റെ സമ്പർക്കാൽ സ്ഫടികവും
ചെമ്പരുത്തിപ്പൂവിന്റെ വർണ്ണമാണ്ടീടുന്നു.
ഇത്തരം, ആത്മാ, ഗുണത്രയസമ്പർക്കത്താൽ
ഉത്തമസ്ഥിതിവിട്ടു ജഡമായ്ക്കാണാകുന്നു.
എന്നാ,ലാത്മാവിലാത്മാവിനെയാരോപിച്ചി-
ട്ടിന്നാശ്രമമായ ജഡത്വം വന്നുചേർന്നു.
ആത്മതത്വമനാത്മാവിലാരോപിച്ചാകിലപ്പോ-
ളാത്മാവിൻ ജഡത്വവും നശിച്ചീടേണമല്ലോ.
ഇത്തരമൊരുശങ്ക നിനക്കുണ്ടെന്നാകിൽ നിൻ-
ചിത്തചാഞ്ചല്യം നീങ്ങുംവണ്ണം ഞാനുരചെയ്യാം.
ഇങ്ങാത്മാവിങ്കലനാത്മാവിനെയാരോപിക്കി-
ലെങ്ങിനെ ജഡഭാവം വന്നണഞ്ഞിടുന്നുവോ.
അങ്ങിനെതന്നെയനാത്മാവിലാത്മാരോപത്താ-
ലിങ്ങു സംഭവിപ്പതും ജഡത്വംതന്നെ നൂനം.
ജ്ഞാനമന്യഥാമേവന്നാലായതിൻ വിപരീത-
ജ്ഞാനംകൊണ്ടല്ലാതതു തീരുകില്ലെന്നുകൊണ്ടും.
ആരോപം ദ്വിവിധമായ് ചൊന്നാലുമനർത്ഥമാ-
ണാരോപഭാവം തന്നെ സ്വസ്ഥിതി കാട്ടീടുന്നു.
എങ്ങിനെ ചൂർണ്ണിയിലെപ്പോഴുമിരിക്കുന്നി-
തങ്ങിനെ ചിത്തംപരമാത്മാവിൽ സ്ഥിതമത്രേ
ചിത്തൊന്നാണെല്ലാമെന്നു ബോധിച്ചുകൊണ്ടിടുകി-
ലുത്തമനവൻ നൂനം കൈവല്യം പ്രാപിക്കുന്നു.
മാരുതേ! താൽക്കാലികജഡത്വം ജീവാത്മാവിൽ
ചേരുന്നു പരാത്മാവിലില്ലീ ജാഡ്യത്വമൊന്നും.
ഞാനനന്തനാകുന്നു ഞാനഖണ്ഡനാകുന്നു
ഞാനെങ്ങും പരിപൂർണ്ണനദ്വയനാകുന്നു ഞാൻ

ധ്യാനമിങ്ങിനെ ചെയ്‌വതാരതിധന്യനാമാ-
മാനവശ്രേഷ്ഠൻ ദ്രുതം ജീവന്മുക്തനായീടും.
ജീവന്മുക്തി സിദ്ധിച്ചു മർത്ത്യനും, സമാധിയെ-
ക്കൈവെടിയുന്നനേരം ദൃഷ്ടദുഃഖത്തിൽപെട്ടു
കഷ്ടപ്പെട്ടീ പ്രാരബ്ധപാതപര്യന്തം ലോകം
ദൃഷ്ടിയിൽ കണ്ടീടുന്നു സത്യമായിട്ടുതന്നെ.
മാരുതേ! ജീവന്മുക്തനായവന്നീജഗത്തിൻ
പാരമാർത്ഥികസത്യതാജ്ഞാനം നശിക്കിലും
പ്രാരബ്ധകർമ്മഭോഗാൽ പ്രാതിഭാസികമായി-
ച്ചേരുന്നു സത്യതാജ്ഞാനം ഏതി ബോധിക്ക നീ.
തീക്കതിർദ്ദഹിച്ചതാം വസ്ത്രത്തെപ്പോലെ, ജീവ-
ന്മുക്തന്നിദ്ദേഹാദികം തോന്നീടുമതിനാലെ.
പ്രാരബ്ധദേഹപാതപര്യന്തം സ്വല്പ ദുഃഖം
ചേരുന്നു താൽക്കാലികമായിട്ടു,യതല്ലാതെ
പുനർജ്ജന്മമെന്നതു സംഭവിച്ചീടുമെന്നു
നിനയ്ക്കേണ്ടവനെന്നും വന്നീടാ പുനർഭവം.
സഞ്ചിതമാഗാമികം പ്രാരബ്ധമിവ മൂന്നിൽ
സഞ്ചിതമാഗാമികമെന്നിവ നിശ്ശേഷമായ്
നശിച്ചുപോയീടിലും ജീവന്മുക്തനു ഫല-
മാശിച്ചീടുവാനായി പ്രാരബ്ധകർമ്മമൊന്നു
നിത്യവും ജാഗ്രതയാ വർത്തിച്ചുകൊള്ളുന്നിതെ-
ന്നുത്തമ! മമ ഭക്തസത്തമ! ധരിക്ക നീ.
പ്രാരബ്ധകർമ്മജന്യസുഖദുഃഖങ്ങൾ ചേർന്നു
പാരിതിൽ വർത്തിച്ചീടും ജീവന്മുക്തനതെല്ലാം.
കൈവല്യം സിദ്ധിക്കുവാൻ തടവില്ലായ്കകൊണ്ടി-
ജ്ജീവന്മുക്തനു മുക്തിസിദ്ധിക്കാമിപ്പോൾതന്നെ.
ഉൾപ്പൂവിൽ ദേഹാദിവസ്തുക്കളിലഹംഭാവ-
മെപ്പോഴും കലരാതെ നിർവ്വികാരിയായീടും
പരമാത്മാവിൽ ജ്ഞാനമാർന്നിരുന്നീടുന്നവ-
ന്നൊരുകാലത്തും മുക്തി സിദ്ധിപ്പാൻ തടവുണ്ടോ?
ശുക്ലമജ്ജാസ്ഥി രോമ നഖര നാനാ നാഡീ-
രക്താദ്യങ്ങളിലെന്നുമുൾത്തടത്തിങ്കലൊട്ടും.

ഞാനെന്ന ഭാവമെന്നും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
വാക്പാണി പായൂപസ്ഥപാദങ്ങളെന്നിങ്ങിനെ
പാർക്കിലഞ്ചു കർമ്മേന്ദ്രിയങ്ങളുള്ളവററിൽ
ഞാനെന്നഭാവം ചെറ്റും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
പ്രാണാപാനസമാനവ്യാനോദാനന്മാരെന്നീ-
പ്രാണന്മാരഞ്ചുള്ളതിലുള്ളതിലൊരിക്കലും.
ഞാനെന്നഭാവം ചെറ്റും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
കൃകരധനഞ്ജയ കൂർമ്മനാഗാദ്യന്മാരാം
വകഭേദങ്ങൾ ചൊല്ലും പഞ്ചോപപ്രാണങ്ങളിൽ
ഞാനെന്ന ഭാവം ചെറ്റും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
ശ്രോത്രത്വങ്നേത്രജിഹ്വാഘ്രാണങ്ങളിന്ദ്രിയങ്ങൾ
ഇത്ഥമഞ്ചുള്ളതിങ്കൽ നെഞ്ചകത്തൊരിക്കലും
ഞാനെന്ന ഭാവം ചെറ്റും ചേരാത്താപ്പുരുഷന്നു-
വാനരശ്രേഷ്ഠ! ബന്ധ ഭവിക്കുന്നതെങ്ങിനെ?
മാനസം ബുദ്ധി ചിത്താഹങ്കാരമീ നാലിൽ
മാനവശ്രേഷ്ഠനായ യാതൊരു പുരുഷന്നു,
ഞാനെന്ന ഭാവം ചെറ്റും ചേരായ്കിലവനെന്നും
വാനരശ്രേഷ്ഠ! ബന്ധംഭവിക്കുന്നതെങ്ങിനെ?
അവ്യക്തമഹദാദിവിശേഷപാരണങ്ങൾ
ദിവ്യനായ് ശോധിച്ചിട്ടും യാതൊരു പുരുഷന്നു
ഞാനാണെന്നുള്ള ഭാവം കാണായ്കിലവന്നഹോ!
വാനരശ്രേഷ്ഠ! ബന്ധംഭവിക്കുന്നതെങ്ങിനെ?
സത്വാദിഗുണങ്ങൾക്കും വിശ്വാദിജീവന്മാർക്കു-
മുത്തമ! ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകൾക്കും
അന്യമായിരിക്കുന്നു ബ്രഹ്മമെന്നറിഞ്ഞുള്ള
ധന്യാത്മാവിന്നു ബന്ധം ഭവിക്കുന്നതെങ്ങിനെ?
സർവ്വത്ര സർവ്വവ്യവഹാരകാലത്തിങ്കലും
സർവ്വോ നിജപ്രജ്ഞാ പരമാത്മാവിൽ മാത്രം

വിഷയീഭൂതമാകമായവനൊരിക്കലും
വിഷമം ഭവബന്ധം ഭവിക്കുന്നതെങ്ങിനെ?
ശാന്തിദാന്ത്യാദിയായ വിദ്യാജന്യധൎമ്മങ്ങൾ
സന്തതം സഹജമായ് യാതൊരു പുരുഷങ്കൽ
വൎത്തിച്ചുകൊണ്ടീടുന്നിതാ മഹാത്മാവാമവൻ
പൃത്ഥ്വിയിലിന്നുമെന്നും പുരുഷോത്തമൻതന്നെ.
അവിദ്യാസമുൽഭൂതമായനൎത്ഥമായി
പ്രവൎത്തകാമക്രോധാദികളാമധൎമ്മങ്ങൾ
നഷ്ടബീജങ്ങളായിട്ടാൎക്കു ശോഭിക്കുന്നില്ലാ
ശിഷ്ടനാമപ്പുരുഷൻ പുരുഷോത്തമൻതന്നെ.
ആൎക്കുമിത്തലത്തിങ്കലത്യാശ്ചൎയ്യങ്ങളേററം
ചേൎമ്മാസിദ്ധിയെട്ടും സിദ്ധിച്ചുകൊണ്ടീടിലും
ആശ്ചൎയ്യലേശംപോലുമാൎക്കില്ലാതിരിക്കുന്നു
വിശ്വത്തിലവനത്രേ പുരുഷോത്തമൻതന്നെ.
അത്യന്താൽഭുതങ്ങളാം ലോകസൃഷ്ടിസ്ഥിത്യന്ത-
കൃത്യങ്ങൾ സൎവ്വേശ്വരകൎമ്മങ്ങൾ കണ്ടാകിലും
അൽഭുതലേശംപോലുമാൎക്കുണ്ടാകുന്നില്ലാത്താ-
ലിബ്ഭുവനത്തിലവൻ പുരുഷോത്തമൻ തന്നെ.
സാലോകസാരൂപ്യസാമീപ്യസായൂജ്യങ്ങളി-
ലീലോകത്തിങ്കലാശാസക്തതിൽപോലുമോൎത്താൽ.
ഇച്ഛതന്നെകൾക്കാമ്പിലൊട്ടുമില്ലാതാകുന്ന
നിശ്ചയമാപ്പുരുഷൻ പുരുഷോത്തമൻതന്നെ.
ജീവന്മുക്തനു ചേരുമാവിധമാഹാത്മ്യത്തെ-
ബ്ഭൂവിലാരുള്ളു വൎണ്ണിച്ചീടുവാൻ സമൎത്ഥന്മാർ?
നാവുണ്ടു രണ്ടായിരമെങ്കിലുമനന്തനാ-
മാവുന്നതില്ലിക്കാൎയ്യം വൎണ്ണിപ്പാൻ മഹാത്മനോ!
ജന്മനാശങ്ങളില്ലാതായ്സ്സൗഖ്യം സദാ
സന്മതേ! ശോകമോഹാദികളെക്കെടുത്തഹോ!
പരമാത്മസൌഖ്യത്തിന്നെയുചിതമായി നാനാ-
മറകൾ പുരാണങ്ങൾ സ്മൃതികളിവകളിൽ
സുപ്രസിദ്ധമായ് സുദൎശമായിരിക്കുന്നു-
ണ്ടപ്രമേയമായീടും ജീവന്മുക്തൻ തൻപദം.

ഉള്ളിലും പുറത്തുമായ് വ്യാപിച്ചുകാണപ്പെട്ടി-
ട്ടുള്ള നാനാവികാര വിപുലപ്രപഞ്ചത്തെ,
നിശ്ശേഷം തള്ളിക്കളഞ്ഞതിനാൽ ശിഷ്ടമായി
ശ്രേഷ്ഠമായ് പരിപൂർണ്ണമായി നിർഗ്ഗുണമായി
വർത്തിക്കും സദ്ബ്രഹ്മത്തിൽ സ്ഥിരമായിരിക്കുന്ന
ചിത്തമുള്ളവനായിത്തീർന്നു നീയിവിടത്തിൽ
സന്തതം ജീവന്മുക്തസ്ഥാനത്തെ പ്രാപിച്ചാലു-
മുത്തമ! മമ ഭക്തസത്തമ! മരുത്സൂനോ!

ഇങ്ങനെ ജീവന്മുക്തനിരൂപണമാകുന്ന നാലാം അദ്ധ്യായം കഴിഞ്ഞു.



# അഞ്ചാം അദ്ധ്യായം.

ജീവന്മുക്തൻ തന്നവസ്ഥാജ്ഞാനം, സാക്ഷാൽ രാമ-
ദേവനിത്തരം കപിവര്യനോടരുൾചെയ്തു,
ആവിരാനന്ദം രഘുശ്രേഷ്ഠനെ വീണ്ടും വന്ദി-
ച്ചേവമോതിനാൻ വിനയാന്വിതം വാതാത്മജൻ:—
ഭഗവൻ! സർവ്വലോകാധീശ്വര! രഘുവര!
നിഗമതത്ത്വാർത്ഥ വേദാന്തജ്ഞാനാംബുധേ!
ഭക്തവത്സല! ഭവച്ചരണാംബുജാൽ ജീവ-
ന്മുക്ത സൽകഥാമൃതം നിർഗ്ഗതമായതിപ്പോൾ
ആകണ്ഠം കർണ്ണങ്ങളാൽ പാനംചെയ്കകൊണ്ടു
വൈകുണ്ഠ! നിത്യതൃപ്തനായിട്ടു ഭവിച്ചേൻ ഞാൻ.
എങ്കിലും മനസ്സിങ്കലങ്കുരിച്ചിട്ടുണ്ടൊരു
ശങ്കയിന്നു്, പ്രാരബ്ധകർമ്മജമായിരിക്കും
ദേഹമുള്ളപ്പോൾ വിദേഹാഭിഖ്യയായ മുക്തി
ലോകത്തിൽ സിദ്ധിക്കാമെന്നുള്ളതെങ്ങിനെ വിഭോ!
ജീവന്മുക്തനു ദേഹാന്തം ഭവിച്ചീടുംകാലം
മേവി സിദ്ധിച്ചീടുന്നു വൈദേഹിമുക്തിയെന്നു

സന്തതം പ്രസിദ്ധമാമർത്ഥത്തെസ്സന്ത്യജിച്ചു
നിന്ദിതവാടി ക്രുദ്ധീട്ടതളിച്ചൊല്ലീടുന്നു.
ദേഹാത്മബുദ്ധിഹീനത്വത്തിനാൽ വിദേഹത്വം
ദേഹികൾക്കുണ്ടാകുന്നിതെന്നു വന്നീടുന്നാകിൽ
ജീവന്മുക്തന്നു തുല്യനാകുന്നിതവനു ഞാൻ
ജീവന്മുക്താധികത്വം കാണുന്നില്ലൊന്നുകൊണ്ടും
ദേഹവിസ്മൃതിയുണ്ടെന്നുള്ളൂ വിദേഹനാം
ദേഹിക്കു ജീവന്മുക്താധിക്യം ചൊല്ലുന്നതാകിൽ,
കേവലമുപചാരവാക്യമെന്നല്ലാതതിൽ
ദേവ! കാണുന്നതില്ലാ ഞാൻ വിശേഷത്വമൊട്ടും.
ദേഹം മിത്ഥ്യയാണെന്നതറിഞ്ഞിട്ടുള്ളവനും
ദേഹവിസ്മൃതിചേർന്ന ശവവും പുരുഷനും
സിദ്ധമായീടും വിദേഹാഖ്യമുക്തിയെന്നെൻ-
ബുദ്ധിയിൽ തോന്നീടുന്നു; സത്യമെല്ലാസിച്ചാലും.
ആ രാമദാസനേവമുണർത്തിച്ചതുനേരം
ശ്രീരാമദേവൻ വീണ്ടുമരുളിച്ചെയ്തീടിനാൻ:—
പ്രാരബ്ധകാര്യമായി ദേഹമുണ്ടെന്നാകിലും
മാരുതേ! ദേഹത്തിങ്കൽ വിസ്മൃതി ഭവിക്കയാൽ
ഉത്തമന്മാരിൽവെച്ചുത്തമനാകുന്നതത്ത്വ-
വിത്തമൻ വിദേഹമുക്തൻതന്നെ നിസ്സംശയം.
സത്യമായ് സകലോപനിഷത്തിൻ രഹസ്യാർത്ഥ-
തത്ത്വങ്ങൾ നിനക്കു ഞാനുപദേശിച്ചീടിനേൻ.
അന്യഥാ ഭവിക്കയില്ലെന്നുടെ വാക്യമെന്നു
നിന്നുള്ളിൽ കപീശ്വര! ബോധിച്ചുകൊണ്ടാലും നീ.
പ്രാരബ്ധദേഹാന്ത്യത്തിൽ സിദ്ധിക്കും വിദേഹത്വം
പാരിടത്തിലിവണ്ണം സുപ്രസിദ്ധമായ്ത്തീരാൻ
കാരണമത്രേ പരബ്രഹ്മം ബന്ധമോക്ഷങ്ങൾക്കു
ദൂരപ്പെട്ടതെന്നുള്ള വാക്യമോർക്കയാൽ താൻ.
എവനോ സങ്കല്പനാശം ചേർന്ന മനസ്സവു-
മെവനുണ്ടാംവിധത്തിലുള്ളതാം പ്രാണങ്ങളും
എവനാണുള്ളതഖണ്ഡാകാരവൃത്തിയും കേൾ-
ക്കവനിസ്സ്വം മിത്ഥ്യാത്വേന നിശ്ചയിക്കയാൽ

ജീവന്മുക്തനാണവനെന്നു താപസന്മാരാ-
മേവരും നിസ്സംശയം പറഞ്ഞീടുന്നു പാരിൽ.
ഏവനാത്മരൂപനാരമിച്ച മാനസവു-
മേവനങ്ങാവിധത്തിലുള്ളതാം പ്രാണങ്ങളും
ഏവന്നഖിലധീകരസംഘാതമാമാവു-
മവനീസ്സ്വം തീരെ വിസ്മരിച്ചിരിക്കയാൽ
ഏവനെ വിദേഹമുക്ത്യാഭിഖ്യകൊണ്ടു പാര-
മവനെബ്ബഹുമാനിക്കുന്നു തപോധനരായോർ.
ഉത്തമശിഷ്യനായ് പ്രശ്രയസമേതമായി
ഭക്തനായിരിക്കുന്ന മാരുതേ! ഗുണാംബുധേ!
അത്ഥവാദമെന്നോത്തുപചാരവാക്യങ്ങൾ
വ്യത്ഥമായ് നിന്നോടു ഞാനാദരാലോതീടുമോ?
ഇക്കളേബരാഭാവത്തിങ്കലുണ്ടാം വിദേഹ-
മുക്ത്യതീതാവസ്ഥയെ മുക്ത്യവസ്ഥയെന്നെന്നും
അറിഞ്ഞീടരുത്, തിന്നില്ലല്ലോ നാമരൂപം
പറഞ്ഞീടുന്ന വാക്കും മനസ്സുമതിൽ ചെല്ലാ.
ഉറങ്ങിക്കിടന്നീടും മത്ത്യൻ തൻ കയ്യതാരിൽ ചെ-
ന്നിരിക്കും പുഷ്പം താനേ വീണുപോയീടുംവണ്ണം
പാരിച്ചു വർണ്ണാശ്രമാചാരങ്ങൾ ഗളിതമായ്-
ത്തീരുകിലവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
സജ്ജനം പൂജിക്കിലും ദേഹത്തിൽ നിരന്തരം
ദുജ്ജനം പീഡിക്കിലും സുഖദുഃഖങ്ങൾ തെല്ലും
യാതൊരുത്തന്നു ചേന്നീടാതിരിക്കുന്നു പാത്താൽ
വാദമില്ലവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
കുട്ടിക്കും പിശാചിന്നും ഭ്രാന്തനും ചേന്നീടുന്ന-
മട്ടിൽ സഞ്ചരിപ്പവൻ യോഗിവയ്യരിൽ ശ്രേഷ്ഠൻ.
സവ്വങ്ങളുമായീടുന്ന താപങ്ങൾ ബാധിക്കാതെതാൻ
സവ്വജ്ഞനവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
ഇല്ല ഞാനെന്നഭാവമില്ല നിശ്ശേഷന്നഭേ-
മില്ലതെന്നുള്ള ഭാവമില്ലിതെന്നുള്ള ബോധം
നല്ല സജ്ജനങ്ങളാലേററവും പൂജ്യനായി-
ട്ടുള്ളവനിവൻ വിദേഹാഭിഖ്യമുക്തൻതന്നെ.

ഇവൻ ബ്രാഹ്മണനിവൻ ക്ഷത്രിയനിവൻ വൈശ്യ-
നിവൻ പാദജനെന്നു ചിന്തനത്തിലൊരിക്കലും
ഭേദബുദ്ധി ചേരാതെ വസിച്ചുകൊള്ളുന്നവനൊ
വാദമില്ലവൻ വിദേഹാഖ്യമുക്തൻ തന്നെ.
കുരുടൻ മൂകൻ മൊണ്ടി ബധിരൻ ഷണ്ഡനെന്നീ-
പ്പറയുന്നവരെപ്പോലിന്ദ്രിയരഹിതനായ്
സുധിയായ് സർവ്വദമാകം സർവ്വദാ തൃപ്തിയും നിൽ-
സ്ഥിതിയാർന്നവൻ വിദേഹാഖ്യമുക്തൻതന്നെ.
അവസ്ഥാത്രയങ്ങളും വ്യാവഹാരികമാക-
മവസ്ഥാലേശംപോലുമാകില്ലാതിരിക്കുന്നു,
സന്തതം തത്ത്വജ്ഞന്മാർക്കുള്ള സന്മതമുള്ളിൽ
ചിന്തിക്കിലവൻ വിദേഹാഖ്യമുക്തൻതന്നെ.
ദ്രഷ്ടൃദർശനദൃശ്യം മൂന്നിലും ഭേദബുദ്ധി-
യൊട്ടുമെപ്പോഴുമുള്ളിൽ ചേരാത്തതാകുന്നു,
പരിപൂർണ്ണാത്മാവാകും തത്ത്വവിത്തമന്മാരിൽ
വരനാമവൻ വിദേഹാഖ്യമുക്തൻതന്നെ.
തനിക്കും പശുപക്ഷിമൃഗസഞ്ചയങ്ങൾക്കും
ജനിക്കുന്നില്ലന്യോന്യമെപ്പോഴുമൊട്ടും ഭയം.
അങ്ങിനെ ധരിത്രിയിൽ വസിച്ചുകൊണ്ടിടുന്ന
മംഗളാത്മാവു വിദേഹാഖ്യമുക്തൻതന്നെ.
അഖണ്ഡൈകമാം രസമാകാരമദ്ദേഹത്തി-
ന്നഖണ്ഡൈകമാം രസമാകുന്നിതാസനവും
അഖണ്ഡൈകമാം രസം തൽസ്ഥിതി, വിഷയൗഘ-
ശകലമവൻതന്നെ സ്പർശിക്കില്ലൊരിക്കലും.
അഖണ്ഡൈകമാം രസമാചാരമാത്രയവു-
മഖണ്ഡൈകമാം രസമാവിദ്യമനന്യം
അഖണ്ഡൈകമാം രസമാത്മകൻ മഹാനാണവൻ
സകല വിബുധന്മാരവനെപ്പൂജിക്കുന്നു.
അഖണ്ഡൈകമാം രസം തന്നിലുത്സാഹമാർന്ന-
മഖണ്ഡൈകമാം രസം തന്നിലുന്മേഷനായും
അഖണ്ഡൈകമാം രസം തന്നിൽ ഞാൻ ലയിച്ചുമു-
ള്ളനഘനവൻതന്നെ വാഴ്ത്തുന്ന വേദാന്തങ്ങൾ

അന്യമായഖണ്ഡകാമരസത്തിങ്കൽ നിന്നി-
ട്ടെന്നുമേയണുപോലുമേതൊരു ക്ഷണത്തിലും
ചിത്തത്തിൽ തോന്നുന്നതില്ലാമർത്ത്യശ്രേഷ്ഠൻതന്നെ-
ത്തത്ത്വവിത്തുകൾ സ്ഥിതപ്രജ്ഞനെന്നോതീടുന്നു.
തിരയില്ലാത്ത സമുദ്രംപോലെ ഗംഭീരനാ-
യെത്തുകാലത്തും വിഷയക്കാററാലക്ഷോഭ്യനായ്
നിശ്ചേഷ്ടനായി നിർവ്വികാരിയായിരിക്കുകിൽ
വിശ്വത്തിൽസ്ഥിതപ്രജ്ഞനാണെന്നു ചൊല്ലീടുന്നു.
പാരിച്ചപെരുമ്പാമ്പിന്നൊത്ത നിശ്ചയം, സദാ
മേരുപർവ്വതംപോലെപ്പാരം നിശ്ചലത്വവും
വൃത്തികളശേഷവും തീരെനീക്കിയും കണ്ടാൽ
സത്തുക്കൾ സ്ഥിതപ്രജ്ഞനാണെന്നു ചൊല്ലീടുന്നു.
ഞാനിപ്പോൾ വിദേഹനായിത്തീർന്നിട്ടുണ്ടെന്നൊട്ടുമേ
മാനസത്തിങ്കലെന്നും നിനവില്ലാതെയായി
ഇദ്ദേഹമുണ്ടെന്നാലുമവിദേഹത്വം ചേർന്നോ-
രദ്ദേഹം സ്ഥിതപ്രജ്ഞനാണെന്നു ചൊല്ലീടുന്നു.
അന്നേരം ശ്രീരാമപാദാംബുജങ്ങളിൽ ഭക്ത്യാ
വന്ദിച്ചു വാതാത്മജനിത്തരമുണർത്തിനാൻ:
മാമകമപരാധമാകവേ ക്ഷമിച്ചാലും
സ്വാമിൻ! നിന്തിരുവടിയരുളിച്ചെയ്ത വാക്യം
ശ്രവിക്കുംതോറുമുത്തരോത്തരം സംശയം മേ
ഭവിക്കുന്നുണ്ടു ചൊല്ല്യം പെരുകുന്നുണ്ടേററവും.
അണുവുമഖണ്ഡകരസത്തിൽനിന്നന്യമായ്
പ്രണതാർത്തിനാശന! കാണുന്നില്ലൊന്നുമെന്നു-
നിന്തിരുവടിയിപ്പോളരുളിച്ചെയ്കകൊണ്ടു-
ന്നന്തരംഗത്തിൽ മഹാസംശയം ഭവിച്ചു മേ.
ശ്രുതിയിൽ "മനം പ്രാപിക്കാത്തതേതാണെ"ന്നല്ലോ
വിധി,യിന്നതിനാൽ "പ്രാപിക്കുന്നവ"നിത്യാദിയാം
ഭേദങ്ങളുണ്ടെന്നിതു സിദ്ധമാകയാൽ ദ്വൈതം
സാധിച്ചീടുന്നുണ്ടദ്വൈതസ്ഥിതി നിൽക്കില്ലപ്പോൾ.
ദ്വൈതമെന്നതയദ്വൈതവും ഖണ്ഡമെന്നതയഖണ്ഡവും
വാദിപ്പാനില്ലിതിങ്കൽ രസമെന്നതയരസവും

നിത്യവുമപേക്ഷിക്കത്തക്കതായിരിക്കുന്നു
പ്രവൃത്തി നിരൂപിക്കിൽ നിരപേക്ഷമായ് സദാ
അദ്വൈതമായിട്ടുദാസീനമായ് നിരന്തരം
വിദ്യോതിക്കുന്നു ബ്രഹ്മമെന്നതു സുപ്രസിദ്ധം.
സതതം താദാത്മ്യ സംസിദ്ധിയാൽ വ്യവഹാര-
സ്ഥിതിയെ വെടിഞ്ഞ നിർഗ്ഗുണമാം ബ്രഹ്മത്തിങ്കൽ
ഈവിധമഖണ്ഡൈക രസമിത്യാദിശബ്ദ-
ജാലങ്ങൾ കൊണ്ടെന്നതും വ്യവഹാര്യമാംവിധം
ഉണ്ടാകും ഭേദപ്പെട്ടും സംസ്കാരപ്പെട്ടുമെന്നീ-
ക്കണ്ട ധർമ്മങ്ങളൊട്ടും ചേർന്നിരുന്നീടുന്നതോ?
അതിനാലനായാസമായ് സ്വയം ജീവന്മുക്ത-
സ്ഥിതിയെ പ്രാപിച്ചുള്ള മാനുഷൻ ദേഹാന്ത്യത്തിൽ
പ്രാപിപ്പൂ വൈദേഹിയാം മുക്തിയെ, സമാധിയാൽ
പ്രാപിക്കേണ്ടതല്ലെന്നാങ്കാമ്പിൽ തോന്നുന്നു മേ.
ഇങ്ങിനെയാണെന്നാകിൽ സൽസ്സമാധികളാലേ
സംഗതമായീടുന്ന ജീവന്മുക്താവസ്ഥയും
സഗുണമാണെന്നല്ലോ തോന്നുന്നു മതിയിൽ മേ
സകലം സർവ്വേശ്വര! ശാസിച്ചുകൊണ്ടാലും നീ.
അതിനാൽ പൂർവ്വപക്ഷം ഹേതുവായിട്ടും ത്യാജ്യ-
സ്ഥിതിയാവുകയാലുമതു നിസ്സാരമല്ലോ.
അഞ്ജനാതനയൻ തൻ വാക്കുകളേവം കേട്ടു
കഞ്ജലോചനൻ രാമനരുളിച്ചെയ്തീടിനാൻ
മാരുതേ! മഹാമതേ! കേൾക്കുകീ വിഷയത്തിൽ
ചേരുന്ന പെരുതായ സംശയങ്ങളാൽ തന്നെ.
നന്മയും ദൃഢതരമായ നിശ്ചയവും തേ
മേന്മേലുണ്ടായിതീരുമതിനാൽവരും ക്ഷേമം.
ഇത്തരം ബഹുചോദ്യം നീ ചോദിക്കുന്നാകിലു-
മിത്തിരിപോലും കോപമുണ്ടാകില്ലെന്നുള്ളത്തിൽ.
ഈവിധപ്രശ്നങ്ങളാലല്ലൊ ശാകല്യാദ്യരി-
ലാവിധം യാജ്ഞവൽക്യാചാര്യർ കോപിച്ചതും
പ്രതിജ്ഞാഭംഗം ഭവിക്കും പ്രശ്നങ്ങളാൽ തത്വ-
പ്രതിഷ്ഠാപകരവരന്നു കോപിച്ചീടിനാർ

പ്രാപിച്ചീടേണം പരമാത്മാവിനെയെന്നോർക്കിൽ
പ്രാപിക്കാവതിന്നദ്വൈതത്തിന്നൊരിക്കലും
ആകാശമദ്ധ്യത്തിങ്കലാദിത്യൻ ജ്വലിക്കുമ്പോൾ
ലോകം ഇരുട്ടായിട്ടാരും കണ്ടീടാ ദൃഢം.
തന്നെത്താൻ നിവൃത്തകനായിരിക്കുന്നകാലം
പിന്നെത്താൻ നിവൃത്തിക്കായിട്ടപേക്ഷിക്കേണമോ?
നിവൃത്തിയാം ദ്വൈതത്തെക്കാംക്ഷിച്ചുകൊണ്ടീടുമ-
പ്രവൃത്തി, നിവൃത്തകനദ്വൈതത്തിന്നില്ലെടോ!
ദ്വൈതത്തെത്തെല്ലുമപേക്ഷിച്ചീടാതെതാനിന്ന-
ദ്വൈതം സിദ്ധിച്ചീടുന്നതുണ്ടതുകൊണ്ടുതന്നെ.
പരമാത്മാവിലെന്നും നിരപേക്ഷാദികങ്ങൾ
മരുവീടുന്നുണ്ടെന്നതുള്ളത്തിൽ ഗ്രഹിക്കേണം.
ശ്രുതിശബ്ദങ്ങൾകൊണ്ടു വ്യവഹാരയോഗ്യമാം
സ്ഥിതിയാം ബ്രഹ്മത്തിന്നുണ്ടു, തന്നാലതിനപ്പോൾ,
വ്യവഹാര്യത്വമില്ലെന്നുള്ള ദോഷമേയില്ലെ-
ന്നവധാരണംചെയ്തുകൊണ്ടാലും മഹാസുമനോ!
എങ്കിലുൽപ്പത്ത്യാദികളാറവസ്ഥവതെന്നി-
ങ്ങങ്കരിക്കുന്ന ശങ്കയ്ക്കുത്തരം കേട്ടാലും നീ.
വാക്കിന്നും മനസ്സിന്നും എത്താതതായിപ്രശ്ന-
യോഗ്യമല്ലെന്നു മുമ്പിൽ ചൊല്ലപ്പെട്ടതായീടും
ബ്രഹ്മത്തിലുത്പത്തിതൊട്ടുള്ളതായിരിക്കുന്ന
ധർമ്മങ്ങളശേഷവുമെപ്പോഴുമില്ലയല്ലോ.
നിർഗ്ഗുണത്വവും സച്ചിദാനന്ദത്വവും ചേർന്നു-
ന്നിരിക്കുന്നു, ബ്രഹ്മത്തിങ്കലതിനാൽ ക്രമത്താലേ
മതിമാൻ! സമാധിസാധനങ്ങൾ സാധിച്ചുള്ള
മതിമാനായവനു മുക്തികൾ രണ്ടുമിപ്പോൾ
സാധിച്ചുകൊള്ളുന്നതിനില്ലൊരു തടസ്ഥവും
ബോധിച്ചുകൊണ്ടാലുമെന്നുത്തമശിഷ്യനാം നീ.
മുമുക്ഷുവായി മായാഗുണഹീനനായിട്ടു
സമർത്ഥൻ തന്നാൽ ബ്രഹ്മം പ്രാർത്ഥനീയമാകയാൽ
ജീവന്മുക്തിയെന്നതു പരിത്യാജ്യമായ് വരാ
കേവലം സഗുണമായിട്ടുമായതു വരാ.

മാരുതേ! മദ്ഭക്തികൾക്കെല്ലാമർത്ഥങ്ങളുള്ളിൽ
ചേരുന്നവണ്ണമൂഹാപോഹദക്ഷനായ നീ
ആലോചിച്ചവകളെ നന്നായിട്ടുറച്ചു തൽ-
കാലത്തു ബോധിപ്പതിന്നൊരുത്തു ചെയ്യാലും നീ.
മാണ്ഡവ്യൻ മുനിശ്രേഷ്ഠൻ ജനകനൃപശ്രേഷ്ഠൻ
പണ്ഡിതോത്തമന്മാരാമിവരും മററും പുരാ.
ഭൂവിതിൽ വൈദേഹിയാം മുക്തിയെ സംപ്രാപിച്ചാർ
കേവലം ശങ്കതെടീടൊല്ലിതിലൊട്ടുപോലും.
അഖണ്ഡമാകുമേകരസമാം ബ്രഹ്മത്തിനെ-
സ്സകലസമയമുള്ളമെവിട്ടീടാതെ താനും
ധ്യാനിച്ചുകൊള്ളുന്നാകിലാകവേ നിസ്സംശയം
മാനസനാശം വരുമായവന്നറിഞ്ഞാലും.
മാനവൻ വിഷയങ്ങൾ സഹിതമരൂപമാം
മാനസനാശം പ്രാപിച്ചീടുന്ന കാലത്തിങ്കൽ
വിദേഹൻ! ഞാൻ മുൻചൊല്ലിയ ലക്ഷണമൊത്തിരിക്കും
സദ്യോ വിദേഹമുക്തി സംഭവിച്ചിടും ധ്രുവം.
ഭാവിയാം ഭോഗങ്ങളിൽ വിരക്തനായുള്ളവൻ
ജീവന്മുക്തിക്കു പാരമധികാരിയാകുന്നു.
വർത്തമാനമായിടും പ്രാരബ്ധഭോഗങ്ങളി-
ലത്യന്തം വിരക്തനായിങ്ങു വർത്തിച്ചീടുന്ന
ഉത്തമനായീടുന്ന മർത്ത്യപുംഗവൻ കപി-
സത്തമ! വിദേഹമുക്തിയ്ക്കധികാരിയല്ലോ.
പർവ്വതഗുഹയിലും പെരുങ്കാട്ടിലുമവൻ
സർവ്വദാ നിത്യബോധാമൃതത്തിൽ ലയിച്ചിടും
ഏകാന്തതയോടും, തന്റെ തലയിൽ പക്ഷിവ്രാത-
മൊത്തു കൂടുകൾ കെട്ടിക്കൂട്ടികളോടുംകൂടി
വാണിടും സ്ഥിതിയോടും വാണീടുമവൻതന്നെ
പാണികൾ രണ്ടും കൂപ്പിത്താണു ഞാൻ പണിയുന്നേൻ
ഇങ്ങിനെ നിർവ്വൃതികമാം സമാധിയിലെന്നും
മുങ്ങിവാഴുന്നോർ ക്രമവൈദേഹിമുക്തരല്ലോ.
സർവ്വബന്ധങ്ങൾ നീങ്ങിച്ചിന്മാത്രസ്വരൂപിയായ്
സർവ്വാഖണ്ഡബോധാദ്വൈതമാം സ്വാത്മാവിൽ

നിഷ്ഠയുള്ളവനായിട്ടുത്ഥാനം ചെയ്യുന്നതി-
ന്നൊട്ടുമിച്ഛയില്ലാത്ത മട്ടിലാണ്ടുവീടും.
പുത്രപൌത്രാദികൾ തന്നോടൊത്തഹോ ക്ഷണനേരം
മരുവീടുകെന്നുള്ളതിഹ ദുർല്ലഭം പാരം.
മുമുക്ഷുവാകുമേകൻ, കോടി മാനുഷന്മാരിൽ
മുമുക്ഷുക്കൂട്ടത്തിങ്കൽ പരമാത്മജ്ഞനേകൻ
ജീവന്മുക്തനാമേകൻ പരമാത്മജ്ഞന്മാരിൽ
ജീവന്മുക്തക്കൂട്ടത്തിലൊന്നുണ്ടാം വിദേഹനും.
ആയിരം തലയുള്ളോരാദിശേഷനും ദിവ്യ-
നായിരുന്നീടും ചതുർമ്മുഖനാം ധാതാവിനും
ആറു വക്ത്രങ്ങളുള്ള വള്ളീവല്ലഭൻതാനു-
മാറണിഞ്ഞുള്ള പഞ്ചാസ്യൻതാനും നിരൂപിക്കിൽ
ആവിധമുള്ള വിദേഹൻ തന്നാത്മനിഷ്ഠയെ-
ക്കേവലമറിഞ്ഞീടാൻ ശക്തന്മാരല്ലാ ദൃഢം.
ആ വിദേഹൻ തന്നാത്മനിഷ്ഠയെയറിഞ്ഞീടാൻ
ആ വിദേഹനെക്കൂടാതാരാലുമസാദ്ധ്യം താൻ.

ഇങ്ങനെ വിദേഹമുക്തിപ്രകരണം എന്ന അഞ്ചാമദ്ധ്യായം കഴിഞ്ഞു.

# ആറാം അദ്ധ്യായം.

ഏവം വിദേഹമുക്താവസ്ഥയെസ്സർവ്വ-
ദേവദേവൻ രഘുശ്രേഷ്ഠനോതുംവിധൌ
ദേവന്റെ തൃക്കാൽക്കൽ വീണുവന്ദിച്ചുകൊ-
ണ്ടേവം വിനീതനായോതിനാൻ വാതജൻ:—
സർവ്വജ്ഞ! കാരുണ്യസിന്ധോ! രഘൂദ്വഹ!
സർവ്വവേദാന്തസാരാംശം മനോഹരം
നന്നായ് ഭവാൻ തന്നനുഗ്രഹംകൊണ്ടു ഞാ-
നിന്നറിഞ്ഞാനന്ദമാർന്നുകൊണ്ടീടിനേൻ.

എന്നാലും,മെന്നിന്ദ്രിയങ്ങൾ വിഷയങ്ങൾ-
തന്നിൽപതിച്ചുകൊണ്ടീടുന്നു സാംപ്രതം.
മത്തദ്വിപത്തിന്റെ ഗണ്ഡസ്ഥലംനോക്കി-
യെത്തുന്നവണ്ടുകൾക്കൊപ്പമായിദ്രുതം.
പാരം വിഷയവിഷാസക്തിയേറെന്നൊരുൾ-
ത്താരുള്ളെനിക്കഹോ! ബ്രഹ്മത്തിലെങ്ങിനെ
ചേരും രതിയെന്ന ചിന്താഗ്നിയാൽപരം
നീറുന്നിതെന്നംഗമേററം മഹാപ്രഭോ!
ഏതുപായത്താൽ വിഷയങ്ങളിൽനിന്നു
പിന്തിരിച്ചീടുന്നിതിന്ദ്രിയവൃന്ദങ്ങളെ
എന്നുള്ളതിന്നരുളീടേണമേ ദ്രുത-
മെന്നിൽ തിരുവുള്ളമുണ്ടെന്നിരിക്കിലോ
ശ്രീമാൻ ഹനുമാനിവണ്ണം കഥിക്കവേ
രാമൻ ജഗദഭിരാമനരുളിനാൻ:—
മാരുതേ! പാരിൽമഹാത്മാരിലെപ്പോഴും
ചേരുന്നതായും, വിഷയവിരക്തിക്കു-
കാരണമായുമിരിപ്പതെന്താണെന്നു
നേരായി നിന്നോടു ചൊല്ലുന്നതുണ്ടു ഞാൻ.
പാരം സമാധാനബുദ്ധികളുണ്ടു മൽ-
ഗീതകൾ കേട്ടുകൊണ്ടാലും വരും ശുഭം.
വാസനാസംക്ഷയം, വിജ്ഞാനവും, മനോ-
നാശവുമേകകാലത്തിങ്കൽ മാനുഷൻ.
അഭ്യസിച്ചീടേണമെന്നാൽ വിഷയങ്ങൾ
നിശ്ചയം കീഴടങ്ങീടും, വരും ജയം.
ഇമ്മൂന്നിലോരോന്നോരിക്കലായ് ശീലിക്കി-
ലമ്മാനവന്നു സംസിദ്ധി സിദ്ധിച്ചിടാ.
സങ്കീർണ്ണമന്ത്രങ്ങളെ സംശ്രയിച്ചാല-
സംശയം സിദ്ധിയെസ്സിദ്ധിച്ചിടാപ്പടി.
എത്രകാലംവരെയ്ക്കും വാസനാക്ഷയ-
മെത്തുവാനായി പ്രയത്നിച്ചിടുന്നവോ
അത്രകാലംവരെയ്ക്കും മനോനിഗ്രഹം
സിദ്ധമല്ലായ്കിൽ ക്ഷയിച്ചിടാ വാസനാ.

വാസനാസംക്ഷയം വന്നിടാതെ മനോ-
നാശം ഭവിക്കയെന്നുള്ളതില്ലാ ദൃഢം.
തത്വബോധം ജനിച്ചാകിലല്ലാതെയി-
ച്ചിത്തനാശം ഭവിപ്പാനില്ലുപായവും.
ചിത്തനാശം ഭവിച്ചീടാതൊരിക്കലും
തത്വബോധം നരനുണ്ടായ്‌വരാ ദൃഢം.
അത്യന്ത വാസനാനാശം വരുംവരെ-
ത്തത്വബോധോദയമെങ്ങിനെ വന്നിടും?
തത്വബോധോദയ പ്രാപ്തിക്കുമുന്നമായ്-
ത്യന്തം വന്നിടാ വാസനാസംക്ഷയം
വാസനാസംക്ഷയം, വിജ്ഞാനവും, മനോ-
നാശവുമൊന്നിനൊന്നിവിധത്തിൽ സമാ
ബന്ധിച്ചിരിക്കയാൽ ക്ലേശിക്കിലുമിവ-
സന്ധിച്ചുകൊൾവാൻ വിഷമമാണേറവും.
മാരുതേ! നീയുമതുകൊണ്ടു ഭോഗേച്ഛയെ-
ല്ലാമതിൽനിന്നു കളഞ്ഞു സംശുദ്ധനായ്
ഇസ്സാധനത്രയം സാധിച്ചുകൊള്ളുവാൻ
വത്സ! നിരന്തരായ് പ്രയത്നിച്ചുകൊൾകെടോ!
ആർക്കിങ്ങു മോഹം വിദേഹമുക്തിക്കു, പൂ-
ർവ്വോക്തമാമിസ്സാധനത്രയമായവൻ.
സാധിച്ചുകൊള്ളേണമല്ലെന്നിരിക്കിലോ
സാധിച്ചുകൊള്ളാ വിദേഹതത്വമെന്നുമേ.
ശ്രീരാമചന്ദ്രന്റെ വാക്യം ഗ്രഹിച്ചവ-
മാരാത്മജൻ തൊഴുതിങ്ങനോതിനാൻ.
നാഥ! ബ്രഹ്മാത്മൈക്യസിദ്ധിയെത്താൻ സമാ
പൂതനെവൻ പ്രാപിക്കുന്നു ശരണമായ്
അങ്ങിനെയുള്ള ജീവന്മുക്തനായവ-
ന്നിങ്ങു സ്വാനന്ദവും നിവൃത്തിച്ചുടൻ
പ്രാപ്തമാമാനന്ദസിദ്ധിയെന്നോതുന്നി-
താപ്തവാക്കായതിനാലവർക്കെപ്പൊഴും.
വാസനാജാലം വിഷയങ്ങളിലതി-
ക്ലേശമേകുന്നാകയില്ലുള്ളതെങ്കിലോ,

മുക്തരാണായവരെന്നവർക്കിനി-
മ്മുക്തമാവാനവകാശമില്ലാ ദൃഢം.
വാസനാജാലം മനോരംഗഭൂമിയിൽ
ഭാസിക്കുമായവർക്കൊട്ടുകൊള്ളുംവിധൌ.
വിജ്ഞാനമാനസനാശവും നിശ്ചമ-
ല്ലജ്ഞന്നു ചിത്തംഭവിക്കുക കാരണം.
ഭൂമിയിൽ സംസാരിയാണവൻ നിശ്ചയം
സമീരിൻ! ഭവാനിന്നതംചെയ്കതിൻവിധം.
നേരോടുമിസ്സാധനത്രയം ശീലിപ്പ-
താരൊരുകാലത്തിലാർക്കുമാകാ ധ്രുവം.
അഞ്ജനാപുത്രന്റെ വാക്കിവണ്ണംകേട്ടു
കഞ്ജായതേക്ഷണനേവമരുളിനാൻ:—
പ്രാരബ്ധകർമ്മമൊന്നല്ലാതെയുള്ളതായ്
പാരിച്ചസഞ്ചിതാഗാമികാഭിഖ്യകം
ചേരുന്നതായുള്ള രണ്ടു കർമ്മങ്ങളും
പാരിങ്കൽ മർത്ത്യക്കനർത്ഥങ്ങളാം ചേർത്തിടും
ഈക്കർമ്മയുഗ്മത്തിൽ നിന്നജസ്രം ജീവ-
ന്മുക്തന്നിവൃത്തിച്ചിരിക്കുന്നു മാരുതേ!
ദൃഷ്ടദുഃഖങ്ങളോടൊത്തിരുന്നീടുന്ന
മട്ടുപാർത്താകിലാനന്ദസിദ്ധ്യർത്ഥമായ്.
ഉണ്ടു ജീവന്മുക്തിയാൽ തടസ്ഥമിതു-
കൊണ്ടുവിദേഹന്നു ചേരാ തടസ്ഥവും
പൂർവ്വോക്തലക്ഷണം വിട്ടിരുന്നീടുമി-
പ്രാരബ്ധമായുള്ള വാസനാസഞ്ചയം.
നില്ക്കുന്നതല്ലേതുമട്ടിലുമിജ്ജീവ-
ന്മുക്തിസിദ്ധിപ്പാൻ വിരോധിയായ് തെല്ലുമേ.
കേൾക്ക! സമ്യക്ജ്ഞാനവും സദ്ഗുണാഭിഖ്യ-
വായ്ക്കുന്ന ചിത്തവിനാശവുമെന്നിയേ.
ഐകാത്മബോധസ്വരൂപമാനന്ദം
ഹേ കപിശ്രേഷ്ഠ! ഇവ രണ്ടുമൊക്കിൽ
നില്ക്കുന്നതല്ല മുൻചൊന്നവനാം ജീവ-
ന്മുക്തനിലെന്നുള്ളതുള്ളിൽ ഗ്രഹിക്ക നീ.

ഇമ്മൂന്നു സാധനാഭ്യാസത്തിനത്യന്ത-
മിമ്മേദിനിയിൽ ഭവാൻ സമർത്ഥൻ ദൃഢം.
നീ ദുസ്സംഗൻ തന്റെ പുത്രനല്ല സഖേ!
നീയ്യോ സദാഗതികം. സ്വന്തവാകയാൽ
ചിന്തിച്ചീടുന്ന ജ്ഞാനവിഷയങ്ങൾ തൻ-
ഗന്ധമാത്രം സംഗമേൽക്കാ നിനക്കെടോ!
ഏകകാലത്തിലിസ്സാധനാഭ്യാസസം-
യോഗം നിനക്കു സിദ്ധിക്കും സുലഭമായ്
ഒന്നായിടവിട്ടിടാതെ സമതയായ്
മൂന്നിനേയും ഭജിക്കാതിരുന്നീടുകിൽ.
ഏറെ നൂറാണ്ടുകൾകൊണ്ടും പദപ്രാപ്തി-
ചേരുകെന്നുള്ളതുണ്ടാകുന്നതല്ലെടോ!
പാരിൽ ചിരകാലമിസ്സാധനത്രയം
പാരാതെ സേവനം ചെയ്തിരുന്നീടുകിൽ
താമരത്തണ്ടുപൊട്ടിക്കിലതിലുള്ള
കോമളമായുള്ള നൂലിനു തുല്യമായ്.
അഭ്യാസിതൻ ദാർഢ്യഹൃദ്ഗ്രന്ഥികൾ പര-
മാണുതമാംവിധം ഭേദിക്കുമേ ധ്രുവം.
ജന്മാന്തരങ്ങളനേകങ്ങളിൽ ചിര-
മിമ്മർത്ത്യരഭ്യസിച്ചിട്ടിരിക്കുന്നതായ്.
മിഥ്യയായുള്ളോരു സംസാരവാസനാ-
സത്യാ ചിരാഭ്യാസയോഗം നിമിത്തമേ.
നന്നായ് നശിക്കും; നശിപ്പാനിതല്ലാതെ-
യെന്നുമൊരുവിധെയും മാർഗ്ഗമില്ലാർക്കുമേ.
ലൗകികവാസനാ ശാസ്ത്രീയവാസനാ
ദേഹജമായിരുന്നീടുന്ന വാസനാ
ജ്ഞാനോദയം നല്ലവണ്ണമുണ്ടാകിടാ
തൂനമിച്ചൊന്നവയെന്നു ധരിക്ക നീ.
ഒന്നു ശുദ്ധമൊന്നശുദ്ധമൊന്നിങ്ങിനെ
മന്നിടത്തിങ്കൽ മാന്യതപമാനുള്ളവർ
രണ്ടുവിധമായ് തിരിച്ചുചൊല്ലീടുന്ന-
തുണ്ടു മുൻചൊന്നതാം വാസനാസഞ്ചയം,

എന്നാൽ, ശുഭാഭിഖ്യമെന്നൊരു വാസനാ-
തന്നെസ്സമാശ്രയിച്ചീടുന്നതാകിൽ നീ.
ആ വാസനാവിശേഷം നിമിത്തം ക്രമാൽ
ഹേ വാനരാധീശ! മേതും പരംപദം.
എന്നുമശുഭാഖ്യവാസനാകൊണ്ടുതാൻ
തന്നെവരുന്നു നിതാന്തമാം സങ്കടം.
ആകയാൽ, പ്രാചീനമാമിതിനെബ്ബലവാൻ
വേഗം ബഹുപ്രയത്നത്താൽ ജയിക്കുക.
എന്നും ശുഭാശുഭമാർഗ്ഗങ്ങളിൽ ചരി-
ക്കുന്നുണ്ടു വാസനയാകും മഹാനദി.
പൗരുഷമാമപ്രയത്നാൽ ശുഭാഭിഖ്യ-
മേതും വഴിക്കിതിനെത്തിരിച്ചീടണം.
അപ്പോളശുഭംവഴിക്കു ചരിക്കിലു-
മുരുപ്രയത്നത്താൽ ശുഭത്തിൽ നയിക്കണം.
എന്നാലശുഭമാം മാർഗ്ഗം വെടിഞ്ഞതു-
വന്നണഞ്ഞീടും ശുഭമാംവഴിക്കു താൻ.
പൗരുഷമാം പ്രയത്നത്താൽ മനസ്സായ
ബാലകൻതന്നെ, മോക്ഷേച്ഛുവാം പിതാ,
ഇഷ്ടപ്രദാന പ്രവർത്തനെപ്പോലിരു-
ന്നിട്ടു സർവ്വാത്മനാ ലാളിച്ചുകൊള്ളണം.
വേഗമാർന്നീടുമഭ്യാസത്തിനാൽ ശത്രു-
യോഗവിമർദ്ദന! വാസനാസംക്ഷയം.
ചേർത്താലുമശ്ശുഭമാർഗ്ഗത്തിലഭ്യാസ-
പൂർത്തിയാം, സംസിദ്ധി സിദ്ധിച്ചിടും തദാ.
സന്ദിഗ്ദ്ധഘട്ടത്തിലും നീ ശുഭത്തിനെ-
ത്തന്നെ സമാശ്രയിച്ചാലും കപീശ്വര!
വൃദ്ധിയാർക്കുന്നു ശുഭവാസനയെങ്കി-
ലതു ദോഷം തെല്ലുപോലുമണഞ്ഞിടാ.
ചിത്തമശുഭങ്ങളാം വാസനകളാൽ
ബദ്ധമാമെന്നു വിബുധരോതുന്നിതു
ബന്ധമോക്ഷം ശുഭവാസനാമൂലമായ്
സന്ധിക്കുമെന്നുമുരയ്ക്കുന്നിതായവർ

ശീഘ്രം പ്രയത്നിച്ചുകൊൾക കപികുല-
വ്യാഘ്ര! മനം വാസനാഹീനമാകുവാൻ
സത്യസമ്യഗ്ദർശനത്തിനാലേ ലയ-
മെത്തുമശുദ്ധമാം വാസനകൾക്കെടോ.
ജ്ഞാനഭൂമിസ്വരൂപങ്ങൾ വിവരിച്ചു
ഞാനിഹ നിന്നോടുമേലിലുരയ്ക്കുവൻ
ആയതിൽ നാലാമതായുള്ള ഭൂമിയി-
ലായവന്നുള്ള അഖണ്ഡാകാരവൃത്തിയും
ഭൂമികളഞ്ചിലുമാറിലുമായൊരി-
ബ്ഭൂമൗ പ്രസിദ്ധരായുള്ളവർക്കുള്ളതാം
രണ്ടുവിധമാമഖണ്ഡരസങ്ങളു-
ണ്ടാസ്സരികിലവസ്ഥകളാകുന്നു.
വാസനാജാലങ്ങളെന്നിയൊടുങ്ങിയാൽ
ഭാസ്സുകന്നീടുന്ന ദീപസമാനമായ്
ചിത്തമടങ്ങിയൊതുങ്ങീടുമെന്നുള്ള-
തുൾത്താരിൽ മാരുതേ! ബോധിച്ചുകൊൾക നീ.
ആരബ്ധങ്ങളാം വാസനാസഞ്ചയം
തീരെ ത്യജിച്ചു, ചിന്മാത്രസ്വരൂപിയാം
എന്നിൽ സ്ഥിതിയാർന്നിരിക്കുന്നതിബ്ഭവം
തന്നിലുള്ളാസക്തി വിട്ടിരിക്കുമവൻ.
സച്ചിദാനന്ദസ്വരൂപിയാം ഞാനെന്നു
നിശ്ചയം ബോധിച്ചുകൊൾക കപീശ്വര!
കർമ്മങ്ങളേയും സമാധിയേയും പിന്നെ
നിർമ്മമൻ ചെയ്കയോ ചെയ്യാതിരിക്കയോ
എന്തുചെയ്താലും, സമസ്താശയ-
മന്തരംഗത്തിങ്കൽ നിന്നകന്നോരവൻ
ഉത്തമമാർന്നീടുമാശയമാർന്നവ-
നെത്തുന്ന മുക്തിപദത്തിൽ മഹാമതേ!
ബ്രഹ്മവിത്താദികളാം നാലുമട്ടുള്ളവർ
സമ്മാന്യ! സർവ്വേ വിമുക്തരത്രേ ധ്രുവം.
എങ്കിലും താരതമ്യക്രമത്തിൽ ദുഃഖ-
സങ്കടം ബാധിച്ചീടുന്നതവരെയും

ആകയാൽ നിർവ്വികല്പാദിസമാധിക-
ളാകെ ശ്രവണംപോലെയും, നിത്യകർമ്മവും
ദുഷ്ടദുഃഖം തീരെ നീങ്ങുവാനായിട്ടു
പൂർവ്വധീമാന്മാരവരനുഷ്ഠിക്കണം
വാസനാസംക്ഷയലേശം പെടാത്ത ചിത്-
ഭാസമാനാം മനസ്സാർക്കു ചേരുന്നതാവോ?
ആചരിച്ചീടിൽ തനിക്കില്ല സന്ന്യാസവു-
മാവശ്യമില്ലാ സമാധിയോഗങ്ങളും.
കർമ്മങ്ങളും പ്രണവാദിജപങ്ങളു-
മുള്ളതാത്മാവിന്നനാവശ്യമാണഹോ!
ആത്മജ്ഞനാം ബ്രഹ്മവിത്തു, ജഗൽക്ഷേമ-
മാത്രമഭികാംക്ഷയാലുമനുദിനം
ദുഷ്ടദുഃഖങ്ങൾ നിവൃത്തിപ്പതിന്നായു-
മിഷ്ടമാം ശുദ്ധനിത്യകർമ്മങ്ങളെ
നന്നായനുഷ്ഠിച്ചുകൊള്ളണമെന്നുള്ള-
തിന്നുള്ളിൽ നന്നായറിഞ്ഞുകൊണ്ടീടു നീ.
എല്ലാവിധ വാസനകളെയും ത്യജി-
ച്ചുള്ള മൗനം വരിക്കാൻ തൽപദം സഖേ!
ഇത്തരം വാസനാത്യാഗിയാം മുനിക്കു
സിദ്ധമല്ലോത്തമമാം യതീശ്വരപദം.
ആകയാൽ നീ ശുദ്ധങ്ങളാം വാസനാ-
വ്യൂഹത്തെ നിശ്ശേഷമായുപേക്ഷിക്കയേ!
എന്നാൽ ശുദ്ധങ്ങളാം വാസനാവ്യൂഹത്തെ
നന്നായ് ഗ്രഹിച്ചുകൊണ്ടാലും, വരും ശുഭം.
നിശ്ശേഷവാസനാഹീനമായ്ത്തീർന്നുള്ള
വിശുദ്ധസന്മാത്രനായുള്ള വർത്തനത്തെ,
കണ്ണുതൊട്ടുള്ളിന്ദ്രിയങ്ങൾ വിഷയങ്ങൾ-
തന്നിൽ പൂർവ്വസ്വഭാവം ചരിക്കുന്നിതു.
ഇച്ചലനത്തിനു ഹേതു പാർത്തീടുകിൽ
ചിത്ശക്തിയായുള്ള വാസനതന്നെയാം.
കണ്ണിന്നകലിരിക്കുന്ന വസ്തുവിൽ
കണ്ണുപ്രകാരം പ്രയത്നിച്ചിടാതെതാൻ.

ചെന്നുവീഴുന്നു സഞ്ചയമായതുവിധം
ധന്യൻ വരിഷ്ഠൻ വിരക്തനായ് ധീരധീ
തന്നുടെ കാൎയ്യങ്ങളിൽ പ്രവൎത്തിക്കുന്നി-
തന്നഹമെന്നുള്ള തുള്ളത്തിലൊക്കെ നീ.
സത്പദാൎത്ഥമായ സംവിദാഭിഖ്യമാം
ചിത്‌സ്വരൂപബ്രഹ്മത്തിനാൽ ലസിപ്പിപ്പതായ്
തന്നനുരൂപമായ്‌മാനസോല്പത്തിക്കു.
തന്നെയുപരിസ്ഥിതിയിലിരിപ്പതാം.
വസ്തുവെ വാസനയെന്ന ശേഷഭ്രമ-
വിത്തുകളും കല്പിച്ചീടുന്നു മാരുതേ!
പിന്നെ ദൃഢതരമഭ്യസിക്കപ്പെട്ടു-
വന്ന പദാൎത്ഥൈക്യഭാവനയാൽ സദാ.
അത്യന്തചഞ്ചലമായും ജനി ജരാ-
മൃത്യുവിവകൾക്കു കാരണമായുമേ.
മാനസം സഞ്ജാതമാകുന്നിതെന്നു നിൻ-
മാനസം തന്നിൽ ധരിച്ചുകൊണ്ടീടു നീ.
വാസനാതൻ വശത്തിങ്കലുൾപ്പെട്ടതി-
ക്ലേശത്തൊടും പ്രാണനിങ്ങുഴലുന്നിതു
ഇക്കഷ്ടമൊട്ടുമേ വാസനയ്ക്കില്ലെന്ന-
തുൽകൃഷ്ടബുദ്ധേ! വിചാരാലറിഞ്ഞിടാം.
മാനസബീജമാം വാസനയ്ക്കെപ്പൊഴും
പ്രാണനാൽ ബീജാങ്കുരക്രമം സിദ്ധമാം.
ചിത്തമാം പാദപത്തിന്നു ചേൎന്നീടുന്ന
വിത്തുകൾ പ്രാണനൊന്നന്യമാം വാസനാ.
രണ്ടു ബീജങ്ങളിലൊന്നു നശിക്കുകിൽ
രണ്ടുമുടനെ നശിച്ചുപോകും ദൃഢം.
സംസാരവാസനയെക്കൈവെടിഞ്ഞുമ-
സംഗവ്യവഹാരമെന്നും നിരന്തരം.
ഇക്കണ്ട ദേഹനാശത്തിലനുപാഖ്യ-
കൎമ്മങ്ങളാരബ്ധമൎന്നാം പാവനാം.
സിദ്ധിച്ചിടുന്നിതിദ്ദേഹമിരിക്കവേ
സിദ്ധിക്കയാൽ ദേഹമില്ലവനെന്നുള്ള

ചൊല്ലാന്തുമുള്ള വരിഷ്ഠമെന്ന വാസനാ-
തെല്ലും പ്രവൎത്തിക്കുകെന്നുള്ളതില്ലെടോ.
തീരെത്യജിക്കുകിൽ വാസനയെത്തദാ
ചേരുന്ന ചിത്തമചിത്തതയെ ക്ഷണം.
ന്യൂനമവാസനൻ തത്വത്തിനാൽ സന്തതം
മാനസത്തിന്നു മനനമില്ലാതെയാം.
അപ്പോൾ പരമോപശാന്തിയെ നൽകുന്നോ-
രത്ഭുതമാമമനസ്കമുദിച്ചിടും.
സത്യകൈവല്യൈക കാരണമായുള്ള
തത്വബോധം തദാ വൎദ്ധിതമായ്വരും.
ഡല്പത്തിലേയ്ക്കുടൻ ഏതൊട്ടുമെത്രനാൾ
തല്പദം പ്രാപിച്ചിടാതിരിക്കുന്നുവോ
അത്രനാൾ ശാസ്ത്രയുക്തിപ്രമാണങ്ങളോ-
ടൊത്തുചെയ്യേണ്ടതഭ്യാസമാത്രമേ.
എന്നാൽ, മനസ്സിൻ മലങ്ങളകറ്റിച്ചുപോം
പിന്നീടറിയേണ്ടതിനെയറിഞ്ഞിടും.
അന്നേരമശുദ്ധവാസനാസഞ്ചയം
തന്നെപരിത്യജിച്ചീടുമവൻ സ്വയം.
ചിത്തനാശം രണ്ടുമാതിരിയുണ്ടെന്നു
തത്വജ്ഞരായവർ പറഞ്ഞുകൊള്ളുന്നിതു.
ഒന്നു സരൂപചിത്തത്തിന്റെ നാശവു-
മന്യമരൂപമനസ്സിന്റെ നാശവും
കേൾക്ക സരൂപമാം ചിത്തനാശം ജീവ-
ന്മുക്തനിൽ ചേർന്നിരുന്നീടുന്നതാണെടോ.
എന്നാലരൂപമനോവിനാശം ദൃഢം
ധന്യൻവിദേഹമുക്തൻ തങ്കലുള്ളതാം.
കേൾക്ക ജീവന്മുക്തനിൽ ചേർന്നിടും സരൂ-
പാഖ്യമേതം ചിത്തനാശം ഗുണസ്തുത!
എന്നു ജീവന്മുക്തനായ പുരുഷനിൽ
വന്നുചേർന്നീടുന്ന ചിത്തവിനാശനം.
അന്നവൻതന്നുടെ മാനസം പിൻജന്മ-
മെന്നതുണ്ടാകാതെ മൈത്ര്യാദിസംയുതം

ശാന്തിയെ പ്രാപിച്ചുകൊള്ളുമസംശയം
ദാന്തശീലർക്കിമ്മതം പാരംസമ്മതം
ഉണ്ടായിരം മൂലമുണ്ടായിരം കൊമ്പു-
മുണ്ടായിരക്കണക്കായിത്തളിർകളും
ഉണ്ടായിരം ഫലം സംസാരമെന്നപേർ
കൊണ്ടോരിച്ചൊൽക്കൊണ്ട വൃക്ഷമനശ്വരം.
അമ്മഹാവൃക്ഷത്തിനുള്ള നല്ലാണിവേ-
രിമ്മനസ്സാണെന്നതിന്നറിഞ്ഞീടു നീ.
മന്മതം സങ്കല്പമെന്നതു തന്നെയാ-
ണമ്മനസ്സെന്നാണതിനാൽ കപീശ്വര!
എങ്ങിനെ ചെയ്യുകിലിബ്ഭവപാദപ-
മിങ്ങശേഷിക്കാതെ ശോഷിച്ചുപോകുമോ?
അങ്ങിനെയുള്ള സങ്കല്പോപശാന്തിയെ
സംഗതമാവാൻ പ്രയത്നിച്ചുകൊൾകെടോ.
ഒന്നുണ്ടുപായം മനോനിഗ്രഹത്തിന്ന-
തിന്നു ഞാൻ ചൊല്ലുവൻ കേട്ടാലുമാദരാൽ.
സങ്കല്പസംശോഷണത്തിനായിട്ടുനി-
സ്സങ്കല്പസൽസ്സമാധിസ്ഥിതി തന്നെയാം.
ചിത്തത്തിനപ്ലയം വന്നണയുകി-
ലെത്തുന്നു ജീവന്നു നാശം നിരന്തരം.
ചിത്തവിനാശനം സംഭവിക്കിൽ ജീവ-
നെത്തുന്നു പാരം മഹത്താം മഹോദയം.
ജ്ഞാനിക്കു മാനസമാകുന്നു ശൃംഖലാ
ജ്ഞാനിക്കതിനാൽ ഭവിക്കുന്നു നാശവും.
സർവ്വമനോനാശസിദ്ധിസംസിദ്ധമായ്
നിർവ്വാസനമായതേവന്റെ ബോധമോ
ജ്ഞാനികളായുള്ളവരിൽ വരനവൻ
നൂനം വിശിഷ്ടൻ വരിഷ്ഠപദസ്ഥിതൻ.
ചിത്തവും വാസനയുമെവന്നെപ്പോഴു-
മൊത്തിരിക്കുന്നുണ്ടവന്റെ ബോധം സഖേ!
നൂനം പ്രയോജനഹീനമെന്നുള്ളതു
മാനസംതന്നിൽ ധരിച്ചുകൊൾകിന്നു നീ.

ശ്രുത്യന്തസിദ്ധങ്ങളായി ശുഭേച്ഛാദി-
സപ്തനാമങ്ങൾകൊണ്ടേററം ശ്രുതങ്ങളായ്
ചൊല്ലാമെന്നോരാസ്സപ്തഭൂമികളെക്കുറി-
ച്ചെല്ലാമഹാത്മാക്കളെന്നും സ്തുതിപ്പതേ.
വാസനാസംക്ഷയാദ്യങ്ങളാം മൂന്നിലി-
ന്നീസപ്തഭൂമിയിലോരോന്നുമെപ്പോഴും.
ഏഴേഴുകളായ്പിരിച്ചു ചിന്തിക്കുകിൽ
കേഴേണ്ടതില്ലവന്നിബ്ഭവം കൊണ്ടഹോ!
വാസനാസംക്ഷയം, വിജ്ഞാനവും, മനോ-
നാശവുമേഴേഴുതാനിക്കണക്കിനാൽ
അസ്സുഷുപ്താഭിഖ്യകളിതൻ വാസനാ
മത്സഖേ! ജീവപരമേശവാസനാ
ലൗകീകവാസനാ ശാസ്ത്രീയവാസനാ
ദേഹജവാസനാ സ്വപ്നാഖ്യവാസനാ
പിന്നെ സുഷുപ്ത്യാഭിധാനമാം വാസനാ-
യെന്നിക്കണക്കിലേഴാകണം വാസനാ.
വിജ്ഞാനമേഴുമോതുവൻ കേട്ടിടു-
കജ്ഞാനജന്യഭയങ്ങൾ നീങ്ങിടുവാൻ
ജ്ഞാനവും, ദർശനം, വിജ്ഞാനവും, സമ്യഗ്-
ജ്ഞാനവും, പൂർണ്ണമാം ജ്ഞാനവുമന്ത്യമായ്
ശ്രേഷ്ഠമായീടും പരിപൂർണ്ണമെന്നാഖ്യ-
പെട്ടുള്ളതാം ജ്ഞാനവുമേവമേഴുതാൻ.
ധ്യാനം, ശ്രവണം, മനനവുമന്നിദി-
ധ്യാസന, നിർവ്വികല്പാഖ്യ, നിസ്സങ്കല്പ,
നിവൃത്തികളെന്നേഴായ് പിരിച്ചിട്ടു-
സദ്വൃത്ത! ചൊല്ലാം സമാധിവിഭക്തികൾ.
ജന്മജന്മാന്തരപ്രാപ്തങ്ങളായിടു-
മമ്മഹാനിഷ്കാമപുണ്യസമുച്ചയാൽ
സമ്മാന്യനായവൻ പ്രാപിച്ചുകൊള്ളുന്നി-
തമ്മഹാജ്ഞാനഭൂമികയാദ്യത്തതിനാ.
അമ്മഹാനാരൂഢനിബ്ഭവത്തിൽതന്നെ
നിർമ്മമൻ വാണുകൊണ്ടീടുന്നിതെങ്കിലും

സമ്മതിസംസാരവാദികളായിട്ടു-
മമ്മർത്ത്യരെക്കാളും വിലക്ഷണനേററവും.

ഇങ്ങനെ വാസനാക്ഷയനിരൂപണമെന്ന ആറാമദ്ധ്യായം കഴിഞ്ഞു.

---

# ഏഴാം അദ്ധ്യായം.

രാമൻ രഘുകുലാംഭോധിസോമൻ ചിദാ-
രാമൻ ജഗദഭിരാമൻ കഥിക്കവേ.
ശ്രീമാൻ ഹനുമാനശേഷഗുണസ്തോമ-
ധാമാവു വന്ദിച്ചിവണ്ണമുണർത്തിനാൻ:—
സർവ്വവേദാർത്ഥജ്ഞ! സർവ്വപ്രഭോ! ഭവാൻ
സർവ്വതത്വൈകസാരാംശങ്ങളെന്നതാൻ
ചിന്തിച്ചിട്ടും സപ്തഭൂമിസ്വരൂപമി-
യന്ധനാം ഞാനിന്നറിയുന്നതില്ലഹോ!
സപ്തഭൂമിപ്രബോധത്തിനാൽ ഞാൻകൃത-
കൃത്യനായിബ്ഭവിച്ചീടുന്നതെങ്ങിനെ.
അങ്ങിനെയിന്നതെന്നോടു വഴിപോലെ
തുംഗകൃപാംബോനിധേ! കഥിക്കേണമേ.
വാതാത്മജന്റെ വചസ്സിവണ്ണം കേട്ടു
സീതാവരൻ പരനേവമരുളിനാൻ:—
ഒന്നാമതാം ജ്ഞാനഭൂമി, ശുഭേച്ഛയാ-
ണെന്നാമഹാത്മാക്കളോതുന്നതെപ്പോഴും
ജ്ഞാനഭൂമിചയത്തിങ്കൽ രണ്ടാമതായ്
മാനിച്ചുകൊള്ളേണ്ടതാണു വിചാരണാ
സപ്തഭൂവർഗ്ഗത്തിൽ മൂന്നാമതായിട്ടു
വർത്തിപ്പതല്ലോ തനുമാനസീ സഖേ!
ചൊൽക്കൊണ്ട ഭൂക്കളിൽ നാലാമതായിട്ടു
നിൽക്കുന്നതാണു സത്വാപത്തി നിർണ്ണയം.
സംസക്തിദോഷം നശിക്കകിൽ കാണുമ-
സംസക്തിയഞ്ചാമതായുള്ളതാണതിൽ

ജ്ഞാനഭൂമീചയത്തിങ്കലാറാമതായ്
മാനിച്ചീടേണം പദാൎത്ഥസംഭാവനാ.
സപ്തഭൂമീചയത്തിങ്കൽ പ്രശസ്തമായ്
സപ്തമീയായതോ തുൎയ്യഗേതി സ്മൃതാ.
ഇല്ലാ പ്രയോജനം ഞാനിങ്ങിരുന്നിട്ടു
നല്ല മൂഢൻതന്നെയായിരിക്കുന്നു ഞാൻ.
ആകയാൽ ശാസ്ത്രങ്ങളും സജ്ജനങ്ങളു-
മാകുലം നീങ്ങുമാറെന്നെ നോക്കീടണം.
നിശ്ചയം വൈരാഗ്യപൂൎവ്വമേവം ചോദ്യ-
മിച്ഛയാകുന്നു ശുഭേച്ഛാ മരുത്സുത!
സത്തുക്കളായിട്ടു സമ്പൎക്കമദ്ധ്യാത്മ-
ശാസ്ത്രങ്ങളിൽ പരിശീലനമെപ്പൊഴും
ഇക്കണ്ടിടുന്ന വിഷയജാലങ്ങളി-
ലൊട്ടുംകൊണ്ടിടാവണ്ണമുള്ള വൈരാഗ്യവും.
സത്യവേദാന്തകാൎയ്യാഭ്യാസവുമേവ-
മൊന്നായിരിക്കുന്നിതവന്നു സിദ്ധിക്കുന്ന
സത്തായനിഷ്കാമനിത്യകൎമ്മപ്രാപ്തി-
യെതാൻ വിചാരണമെന്നു ചൊല്ലുന്നിതു.
ഒന്നു ശുഭേച്ഛ മറെറാന്നു വിചാരണ-
യെന്നു ചൊല്ലും ജ്ഞാനഭൂമികളിൽ നിന്നു താൻ
ഇന്ദ്രിയാൎത്ഥങ്ങളിൽ ചേൎന്ന വിരക്തിയാൽ
തന്നുടെ മാനസത്തിൻ വൃത്തിയായിട്ടും
ആഗ്രഹങ്ങൾക്കു തനുത്വം ഭവിക്കുകി-
ലാഗ്രഹിക്കേണ്ടും തനുമാനസീ ശുഭാ.
ഇത്ഥം ത്രിഭൂമികാഭ്യാസ സംസിദ്ധിയാൽ
ചിത്തേ വിഷയവിരക്തി ഭവിക്കുകിൽ
ശുദ്ധസത്വാത്മാവിൽ വാഴുന്നിതപ്പുറം വി-
ശുദ്ധ! സത്വാപത്തിയെന്നുരച്ചീടണം.
മുമ്പൊന്നതാം നാലു ഭൂമികളിൽനിന്നു
താൻ ചെയ്യുമഭ്യാസസംസിദ്ധിഹേതുവാൽ
അൎത്ഥഫലങ്ങളെയെല്ലാം കൊതിക്കാത-
ചിത്തമായേന്തൊരു സ്ഥാനേ വസിപ്പതോ

തത്രസദ്വൃത്തിപ്രകാശം വിശേഷമായ്
സിദ്ധിക്കകിലസംസക്തിയാം ഭൂമിയായ്.
ഭൂമികാപഞ്ചകാഭ്യാസത്തിനാൽ സ്വാത്മാ-
രാമനായേററം ഭവിക്കക മൂലമായ്
അന്തരബാഹ്യങ്ങളിൽ സ്ഥിതമായിട്ടു-
മന്തമററുള്ള പദാർത്ഥഗണങ്ങടെ
ഭാവനാഭാവം ഭവിക്കക കൊണ്ടങ്ങു
സേവുന്നവന്നു പരരാൽ പ്രയുക്തമായ്
ബോധിച്ചുകൊൾക, ചിരപ്രയത്നംകൊണ്ടു
സാധിച്ചുകൊൾവതാം ബാഹ്യബോധം സഖേ!
സിദ്ധമാകുന്നിതാറാംഭൂമിയാമതു
സിദ്ധരും വാഴ്ത്തും പദാർത്ഥസംഭാവനാ.
കാലമനേകമാറാംഭൂമികാഭ്യാസ-
മൂലംനയിച്ചു കഴിച്ചുകൊള്ളുംവിധൗ.
ഭേദബോധം നശിക്കുന്നിതതുകൊണ്ടു
സാധിച്ചിടുന്നു സ്വഭാവൈകനിഷ്ഠയെ.
തത്ര തുരീയഗാഭിഖ്യാ സമന്വിതാ
സപ്തമീ ഭൂമികാസർവ്വവിദ്സംസ്തുതാ.
ഇബ്ഭൂമികകളിൽ മുമ്പൊന്നു മൂന്നാക-
മബ്ഭൂമികകളും പിന്തിച്ചുകൊള്ളുകിൽ
പ്രത്യഗ്രൂപമഭേദാഭേദമുള്ളതാ-
യത്രകാണാകുന്നതിന്നറിഞ്ഞീടു നീ.
ശാസ്ത്രബോധത്താൽ ക്രമത്തിലീലോകത്തെ
ജാഗ്രത്തിലുള്ളവണ്ണം ചിലപ്പോളഹോ!
സത്യമായിട്ടും ചില സമയങ്ങളിൽ
മിഥ്യയായിട്ടുമങ്ങുണ്ടു കണ്ടിടുന്നു.
അദ്വൈതബോധം സ്ഥിരമായ് ഭവിക്കയാ-
ലിദ്വൈതഭാവം പ്രശാന്തമാകും വിധൗ.
നാലാമതായുള്ള ഭൂമിയിലാകയാൽ
ഈലോകമാകവേ സ്വപ്നസമാനമായ്
അഭ്രമവിഭ്രമം കാണുന്നിതെന്നിന്നു
സംഭ്രമമാരിൻ! ധരിച്ചുകൊണ്ടീടു നീ.

വിച്ഛിന്നമാകും ശരദഭ്രലേശത്തോ-
ടൊത്തു വിലയം പ്രകർഷേണ ചേർന്നിടും
സത്താവശേഷവുമാകയാൽ മാരുതേ!
നിത്യമതിനെ ദൃഢപ്പെടുത്തീടു നീ.
കേൾക്ക സുഷുപ്തപദമെന്നു പേർകൊണ്ടു
വിഖ്യാതമായുള്ള പഞ്ചമഭൂമിയെ
ആരോഹണം ചെയ്ത ശേഷവിശേഷാംശ-
മാരൊരുത്തന്നു നൽശ്ശാന്തമായീടുന്നു.
നിർണ്ണയമദ്വൈതമാത്രകനായിട്ടു-
തന്നെയാണപ്പദ്ധിതേന്ദ്രന്റെ നൽസ്ഥിതി.
ആറാമതാം ജ്ഞാനഭൂമികതന്നില-
ങ്ങാരോഹണം ചെയ്തിരിക്കും മഹാജനം.
അത്യന്തമന്തർമ്മുഖത ഭവിക്കയാൽ,
നിത്യം ബഹിർവ്വൃത്തികളുള്ളോരിരിക്കിലും.
പാരമുപശാന്തരാണതിനാലവർ
പാരിൽ നിദ്രാലുക്കളെപ്പോലെ വാഴുമേ.
ആറാമതായുള്ള ഭൂമികാഭ്യാസത്തെ-
നേരായനുഷ്ഠിച്ചുകൊള്ളുന്ന ഭാഗ്യവാൻ
നന്നായി മുൻചൊന്ന വാസനാസംക്ഷയം
തന്നെക്കളഞ്ഞു പുരാതനമായ് പരം
ഗൂഢസുഷുപ്താഭിഖ്യതപൂണ്ടെന്നു ചൊൽവതാ-
യീടുമേഴാം ഭൂമിയിൽ ക്രമാൽ കേറിടും
ഏതഹങ്കാരമനഹങ്കൃതിയുമി-
ല്ലങ്ങുതാൻ സത്തുമസത്തുമില്ലൊട്ടുമേ.
എങ്ങില്ല തെല്ലും മനനവും മാരുതേ!-
യങ്ങുള്ള കേവലം ദ്വൈതരഹിതമാത്രമേ
ഏററം ഭയമററിരുപ്പുള്ളതാണേഴാ-
മതെന്നയായന്ത്യമായ്ത്തീർന്ന ഭൂവെടോ!
ചൊല്ലാം ശുഭേച്ഛാദിയായുള്ള ഭൂക്കളിൽ
നല്ലപോലെ വിഹരിച്ചുകൊള്ളുന്നവർ
മന്ദരെന്നും മദ്ധ്യമോത്തമന്മാരെന്നും
മൂന്നുതരത്തിൽ മുമുക്ഷുക്കളാണവർ.

ബ്രഹ്മവിത്താണു നാലിതിലഞ്ചാംഭൂമി-
തന്മേൽ രമിപ്പവൻ ബ്രഹ്മവിദാംവരൻ
ആറിൽ വരീയാ,നവസാനഭൂമിയിൽ
കേറിയ മർത്ത്യൻ വിശിഷ്ഠൻ വരിഷ്ഠനാം.
തത്ത്വവിജ്ഞന്മാരനാരതം ചൊല്ലുന്നി-
തത്ര നാലാമത്തിൽതൊട്ടുള്ള ഭൂക്കളിൽ
വർത്തിച്ചിടും ബ്രഹ്മവിത്തമരെല്ലാർ ജീവ-
ന്മുക്തരാണെന്നു ധരിക്ക നീ മാനസേ.
എന്നാലിവരിൽ വ്യതിരിക്തനായിട്ടു
ചൊന്നതാഷ്ഠാമന്നതിഭ്യാ വിദേഹനെ.
ദേഹം മറന്നിരിക്കും വരീയാനുമി-
ദ്ദേഹം ത്യജിച്ചിരിക്കുന്ന വരിഷ്ഠനും
സാധോ! വിദേഹമുക്തന്മാരെന്നു ജ്ഞാ-
നോതിയതിങ്ങു മറന്നുപോകൊല്ലെടോ!
ഭാവിതരവിഹീനരായ് ഭേവിട-
മാവിത്തിനും വരനും, മഹാജ്ഞാനികൾ
ഉണ്ടു വിദേഹതയെന്നാലും പരം
പൂണ്ടു ചൊല്ലുന്നിതുപചാരമെപ്പോഴും.
രാമൻ രാഘവംശവാരിരാശിക്കൊക്ക
സോമനിവണ്ണമരുൾചെയ്തിടും വിധൗ
ശ്രീമാൻ ഹനൂമാനനല്പഭക്ത്യാ സമം
രാമനെ വന്ദിച്ചർത്ഥിച്ചിതിങ്ങിനെ:—
അജ്ഞാന,മാവൃതി,വിക്ഷേപവും, പരോ-
ക്ഷജ്ഞാനവു,മപരോക്ഷമാം ജ്ഞാനവും
നാഥ! ദയാംബുധേ! ശോകമോക്ഷം തട-
വേതുമില്ലാത്തതാം തൃപ്തിയുമിങ്ങിനെ
ചൊല്ലുന്നതാമേഴവസ്ഥകളീയേഴു-
ചൊല്ലാർന്ന ഭൂക്കളിൽ നിന്നന്യമായതോ
അല്ലയോയെന്നെനിക്കുണ്ടൊരു സംശയം
കല്യാണമാവിൻ! കനിഞ്ഞു ചൊല്ലേണമേ.
ഇത്ഥം മാരുതി ചൊന്നതു കേട്ടേവ-
മുത്തമം ശ്രീരാമചന്ദ്രനരുളിനാൻ:

ഈ സപ്തമാവസ്ഥകൾക്കും, മഹത്താകു-
മാസപ്തഭൂമികൾക്കും കപീനാം വര!
തുല്യക്കണക്കായിരിക്കകൊണ്ടു നീ-
യിപ്പവ രണ്ടിനും ഭേദമെന്നോർത്തിടേ.
സാമാന്യബുദ്ധ്യാ വിചാരിപ്പതാണിതിൽ
ശ്രീമൻ! ഭവാൻ സൂക്ഷ്മദൃഷ്ട്യാ ധരിക്കുകിൽ.
നന്നായറിയാമിവകൾ ഭിന്നമല്ലാ-
ണെന്നതിനില്ലാ വിവാദമൊരല്പവും.
വിക്ഷേപനാശം, പരോക്ഷബുദ്ധ്യാ വരും
പ്രക്ഷയം പ്രാപിക്കുമാവരണം ദൃഢം.
നന്നായപരോക്ഷമായ ബോധത്തിനാ-
ലെന്ന തത്വാർത്ഥജ്ഞരെന്നുമോതുന്നിതു
അജ്ഞാനനാശമാം ശോകമോക്ഷത്തിനാൽ
സഞ്ജാതമാമെന്നറിക മരുത്സുത!
എന്നും തടവററ തൃപ്തിയായുള്ളതൊ-
ന്നെന്നുമവശേഷമായിരിക്കും ദൃഢം.
ഈരേഴവസ്ഥകൾക്കാദ്യമായ്നിൽക്കുന്ന-
തായും ശ്രവണ പ്രതിബന്ധകമായി
നിൽക്കു, മജ്ഞാനത്തിനന്യമായും പിന്നെ
കേൾക്കുക വിക്ഷേപമാവൃതിയെന്നുള്ള
രണ്ടിനും മൂലമാകും സ്ഥിതി പൂണ്ടിരു-
കണ്ടീടുമജ്ഞാനമഞ്ജനാനന്ദന!
തെല്ലും പരോക്ഷബോധാൽ നിവൃത്തിക്കുന്ന-
തല്ല നൂനം ധരിച്ചീടുകുള്ളത്തിൽ നീ.
വിക്ഷേപമെന്നതു കാര്യമാണാകയാൽ
സൂക്ഷ്മബുദ്ധേ! ത്യജിക്കേണ്ടതാണതു്.
എന്തുകൊണ്ടെന്നാൽ പരോക്ഷബോധം ദൃഢം
സന്ധിക്കയാലപരോക്ഷബോധക്രമാൽ
ആദ്യമായ് ചെയ്യും ശ്രവണം നിമിത്തമായ്
വേദ്യമായീടുന്നതാണിതോർക്കുംവിധൗ.
വിക്ഷേപമത്രേ നശിപ്പതെന്നുള്ളതു
നിശ്ചയിപ്പാൻ പ്രയാസം തെല്ലുമില്ലെടോ,

എന്നാൽ, പരോക്ഷബോധം മുതലുള്ള താ-
കുന്നോരവസ്ഥകൾ നാലും നിരന്തരം
ജ്ഞാനാഖ്യഭൂമികളിൽ ചേൎന്നിരിക്കുന്നിത-
ജ്ഞാനാദി മൂന്നിലുമില്ല തൻ സംഗമം.
എന്നാൽ ശുഭേച്ഛാദി ഭൂമിത്രയം തന്നിൽ
ചേൎന്ന പരോക്ഷാപരോക്ഷമിരിക്കുന്നു.
ശോകമോക്ഷം, തൃപ്തിയെന്നീയവസ്ഥക-
ളാകുന്ന മറ്റുള്ള ഭൂമികളിൽ ചേൎന്നു.
അജ്ഞാനമാദിയാകും മൂന്നവസ്ഥകൾ-
ക്കീ ജ്ഞാനഭൂമികളോടില്ല ബന്ധം ലവം.
കേൾക്കുക കേവലനായിരിക്കും ജീവ-
ന്മുക്തൻ സമാധിസ്ഥനായിരിക്കും വിധൌ.
ശോകമോക്ഷാവസ്ഥയിൽത്താനവൻ സ്ഥിതൻ
ഹേ കപിശ്രേഷ്ഠ! സമാധിയിൽ നിന്നുതാൻ.
വേൎപ്പെട്ടിരുന്നിടാതുള്ള വിദേഹനെ-
ക്കൈവിട്ടിടാതിരിക്കുന്നു സംതൃപ്തിയും.
എന്നാൽ, വരിഷ്ഠനത്ര പരമം ബ്രഹ്മമതെ-
യന്യഥാ സ്പൎശിച്ചിരിക്കുക മൂലമായ്.
ചിത്തവിനാശം ഭവിക്കുക മൂലമായ്
ഉത്തമൻ തൃപ്തിക്കുമേലായിരിപ്പവൻ.
ബ്രഹ്മം പ്രകൃതിപുരുഷനീശൻ തഥാ
സന്മതേ! കേൾക്കുക വിദ്യാവരണങ്ങൾ
ജീവൻ വികാരമെന്നങ്ങേഴവസ്ഥയെ-
ന്നേവമോതീടുന്നു തത്വാൎത്ഥവിത്തുകൾ.
ചൊല്ലാന്നിടും ജ്ഞാനഭൂമികളും, മിന്നു ഞാൻ
ചൊല്ലിയോരീയേഴവസ്ഥകളും സഖേ!
തുല്യങ്ങളായിരിക്കുന്നിതെന്നുള്ള-
തുള്ളിൽ ധരിക്കയാൽ ഭൂമികളിൽ നിന്നിവ
അന്യമല്ലെന്നതും ശുദ്ധമം ചേൎന്നിരിക്കുകി-
ലിന്നതു ദൂരെക്കളഞ്ഞാലുമാശു നീ.
ശ്രീരാമചന്ദ്രന്റെ വാക്കിവണ്ണം കേട്ടു
മാരുതി വന്ദിച്ചിവണ്ണമുണൎത്തിനാൻ:—

ബ്രഹ്മാദിമുഖ്യങ്ങളാമേഴവസ്ഥക-
ളെമ്മട്ടിലുള്ളതെന്നിങ്ങു വിസ്താരമായ്
ജാനകീപ്രാണപ്രിയ! പ്രഭോ! ദാസനാം
ഞാനേററമാഗ്രഹിച്ചീടുന്നു കേൾക്കുവാൻ.
ഇത്തരം മാരുതപുത്രന്റെ വാക്കുകേ-
ട്ടുത്തരമിത്തരം നാഥനരുളിനാൻ:—
ബ്രഹ്മപുത്രൻ ശ്രീവസിഷ്ഠൻ മമ ഗുരു-
സന്മാനനീയൻ സനാതനമായതാം
ബ്രഹ്മവിദ്യോപദേശം ചെയ്കയാലിനി-
ക്കമ്മഹാത്മാവിൻ കരുണാബലത്തിനാൽ.
സന്മതേ! സച്ചിദാനന്ദരൂപം ചേന്ന
ബ്രഹ്മതത്വമെപ്പൊഴും നിത്യമായ്ത്തീന്നമേ.
പിന്നെ ഗുണത്രയസാമ്യത്തിനാൽത്തന്നെ
വന്നു പ്രകൃതിതത്വമായതിന്നോക്കെടോ.
എന്നാൽ, പ്രകൃതിയിൽ ചിദ്രൂപമായിരി-
ക്കുന്നൊരാബ്രഹ്മത്തിനുള്ളൊരാച്ഛായതാൻ
കണ്ണാടിയിൽ പ്രതിബിംബത്തിനെപ്പോലെ
നിണ്ണയം നന്നായ് ലസിച്ചുകാണുന്നിതു.
ചിത്തിൻ പ്രതിബിംബമൂലം ത്രിവിധമായ്
തത്ര ശോഭിക്കുന്നു നന്നായ് പ്രകൃതിയും.
പിന്നെ പ്രകൃത്യവച്ഛിന്നതയാൽ മമ
വന്നുചേന്നു പുരുഷത്വം മരുത്സുത!
ശുദ്ധസത്വാദിഭേദ്യയാം ഗുണപ്രാധാന്യ-
മൊത്തതായുള്ളയാം പ്രതിബിംബിതനാകൻ
സത്വപ്രധാനപ്രകൃതിയാശ്രയിപ്പ-
തത്രെ; പലരും പുകഴ്ത്തുമീമായതാൻ
സവ്വജ്ഞനാമീശ്വരനാം മായയോ
സവ്വപ്രകാരേണ ചേരുമുപാധിതാൻ.
വശ്യമായത്വമേകത്വവുമീശനിൽ
നിശ്ചയമുണ്ടു സവ്വജ്ഞത്വവും സദാ
സാത്വികനായും സമഷ്ടിയായും കപി-
സത്തമ! ലോകൈകസാക്ഷിയായുമവൻ

ലോകകർത്താവായ കർത്താവുമായ് മററി-
ല്ലാതവിധം സൃജിപ്പാനും സമർത്ഥനായ്
വർത്തിച്ചീടുന്നോരവൻ തനിക്കെപ്പോഴും
സിദ്ധമാം മുൻചൊന്ന സർവ്വജ്ഞതാദിയാം
തന്റെ ഗുണങ്ങളും ബ്രഹ്മാദിഹരർ-
ത്തന്റെ രൂപങ്ങളും നാമങ്ങളും ചേർന്ന്
ഈശ്വരനെന്നുള്ള സംജ്ഞയെ കൈക്കൊണ്ടു
നിശ്ചലബുദ്ധേ! ലസിക്കുന്നിതേററവും.
ഉണ്ടു വിക്ഷേപാവരണങ്ങളെന്നുള്ള
രണ്ടുവിധം ശക്തിമായയ്ക്കു, മാരുതേ!
ലിംഗദേഹംമുതൽ ബ്രഹ്മാണ്ഡപര്യന്ത-
മിങ്ങു കണ്ടീടും മഹത്താം ജഗത്തിനെ.
തന്നുടെ വിക്ഷേപമെന്നുള്ള ശക്തിയാൽ
തന്നെ ചമച്ചുകൊണ്ടീടിനാൾ മായതാൻ.
ബ്രഹ്മപ്രപഞ്ചഭേദങ്ങളെ വെളിയിലും
സന്മതേ! ദൃക്ദൃശ്യഭേദങ്ങളുള്ളിലും
നന്നായ്മറച്ചിടിടുന്നു മായയ്ക്കുള്ളോ-
രന്യൂനയായുള്ള മററൊരു ശക്തിതാൻ;
ഹേ മാരുതാത്മജ! സംശയിക്കേണ്ട നീ-
യ്യാമായതന്നെയിസ്സംസാരകാരണം.
സാക്ഷിയായീടും പ്രകൃതിപുരുഷസ-
മക്ഷത്തിലെന്നും ലസിച്ചിരിക്കുന്നതാം
ലിംഗദേഹത്തിനോടൊത്തു ചിത്തിൽ, ച്ഛായാ-
സംഗതമാകയാൽതന്നെ നിസ്സംശയം.
ചൊല്ലാർന്നിടും വ്യാവഹാരികസംജ്ഞയെ-
ച്ചൊല്ലുന്നജീവനുണ്ടായ്വന്നു മാരുതേ!
എന്നാകിലീവ്യാവഹാരികജീവനു
വന്നുചേർന്നുള്ളോരാജീവതയെപ്പോഴും
സാക്ഷിയായ് നില്ക്കുന്ന കൂടസ്ഥനിൽപരം
സൂക്ഷ്മബുദ്ധേ! ധരിച്ചീടുക ഏതിൽ നീ.
ആരോപിതമാകകൊണ്ടു കൂടസ്ഥാഖ്യ-
ചേരുന്ന ജീവനുണ്ടായ്വന്നു മാരുതേ!

എന്നാലസത്താവൃതി,യഭാനാവൃതി-
യെന്നുള്ള രണ്ടും നശിച്ചുപോകുംവിധൗ.
ഭേദം വിളങ്ങീടുമത്രെ നശിക്കവേ;
വാദം വെടിഞ്ഞു കൂടസ്ഥജീവത്വവും
ആവൃതിനാശം, ശ്രവണമനനാദി-
സേവകൊണ്ടുണ്ടായ്‌വരേണ്ടതാണെപ്പൊഴും.
ഏവം പ്രപഞ്ചഭേദത്തെമറച്ചുകൊ-
ണ്ടാവസിച്ചീടുമസത്താവരണമാം
ശക്തിയിൽ നന്നായ്‌വശപ്പെട്ടും ബ്രഹ്മമേ
സൽകപിശ്രേഷ്ഠ! ലസിപ്പൂ വികൃതിയായ്.
ഇങ്ങാവൃതിതൻ വിനാശത്തിനാൽ വിള-
ങ്ങുന്നു ജഗൽബ്രഹ്മഭേദം മഹാമതേ!
ഇരുയാവരണങ്ങളിൽ ജഗൽസൃഷ്ട്യാദി-
യായ വികാരം ഭവിക്കുമെന്നല്ലാതെ
ഒട്ടുമേ ബ്രഹ്മത്തിനീവികാരം ലവം-
തട്ടുകയില്ലെന്നു നന്നായ്ധരിക്കണം.
ഇങ്ങിനെയീ സപ്താവസ്ഥകളേയും
ഇംഗബുധേ! വിചാരിച്ചു നീ നിത്യവും.
"ബ്രഹ്മത്വമെന്നിലുണ്ടെപ്പൊഴു"മെന്നിന്നു
നിന്മനംതന്നിൽ നീ നിശ്ചയിച്ചീടുക.
ഇതാദ്യവസ്ഥകൾ നാലുമുപേക്ഷിച്ചു,
കീശാധിനാഥ! നീ ബ്രഹ്മത്വമാദിയാം
അവസ്ഥാത്രയം സാധിക്കുകെങ്കിലവ-
മായും നിനക്കു സിദ്ധിച്ചീടുമേ ധ്രുവം.

ഇങ്ങിനെ സപ്തഭൂമികാനിരൂപണമെന്ന പഞ്ചമാദ്ധ്യായം കഴിഞ്ഞു.



# എട്ടാം അദ്ധ്യായം.

ദശരഥാത്മജൻ ദശഗ്രീവാന്തകൻ
വിശാരദമഖിലശ്രുതിവേദാന്താർത്ഥൻ.
വിശാലധീസ്സുധീജനാവനപരൻ
പ്രശാന്തഗംഭീരപ്രഭാവൻ രാഘവൻ
ജഗത്തും ജീവനും നിജ ശരീരവു-
മകളുഷ ബ്രഹ്മമെന്നറിഞ്ഞനാരതം
സദാസച്ചിദാനന്ദരൂപമാന്നഹോ!
മുദാ ലസിച്ചുറച്ചമരും ശ്രീരാമൻ
ഇവണ്ണം സപ്തഭൂമികാസ്വരൂപത്തെ
പവനജൻ തന്നോടരുളിച്ചെയ്യവേ
അവനടിമലരിണകളിൽ വീണി-
ട്ടിവണ്ണം നാഥനോടുണർത്തിച്ചീടിനാൻ:—
നിഗമതത്വാർത്ഥവിശാരദ! സ്വാമിൻ!
ഭഗവാനേ! ദ്വൈതഭ്രമം മഹത്തരം
അശേഷം നാശം വന്നിടുവാൻ വേണ്ടതാം
വിശേഷമാമീടും സമാധിഭേദങ്ങൾ
സവിസ്തരമായിട്ടരുളിച്ചെയ്താലും
സമസ്തേശ പ്രഭോ! കനിവൊടുകൊണ്ടാലും.
ഹനുമാനിത്തരമുണർത്തിച്ചനേര-
മനഘൻ രാഘവനരുളിച്ചെയ്തിതേ:—
പ്രിയം, ഭവിക്കുന്നു, ലസിക്കുന്നിതേവം
ത്രയാംശങ്ങൾ ബ്രഹ്മസ്വരൂപമാണല്ലോ.
സ്വരൂപം, നാമമെന്നിവ രണ്ടും ജഗ-
ത്സ്വരൂപങ്ങളായിട്ടിരിക്കുമംശങ്ങൾ.
പരമാർത്ഥതത്വവിശാരദരായോർ
പറയുമംശപഞ്ചകമിവയത്രേ.
അധുനാ മുൻചൊന്ന ത്രയാംശത്തിൽ തന്നെ
സദാ സച്ചിദാനന്ദതല്പരനായി.

പുറമേതാ ഹൃത്തിലോ സമാധിചെയ്യേണം
വെറുത്തകറ്റേണമറികന്യാംശങ്ങൾ.
സവികല്പവും നിർവ്വികല്പവുമേവം
ദ്വിവിധം താൻ സമാധികൾ ഹൃദയത്തിൽ
സവികല്പസമാധിയിൽ ദൃശ്യശബ്ദാ-
നുവിദ്ധങ്ങളെന്നു ദ്വിവിധഭേദമാം.
സ്വാന്തസംഗതനിഖിലകാമങ്ങൾ-
ക്കമായം സാക്ഷിയായചേതനൻ തന്നെ
ഹൃദയത്തിൽ ധ്യാനിച്ചിരുന്നുകൊള്ളുകെ-
ന്നതു ദൃശ്യാനുവിദ്ധസംജ്ഞം കണ്ടുകൊള്ളൂ.
സവികല്പമെന്ന സമാധിയാണെന്നു
പവമാനാത്മജ! ധരിച്ചുകൊൾക നീ.
പ്രഥമമായുണ്ടെന്നതാം പ്രത്യഗാത്മാ-
വതല്ലൊ ഞാനിപ്പോൾ കഥിച്ച ചേതനൻ
അസംഗൻ സ്വപ്രഭനാമതാം ദ്വൈത-
പ്രസംഗഹീനൻ സച്ചിദാനന്ദരൂപം
ഭവിക്കുന്ന ശബ്ദാനുവിദ്ധകമായ
സവികല്പമെന്ന സമാധിയന്യമാം.
മഹിതസ്വാനുഭൂതിതൻ രസാസ്വാദത്താൽ
മഹാത്മാവാമവനറികടൻതന്നെ
അശേഷദൃശ്യവുമശേഷശബ്ദവും
വിശേഷമാംവിധമുപേക്ഷിച്ചീടുന്നു.
അവൻ നിർവ്വികല്പസമാധിയിൽ സ്ഥിതൻ
നിവാതസംസ്ഥിതമണിദീപോപമൻ
ഹൃദയം തന്നിലെന്നതുപോലെതന്നെ
മതിമൻ! കേൾക്ക ബാഹ്യദേശത്തിങ്കലും
ധരിച്ചുകൊള്ളേണമെവ്വിടെയാകിലു-
മിരുന്നീടുന്നതാമൊരു വസ്തു തന്നിൽ
സദാസന്മാത്രമായിട്ടമാള്യമത്തിൽ
നിതാന്തം സംഘടിച്ചിരുന്നു കൊണ്ടീടും.
അശേഷനാമവുമശേഷരൂപവും
വിശേഷമാം വിധമതിങ്കൽ നിന്നു താൻ.

വൃത്തിനിസ്തുകിലതിനെത്തത്വപാത്ഥ-
പട്ടകളാദ്യമാം സമാധിയെന്നോതും.
അഖില മോക്ഷേച്ഛുക്കളും കൊതിച്ചിട്ട-
മഖണ്ഡൈകരസം ഭുജിച്ചുവാഴ്കയാൽ.
ഉറച്ചു മുന്നപോലവേ സ്ഥൂല്യമായി-
ട്ടിരുന്നിടും സ്ഥിതി കണ്ടവർ മുന്നല്ലോ.
ഇവിടെച്ചൊന്നതാം സമാധി ഷഡംഗത്താൽ
ഭവാൻ നയിച്ചാലും നിരന്തരം കാലം.
ഇതു ശബ്ദവിദ്ധ സമാധിയെത്തന്നെ
മഹാന്മാർ സംപ്രജ്ഞാതമെന്നും ചൊല്ലുന്നു.
അസംപ്രജ്ഞാതമെന്നറിച്ചുകൊള്ളുന്നു-
ണ്ട സംഗർ നിർവികല്പമായതിനെയാര്.
അനഹങ്കാരമായിട്ടും ബ്രഹ്മാകാര-
മനോവൃത്തിതന്നാൽ പ്രസാദമേറവും
അതിപ്രബലപ്രാണശീലനാൽ സിദ്ധി-
പ്പെട്ട സംപ്രജ്ഞാതസമാധിയാകുന്നു.
അഖണ്ഡാകാരച്ചിത്തവൃത്തികളുള്ള-
തഖിലവും പരമപാനന്തമായും
പരമാനന്ദദീപകമായും യോഗി-
വരർക്കനന്തം പ്രിയകരമായും
പ്രസിദ്ധമായ് വന്നിട്ടും സമാധിതാ-
ന സംപ്രജ്ഞാതമെന്നറിഞ്ഞുകൊണ്ടാലും.
അനിശമിന്ദ്രിയ പ്രകാശം ശൂന്യമായ്
മനസ്സും ബുദ്ധിയും തഥാ ശൂന്യമായി
അനഘചിൽപ്രബോധം ചെന്തായ്
മനനനിശ്ചലവൈദ്യമായി
ലസിക്കും ദൃശ്യവിദ്ധമാം സമാധിയാ-
ലസത്തിനെത്തിരെ ത്യജിച്ചുകൊള്ളേണം.
മതിമൻ! മിതെയുമർച്ചിയിലും മദ്ധ്യ-
മതിലും പൂർണ്ണമായ് ശിവാത്മകമായി
സ്വധീരവർൻ ചെയ്യും സമാധിയെസ്സാക്ഷാൽ
വധിമുഖമെന്നു വിബുധർ ചൊല്ലുന്നു.

ഇതിൽ പരമാത്മസ്വരൂപം പ്രത്യക്ഷ-
മതുകൊണ്ടിരിപ്പൊന്ന സമാധിയോഗത്തെ
പരമാർത്ഥതത്വവിശാരദരെല്ലാം
പരമാർത്ഥസമാധിയെന്നും ചൊല്ലുന്നു.
വിചക്ഷണന്മാരായിരുന്നിട്ടും ചിലർ
പ്രശസ്തമാം ശബ്ദാനുവിദ്ധമെന്നോതും
സമാധിയെ യോഗമെന്നും ചൊല്ലുന്നു
പ്രമാണങ്ങളതിൽ പലപേർ പറയുന്നു.
അഭിധ്യാനമെന്നു ചിലരുരയ്ക്കുന്നു
നിദിദ്ധ്യാസനമെന്നപരരോതുന്നു.
ചിലരുപാസനാഭിധയരുളുന്നു
ചിലർ നിഷ്ഠയെന്നുമതിനെച്ചൊല്ലുന്നു
അനേകർ ലക്ഷ്യവസ്തുവിൽ വിഷയമാം
മനോവൃത്തിയുടെ പ്രവൃദ്ധിയാണെന്നും
പ്രഥിതതത്വാർത്ഥവിശാരദർ ചില-
രതിനദ്ധ്യാസാദ്ധ്യമെന്നു ചൊല്ലുന്നിതു;
അഹമഖണ്ഡാനന്ദനാമനന്ത-
നഹം പരിപൂർണ്ണനഹം താനദ്വയൻ
അഹം സച്ചിദാനന്ദരൂപനാകുന്നി-
തഹം സൂര്യാദിജ്യോതിഷാം ജ്യോതിസ്സല്ലോ.
അഹം ശുഭാവസ്ഥാരഹിതൻ ശുദ്ധാത്മാ-
വഹം ദേഹത്രയവിഹീനനാണു ഞാൻ.
അഹം ബോധാനന്ദരസമായിരുന്നി-
തഹം സദാ പരാൽപരനായിരുന്നു.
അഹം താൻ പ്രജ്ഞാനഘന ലക്ഷണനാദ്യ-
നഹം ത്രിതയഭാവനാരഹിതനാം.
അഹം ചിദാകാശസ്വരൂപനാകുന്നി-
തഹം ജഡാകാശാദിവർജ്ജിതനാം
അഹമചഞ്ചലനഖിലാധാരൻ ഞാൻ
അഹം നിരാധാരനഹം താൻ നിരഞ്ജനൻ
അഹമനാകാരനവിദ്യാദിഹീന-
നഹമമലൻ ഞാനഹം താൻ നിർഗ്ഗുണൻ.

അഹം നിർമ്മലൻ നിഷ്കളൻ ഞാൻ നിർഗ്ഗുണ-
നഹം സ്വയംപ്രകാശരൂപനാകുന്നു.
അഹം താൻ നിഷ്കാമനഹം കേവലാത്മാ-
വഹം സ്വരൂപമാമമൃതസാഗരൻ
അഹംസർവ്വപ്രപഞ്ചഹീനനാകുന്നി-
തഹം നിർമ്മമനായിരുന്നുകൊള്ളുവോൻ.
അഹം നിത്യശുദ്ധനഹം നിത്യബുദ്ധ-
നഹം നിത്യമുക്തനഹം നിത്യസിദ്ധൻ.
അകത്തും ശൂന്യമായ് പുറത്തും ശൂന്യമായ്
വിയത്തിങ്കൽ ശൂന്യഘടോപമനി ഞാൻ.
അകത്തും പൂർണ്ണമായ് പുറത്തും പൂർണ്ണമായ്
സമുദ്രത്തിൽ പൂർണ്ണഘടോപമനി ഞാൻ.
വ്യതിരേകപൂർവ്വം നിജാനന്ദമേവ-
നധിരോപിക്കുന്ന സദാ ബ്രഹ്മത്തിങ്കൽ
അവൻ ശബ്ദവിദ്ധസമാധിസ്ഥനായി-
ബ്ഭവവിമുക്തനായ്ഭവിച്ചുകൊള്ളുന്നു.
ഭവിപ്പതാമാത്മവികാരവും നിഷേ-
ധവും മനസ്സിനോ! വിധിലക്ഷണവും.
ഭവിച്ചീടും സമാധിയെയേകാന്തമാ-
യെവൻ ചെയ്തീടുന്നിതവനുടൻതന്നെ.
സ്ഫുടമാം സദൃശ്യശബ്ദാനുഗങ്ങളുംകൊ-
ണ്ടിരിക്കുമെന്നറിഞ്ഞവർകൾ ധരിച്ചുകൊൾക നീ.
പറയാം ഞാൻ, ദൃശ്യാനുവിദ്ധമെന്നപേർ
പറയുന്നോരാദ്യസമാധി, ലോകത്തിൽ
പരിശീലിച്ചീടാമഖിലബാലകർ-,
മറികളുമൂലമതു സുലഭമാം.
ധരിക്ക ശബ്ദവിദ്ധസംജ്ഞയെപ്പൂണ്ടി-
ങ്ങിരിക്കുന്ന രണ്ടാംസമാധി സാധിപ്പാൻ
സുധീവരന്മാർക്കസാദ്ധ്യമാകയാ-
ലതിനെ ദുർല്ലഭതരമെന്നോതുന്നു.
തൃതീയം നിർവ്വികല്പകം, നിസ്സങ്കല്പ-
മതുപിന്നെ നിർവ്വൃത്തികം താൻ പഞ്ചമം;

പരമമായാറാമതായിരിപ്പതാ-
ണറിയുക നിർവ്വാസനാഖ്യം ശുഭം.
സുമതേ! നിർവ്വികല്പമുഖ്യങ്ങളായ
സമാധികൾ നാലും സുദുർല്ലഭംതന്നെ.
ക്രമാലൊന്നിൽ നിന്നൊന്നാപരിയായ് തന്നെ
സമാധിയിലധിഗതമാണാനന്ദം.
അതിനാലാദ്യമാം സമാധിയാൽ സിദ്ധി-
പ്പതാമല്പാനന്ദ നിമഗ്നനാകാതെ.
വടിവോടോരോരോ സമാധികളായി-
പ്പടിപടിയായി കരയേറിച്ചെന്നു
പരിപൂർണ്ണാനന്ദമനുഭവിക്കുവാ-
നരം ഭവാനൊരുങ്ങുക മനുസൂനോ!
സുമതേ! ദൃശ്യവിദ്ധമാദിയായ് മൂന്നു-
സമാധികളന്തർബ്ബഹിർഭേദത്തിനാൽ
ഭവിക്കുന്നിതാറുവിധമെന്നു ചില-
രുരയ്ക്കുന്നതു ക്രമവിരുദ്ധമായി
ഇരിക്കുകയാൽ സംഗതമല്ലാതുന-
മൊരിക്കലുമെന്നു ധരിക്ക നീ സഖേ!
നിനക്കു ഞാൻ സമാധികളെയാറായി-
ച്ചുരുക്കിച്ചൊല്ലിയതിവകൾ തന്നുള്ളിൽ
പരം സൂക്ഷ്മങ്ങളായ് സമാധികളുണ്ടാ-
ലൊരു നൂറെണ്ണമെന്നറിഞ്ഞുകൊൾക നീ.
ഇനി നിർവ്വികല്പസമാധിലക്ഷണം
നിനക്കു ഞാനിപ്പോൾ വിവരിച്ചോതുവൻ
ജലത്തിങ്കലുപ്പു കലർന്നിട്ടാകി-
ലലിഞ്ഞൈക്യഭാവമണഞ്ഞതിൻവണ്ണം.
സമതയാത്മമാനസങ്ങൾക്കു ചേർന്നാൽ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
അകലെ ധ്യാനംചെയ്യുവനെയും ധ്യാന-
ത്തെയും നീക്കി ധ്യാനഫലമാം വസ്തുവായ്
അവശേഷിച്ചിരുന്നിടുന്ന ചിത്തത്തെ
നിവാതസംസ്ഥിത മണിദീപോപമം.

സമത്ഥനൊട്ടുമേ ചലിക്കാതെയായാൽ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
നിജാത്മമാത്രമാം പ്രകൃതിയാൽ വൃത്തി-
വ്രജത്തെ നിശ്ശേഷം നശിപ്പിച്ചശേഷം.
തിരകളില്ലാത്തപ്പെരുംകടൽപോലെ
പരമനിഷ്ഠയെപ്പരിശീലിക്കുകിൽ
സമസ്തതത്വാത്ഥവിശാരദരായോർ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
പരമമായീടും നിജാത്മാവെക്കൂടാ-
തൊരു പദാത്ഥവുമണുവും കാണാതെ
പരം സ്ഥിരബോധനൊട്ടും മേരുപോലെ
പരിലസിച്ചുകൊണ്ടധിവസിക്കുകിൽ
സമസ്ത തത്വാത്ഥ വിശാരദരായോർ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
അവിദ്യയെന്നുമാവരണം തന്നെയ-
മവശ്യം നിശ്ശേഷം നശിപ്പിച്ചു വിട്ടാൽ
വിധിനാപൂണ്ണമായിരിക്കും ചൈതന്യ-
മതിൽക്കലൎന്നുകൊണ്ടിരിക്കും നിഷ്ഠയാൽ
നിജാത്മാനന്ദമാം മനോഹരാമൃതം
ഭുജിച്ചുകൊള്ളുകിൽ സമാധി തന്നെയാം.
ത്യജിച്ചു ദൃക്ദൃശ്യാദികളെ പ്രാ
ഗ്രഹിച്ചു ദൃശ്യബ്രഹ്മാത്മാവിനെ
അതിൽ സ്ഥിതനായി വികല്പഹീനമാം"
മതിമൻ! തന്നെത്താനറിയേണ്ടതാം"
ഉണൎന്നീടുന്നതാം സ്ഥിതിയെ വിദ്വാ-
തെളിച്ചൊല്ലുന്നു സമാധിയെന്നു താൻ.
അറിക ദ്രഷ്ടൃദൎശനദൃശ്യങ്ങളെ-
ന്നുരചെയ്യും മൂന്നു വികാരവസ്തുക്കൾ.
അടിയോടും കൂടെയൊടുക്കിക്കളകയാ-
ലുടനാദ്രഷ്ടൃദൎശന ദൃശ്യങ്ങളാം
പരബ്രഹ്മപ്രാപ്തി ഭവിപ്പതിനെത്താൻ
പറഞ്ഞുകൊള്ളുന്നു സമാധിയെന്നെങ്ങും.

കപീന്ദ്ര! യാതൊരു സ്ഥലത്തിങ്കലാത്മാ-
വപരമായൊന്നും നിരീക്ഷിക്കാതെയും
അപരമായൊന്നും ശ്രവിച്ചീടാതെയു-
മപരമായൊന്നുമറിഞ്ഞിടാതെയും
സ്വഗതേ! വാണുകൊണ്ടരുളുന്നതതു
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
സകല വേദാന്തസ്ഥിതതത്വാർത്ഥങ്ങളും
സകലവുമുള്ളിലറിഞ്ഞിരുന്നീടും.
മഹാജനങ്ങൾക്കും സമാധിശീലന-
മഹോ ലഭിക്കായ്കിലൊരു കാലത്തിലും
ലഭിക്കയില്ലല്ലോ പരമ കൈവല്യം
ശ്രവിക്ക നീ മമ വചനം സത്യമാം.
സദാ ƒ രൂപസ്വരൂപബോധത്താൽ പരം
കൃതാർത്ഥരാണെന്നു നടിച്ചുകൊണ്ടിടും
നരന്മാർ ലോകവഞ്ചനയിൽ പേർപെറ്റോർ
പരം സമാധിയെപ്പരിശീലിക്കാത്തോർ
പരമമായിടും ഗതിയെ മാരുതേ!-
യൊരിക്കലുമവരടഞ്ഞിടാ ദൃഢം.
ഭഗീരഥാദിയായ് പുരാതനന്മാരാം
നിഖിലരാജർഷിവരന്മാരായോരും
ശുകപ്രമുഖരായിരിക്കും ബ്രഹ്മർഷി
നികരവുമീനൽസ്സമാധികളാലന്നോർ.
സരസിജാസന ഹരിഹരന്മാരും
സുരവരാദ്യഷ്ടദിഗ്ഗണപാലരും
പരം ബ്രഹ്മാണ്ഡങ്ങളിൽ പിറന്നുള്ള
പരന്മാരുമീ നൽസ്സമാധികളാലന്നോർ
ദ്വിജക്ഷത്രവൈശ്യശൂദ്രരായിടും മർത്ത്യ-
വ്രജത്തിൽ മുക്തരായ് ഭവിച്ചവരാരോ
ഭുവനത്തിലിന്നുമിതിന്നു മുമ്പിലു-
മവരെല്ലാമീനൽസ്സമാധികളാലന്നോർ.
പിശാചുന്മത്തൻ ബാലകനിവരെപ്പോ-
ലശേഷ ചേഷ്ടകളെഴും യതീന്ദ്രന്മാർ

പെരുമ്പാമ്പുപ്രേതമിവകളെപ്പോലെ-
യൊരു ചലനവും കലൎന്നിടാത്തുള്ളോർ
വരീയാമിദ്ധ്യാനമുടയവരിവർ
മരുത്സൂനോ! കേൾക്കീസ്സമാധികളാണ്ടോർ.
നിരന്തരം സമാധി തല്പരരായോർ
പരമമാംസുഖം ലഭിച്ചുകൊള്ളുന്നു.
നിരന്തരം സമാധിയിൽ വിമുഖന്മാർ
പരമമാം ദുഃഖം ലഭിച്ചുകൊള്ളുന്നു.
സമാധിതാൻ ബ്രഹ്മജ്ഞന്നു ചേരും സ്നാനം
സമാധിതാൻ ബ്രഹ്മജ്ഞന്നു ചേരും ജപം
സമാധിതാൻ ബ്രഹ്മജ്ഞന്നു ചേരും യജ്ഞം
സമാധിതാൻ ബ്രഹ്മജ്ഞന്നു ചേരും തപം.
അതിനാലഞ്ജനാതനയ! നീയ്യേററം
മതിയിലാദരപുരസ്സരം ചിരം
സമാധിയിൽനിന്നു സമാധിയെത്തന്നെ
സമാശ്രയിച്ചു ശാന്തനായ് നിഷ്കാമനായ്
ഭവിച്ചുകൊൾക നീസ്സദാ; ദ്വൈതഭ്രമം
ത്യജിച്ചുകൊണ്ടാലും വ്രജിച്ചാലും ശുഭം.
സമാധിയിൽ ലയിച്ചിരിക്കും ചിത്തത്തെ
സമാശ്രയിച്ചീടും പുരുഷപുംഗവൻ
പ്രബുദ്ധനാണവൻ കൎമ്മമവന്നൊട്ടുമേതും
പ്രബദ്ധമായിട്ടില്ലെന്നറിഞ്ഞുകൊൾക നീ.
അതിവിശാലകൎമ്മകാണ്ഡപ്രോക്തങ്ങൾ
വിധിനിഷേധങ്ങളവനില്ലൊന്നുമേ
അതിനാലിച്ചൊന്ന സമാധികളെ നീ
വിധിനാ ചെയ്തു നിൎമ്മനായ്ത്തീൎന്നാലും.
സ്ഫുടം ശീലിച്ചീട്ടും സമാധിയിൽനിന്നു
പടിപ്പടിയായിപ്പിടിച്ചു കേറീട്ടു,
ജളൂകന്യായത്താലെവൻ നിൎവ്വികല്പാ-
മലസമാധിയെയടഞ്ഞുകൊള്ളുന്നു.
അവൻ നിജാശ്രമാവലംബികളായ
വിവിധകൎമ്മവും സല്ഗുണഭക്തിയും

ത്യജിച്ചുകൊള്ളേണമവനവകളാൽ
ത്യജിച്ചുകൊള്ളേണ്ടും ഫലമില്ലൊന്നുമേ.
മനസ്വിനോ! ശാസ്ത്രപ്രകാരം സന്യാസം
ധരിക്കാതെ കൎമ്മങ്ങളെ ത്യജിച്ചിട്ടു
പരം സമാധിയിൽ പ്രവൎത്തിക്കിലപ്പോൾ
നിരാധാരനാകുമവനു നിൎണ്ണയം.
വരുമധോഗതി; യതിനാലെ, കാലം-
വരും മുമ്പേ വെടിയരുതു കൎമ്മങ്ങൾ.
സുരവരനാലും പ്രജാപതിയാലു-
മറിയുകെന്നാലുമൊരു വിധത്തിലും
യതീന്ദ്ര! നിൎവ്വികല്പമാം സമാധിയിൽ-
പ്പരമനിഷ്ഠനായിരുന്നുകൊണ്ടിട്ടും
വരയോഗീന്ദ്രനില്ലൊരു കാൎയ്യംപോലും.
പരമൈശ്വൎയ്യങ്ങളാണെന്നതിനഹോ!
ലയിച്ചു കൎത്താവായിരുന്നിട്ടും ജീവൻ
നയിപ്പിച്ചാത്മാവെപ്പരമാത്മാവിങ്കൽ
സമാധിയെത്തന്നെ നിരന്തരം നന്നായ്-
സ്സമാശ്രയിച്ചുകൊണ്ടധിവസിച്ചീടും.
മഹാജനങ്ങളിലെവനാനാം ഭാഗ്യമിങ്കൽ.
അഹോ! കൎത്തൃതാസംയോഗം ഭവിക്കുന്നു.
അവനു കൎത്തൃതാഭാവം തന്നിൽനിന്നു
ഭവിക്കാ കല്പകോടികളാലും മുക്തി.
പരമാത്മവിത്തായ്ക്കെന്നിക്കുമീലോക-
ഭരണവൃത്തിയാൽ സമാധികൊണ്ടുണ്ടാം
പരമാനന്ദമിന്നതു ഭവിക്കയാൽ
തരംവരാതെയാവുക നിമിത്തമായ്
പരമസങ്കടം ഭവിക്കുന്നതെന്നു
കരളിൽ നീ നന്നായറിഞ്ഞുകൊണ്ടാലും.
അതിനാൽ സച്ഛാസ്ത്രപാഠിതനായ
മതിമാനായോനും സമാധിഹീനതയാൽ
ദൃഢം സംസാരസങ്കടപ്പെരുങ്കടൽ
കടപ്പാനെപ്പൊഴും പടുതയും ലഭിച്ചിടും.

ദൃഢം സംസാരസങ്കടപ്പെരുങ്കടൽ
കടപ്പാനെത്രയുമസാദ്ധ്യമാകയാൽ
സമസ്തവേദാന്തപ്രബോധിതനായ-
മമർത്ത്യേശ ഹരഹരി പ്രമുഖരാൽ
സ്ഫുടമനാരതമനുഷ്ഠിതമായും
ദൃഢസംസാര സങ്കടപ്പെരുങ്കടൽ
അടിയോടെ വറ്റിച്ചിടുന്നതുമായ
വഴിവാനീടിതിസ്സമാധിയെസ്സാധോ!
സുധിവര! ഭവാനറിയുകേകാന്ത-
ഗതമായിസ്സമാചരിച്ചുകൊണ്ടാലും.
ചിലരിന്ദ്രിയങ്ങളഖിലവും മറ-
ച്ചുള്ളം സമാധിയെയതിനായിച്ചെന്ന
അവർ ബഹിർമ്മനമെഴുന്നോരാകയാ-
ലവരുടെ മനം സ്ഥിരമായ്വന്നിടാ.
ഭവകാര്യങ്ങളെ യഥാപൂർവ്വം ചെയ്തു-
ന്നവരവരവരടങ്ങാതിടാ മോക്ഷം.
ഇങ്ങനെ കാപട്യസമാധി ചെയ്തീട്ടു-
ന്നവരുണ്ടാകയാലരിവിമർദ്ദന!
അവരെയൊരല്പം പിന്തുടരാതെപ്പോഴു-
മവസാനം കാമാദ്യർത്തികർമ്മങ്ങളാദി
കലുഷഹീനമാം സമാധിയെത്തന്നെ
ഫലം ചോരുംവണ്ണം സമാശ്രയിച്ചാലും.
സമസ്തസൽക്കർമ്മ വിലുപ്തനാകിലും
സമാധിയെ ക്രമാൽ പരിശീലിക്കുകിൽ
നിനക്കൊരിക്കലുമൊരേടത്തും നാശം
ജനിക്കയില്ലല്ലോ വരും സുമംഗളം.

ഇങ്ങിനെ സമാധിനിരൂപണമെന്ന എട്ടാമദ്ധ്യായം കഴിഞ്ഞു.

# ഒൻപതാം അദ്ധ്യായം.

ആ രാഘവാംശക്ഷീരസാഗരസംജാതനാം
ശ്രീരാമചന്ദ്രൻ, സമാധിസ്ഥിതിഭേദങ്ങളെ.
ഇത്തരം മഹാത്മാവരുളിച്ചെയ്തുകേട്ടനേര-
മുത്തമൻ കപിവീരസത്തമനന്തരമിതിനാൻ:—
ശ്രീരാമ! രഹസ്യതത്ത്വാർത്ഥോപദേശം ചെയ്‌വാൻ
പാരമുത്സാഹമേറ്റം പരമാചാര്യപ്രഭോ!
കാരുണ്യവാരാന്നിധേ! വിജ്ഞന്മാർക്കനാരതം
ചേതസ്സമാധിയാലാത്രേ കർമ്മമൊന്നും
ആവശ്യം ചെയ്യേണ്ടതായിരിക്കുന്നില്ലെന്നുള്ള
ഭവൽവാക്യം കേൾക്കയാൽ സംശയം വളർന്നുമേ.
സ്നാനാദ്യങ്ങളായിട്ടുള്ള കർമ്മങ്ങളെ-
ത്താനഹോ! നിത്യങ്ങളായ്‌വിധിച്ചിട്ടുമൂലം
ജ്ഞാനികൾക്കും ശരീരമുണ്ടാവുകകൊണ്ടു ധർമ്മ-
ഹാനിയാലുണ്ടായിട്ടും ദോഷമെന്നോർക്കുന്നു ഞാൻ.
കർമ്മലോപത്താലെന്നും ജനിക്കുന്നതായോ-
രമ്മഹാപാപങ്ങളെ പ്രായശ്ചിത്തങ്ങളാലെ.
തീർത്തുകൊണ്ടീടായ്കിൽ നിത്യകർമ്മങ്ങളോ നൈ-
മിത്തികങ്ങളും കാര്യങ്ങൾക്കുപ്രാപ്യമാകയില്ല.
അവസ്ഥ ചിന്തിക്കുകിൽ പ്രായശ്ചിത്തങ്ങളൊന്നും
ഭവിക്കുന്നതല്ലല്ലോ യാതൊരു വിധത്തിലും
വിധിച്ച കർമ്മങ്ങളെ യാതൊരു തരത്തിലും
ത്യജിച്ചുകൊണ്ടീടുകിലുണ്ടാകും പാപങ്ങൾക്കാ.
നിർണ്ണയം പ്രായശ്ചിത്തമുണ്ടെന്നു വരുന്നാകി-
ലര്ണ്ണോജനേത്ര! ബ്രഹ്മഹത്യാദി പാപങ്ങൾക്കും
ഫലകല്പനചെയ്കകൊണ്ടും ശാസ്ത്രങ്ങൾ നി-
ഷ്ഫലമായുല്ലസിച്ചുകൊള്ളുകെന്നതേ വരൂ.
അകർമ്മങ്ങൾക്കും വികർമ്മങ്ങൾക്കും കർമ്മങ്ങൾക്കും
സ്വകർത്താവിങ്കൽ ഫലം നിയമമല്ലെന്നാകുകിൽ

ജന്മങ്ങൾ മുമ്പും പിമ്പുമില്ലെന്നു വന്നിടാമി-
ജ്ഞാനികൾക്കതുമൂലം സ്വേച്ഛപ്പോലാചാരം നേരിടും.
സന്യാസിമാൎക്കു ശാസ്ത്രപ്രോക്തമാൎഗ്ഗത്താൽ തന്നെ
വന്നിട്ടുള്ള കൎമ്മിത്വമവൎക്കില്ലതിൽ ദോഷം.
വിഹിതകൎമ്മങ്ങളെ ത്യജിച്ചുകൊണ്ടിടുവാൻ
ഗൃഹമേധികൾ പാത്രമല്ലവകാശമുണ്ടെന്നു
ശാസ്ത്രോക്തമുള്ളതായിട്ടറിയുന്നില്ലൊട്ടും ഞാൻ
ശാസ്ത്രജ്ഞോത്തമ! തത്വമരുളിച്ചെയ്യേണമേ.
പ്രവൃത്തിനിരതനായ്ഭിക്ഷുവും കൎമ്മകാണ്ഡ-
പ്രവൃത്തിരഹിതനായിരിക്കും ഗൃഹസ്ഥനും
വിപരീതമാൎഗ്ഗത്താൽ ശോഭിക്കില്ലെന്നുള്ളതായ്
പ്രബലശ്രുതസ്മൃതിവിഖ്യാതവചനങ്ങൾ.
കേട്ടിട്ടുള്ളതല്ലാതെ വിപരീതമായെങ്ങും
കേട്ടിട്ടില്ലടിയനെന്നുറപ്പായുണൎത്തിക്കാം.
ഇത്തരം ഹനുമാന്റെ വാക്കുകൾ കേട്ടു പുരു-
ഷോത്തമനിപ്രകാരമുത്തരമരുൾ ചെയ്താൻ:—
മതിമാന്മാരിൽ വെച്ചുത്തമനാണു നീ, നി-
ന്മതിയിൽ ശങ്കിച്ചുള്ള തത്വന്യായോചിതന്തന്നെ.
മാരുതേ! വിബുധന്മാരെവരുമിക്കാൎയ്യത്തിൽ
പാരമായഹോ! മോഹിച്ചീടുന്നു സദാകാലം.
സരസം സമാധിസ്ഥന്മാരായ യോഗയുക്ത-
പരരിൽ കൎമ്മം മൂന്നും വിഫലമാകയാലെ.
തൽശത്രുമിത്രങ്ങളിൽ വിനിയോഗിക്കുമെന്നി-
ങ്ങശ്രുതിവാക്യത്തിനാലറിഞ്ഞുകൊൾക മൂലം.
കൎമ്മങ്ങൾ വിഫലങ്ങളാകയില്ലെങ്ങുമെന്നു
നിന്മനം തന്നിലിപ്പോൾ ബോധിച്ചുകൊണ്ടാലും നീ.
അത്യന്തം സമാധിയിൽ സ്ഥിരമാവസിച്ചീടും
നിത്യകൎമ്മലുപ്തരാം മുക്തജന്മികളാകും
ജ്ഞാനികൾക്കൊരിക്കലും ഗന്ധമാത്രമെന്നാലും
ഹാനിയുണ്ടാകയില്ലെന്നുറപ്പായ്പറയാം ഞാൻ.
വിഷയാഭിമാനഹീനന്മാരായിരുന്നീടും
വിഷമസമാധിയിൽ സാസക്തചിത്തന്മാരും.

പണ്ഡിതന്മാർക്കാകാ നിശ്ചയം സ്വേച്ഛാചാരം
ഷണ്ഡനു വേശ്യാഭോഗസൗഖ്യമെന്നതുപോലെ. .
ശ്രുത്യാദിവാക്യങ്ങളാൽ സ്വേച്ഛാചാരാനുവാദം
സിദ്ധമായിരിക്കുന്നതെന്നു ചിലല്പജ്ഞന്മാർ
ചിന്തിച്ചുകൊണ്ടീടുന്നതാവക വാക്യങ്ങളിൽ
സന്ധിച്ചിട്ടുള്ളതർത്ഥവാദമെന്നറിയാതെ.
വിദ്വാനായിരിപ്പവൻ തൻ സമാധിയെ വിട്ടി-
ട്ടുത്ഥാനം ചെയ്തീടുമ്പോൾ തൽക്കാലോചിതങ്ങളാം
ആശ്രമകർമ്മങ്ങളെച്ചെയ്തീടാമതിനാലെ
സംഭവിച്ചീടാ ദൃഢം വിപരീതമാം ഫലം.
സന്മതേ! സമാധികാലത്തിൽ നേരിട്ടതായ
കർമ്മലോപാർത്ഥം പ്രായശ്ചിത്തവും വേണ്ടാ, പിന്നെ,
"ഒട്ടുമേ സമാധിയെസ്സേവിക്കാതെയുമേററ-
മിഷ്ടമാകും സ്വകർമ്മങ്ങളെച്ചെയ്യാതെയും
വർത്തിച്ചീടുന്ന മൂർഖൻ ഗൃഹസ്ഥാശ്രമത്തിൽ നി-
ന്നത്യന്തം ഭ്രഷ്ടനവനില്ലല്ലോ ശോഭയെന്നും"
ഇത്തരം തത്വജ്ഞന്മാരായീടും മഹാത്മാക്ക-
ളത്യർത്ഥമഭിപ്രായപ്പെട്ടുകാണുകയാലേ.
ശാന്തതേ! മദ്വാക്യസംശ്രുതമാമർത്ഥത്തിങ്കൽ
ചേരുവാനവകാശമില്ലാശങ്കകളൊന്നും.
എന്നാലോ; സമാധിസംശീലനാൽ കർമ്മലോപം
വന്നാകിൽ ദോഷമില്ലാതാവാനുള്ള കാരണം
എന്താണെന്നകതാരിലുണ്ടായ ശങ്കയെങ്കിൽ
സന്തതമതുതീരുംവണ്ണം ഞാൻ ചൊല്ലീടുവൻ.
കർമ്മകാണ്ഡോക്തകർത്താവാമവൻ നശിക്കുമ്പോൾ
കർമ്മനാശത്തെസ്സാധോ! സമ്മതിക്കുകയാലും
കർത്താവായിരുന്നീടും ജീവനസ്സമാധിയിൽ
സിദ്ധമായിരിക്കുന്നു നാശമെന്നതിനാലും
അസ്സമാധിനിഷ്ഠന്നു തൽകർമ്മനാശംമൂലം
വത്സ! വന്നീടാതെല്ലും ഹാനിയക്കാലത്തിങ്കൽ.
സർവകർമ്മത്യാഗത്തെച്ചെയ്ത സന്യാസിയെപ്പോൽ-
സ്സർവദാ സമാധിയിൽ സ്വാത്മാവിൽ രമിച്ചീടും.

ഗൃഹസ്ഥൻ തനിക്കില്ലാ കർമ്മിതയെന്നു ഹൃത്തിൽ
ഗ്രഹിച്ചുകൊണ്ടാലും നീ മാരുതേ! ഗഹാമതേ!
ഉത്ഥാനരഹിതമായിരിക്കും സമാധി സം-
സിദ്ധമായിരിക്കുന്ന ഗൃഹസ്ഥനെന്നാകിലോ.
ഇല്ല തുര്യാശ്രമസ്വീകാരമെന്നതുകൊണ്ടു-
തെല്ലുമേ ദോഷമവൻ കർമ്മത്യാഗാർഹനത്രെ.
എന്നാലോ; തുര്യാശ്രമസ്ഥന്മാരിൽ ചിലർപോലു-
മന്നപാഹം കർമ്മങ്ങളെച്ചെയ്തവതാസ്സുണ്ടീടുവാൻ
കാരണമെന്തെന്നൊരു ശങ്കയുണ്ടെങ്കിലതു
തീരുവാനിനിയും നീ മാരുതേ! കേട്ടുകൊൾക.
കർമ്മങ്ങൾ തുര്യാശ്രമത്തിങ്കൽ മദ്ധ്യകാലത്തിൽ
സമ്മതേ! ശക്തിഹീനന്മാർക്കായ് വിധിച്ചിട്ടുണ്ടല്ലോ.
സന്ന്യാസാശ്രമസ്വീകാരം ചെയ്തകാലത്തിലു-
മെന്നല്ലാ തുര്യാശ്രമാന്ത്യത്തിങ്കൽ നിരൂപിക്കിൽ
കർമ്മത്യാഗമേ മുഖ്യമാകുന്നു; മദ്ധ്യേകാലേ
കർമ്മങ്ങൾ സ്നാനാദ്യങ്ങൾ ചെയ്യുകിലാവാമല്ലോ.
അതിനാൽ സന്ന്യാസികൾക്കകർമ്മസാഹിത്യമോ
മതിമൻ! മുഖ്യമല്ലെന്നുള്ള തത്ത്വം താനെന്നും.
ജനകാദിഗൃഹസ്ഥന്മാർ, പ്രാരബ്ധമാനമാണു, ക-
ല്യാണ്ടീടുമവരെന്നറിഞ്ഞതല്ലോ.
വാതജന്മാവേ! സമാധിസ്ഥിതിഹീനന്മാരായ്-
പ്പൂതരായ്‌ട്ടും ബ്രഹ്മചാരികൾ ഗൃഹസ്ഥനും
വാനപ്രസ്ഥനും സന്ന്യാസാശ്രമത്തിൽ സ്ഥിതനും
വാനരശ്രേഷ്ഠ! വിചാരം ചെയ്യാകാലങ്ങളിൽ
ആത്മവിചാരത്തിൽ തല്പരരായ് നില്ക്കുന്നോ-
തായ കാമ്യകർമ്മങ്ങൾ ചെയ്യേണ്ടുന്നു ചുരുക്കമായ്
ആ വിചാരമോ, പരോക്ഷജ്ഞാനം നൽകും കാല-
ത്തവിടെച്ചാൻ കാമ്യകർമ്മസംത്യാഗം ചെയ്യീടേണം.
നിദിദ്ധ്യാസനയോഗാഭ്യാസത്താൽ ജീവന്മുക്തി-
പദത്തെ പ്രാപിക്കുമ്പോളുടനേ നിസ്സംശയം.
നൈമിത്തികാദി ദ്രവ്യങ്ങളെ ത്യജിക്കണം
ശ്രീമാന്മാരവർപിന്നെ നിർവികല്പയോഗത്താൽ

സിദ്ധമാം വൈദേഹിയാം മുക്തിയെന്നാകിലുടൻ
നിത്യകർമ്മങ്ങളാകെസ്സന്ത്യജിച്ചുകൊള്ളേണം.
ഇത്തരമാണെന്നാകിൽ ജ്ഞാനാഭ്യാസം നിമിത്തം
സിദ്ധമല്ലേതാശ്രമസ്ഥന്മാർക്കുമനസ്ഥഫലം.
ആകയാൽ മഹാസ്വാമിനോ! ഗൃഹസ്ഥാശ്രമസ്ഥിത-
നാകുന്നവനിച്ചൊന്നവണ്ണമേ കർമ്മത്യാഗം
ചെയ്യുന്നതാകിൽ തെല്ലും ദോഷമില്ലെന്നുള്ളതിൽ
നീയുള്ളിൽ ധരിച്ചുകൊണ്ടീടുക മഹാമതേ!
കർമ്മസംഗ്രഹമെന്നും മാനസികമല്ലെന്നു
സന്മാന്യന്മാരായുള്ളോരോതുന്നു നിരന്തരം.
എങ്ങിനെയത്യാപന്നന്മാർ ചേർന്നീടും വിധി-
യങ്ങനെ ക്രിയാലുപ്തത്വം മന്ത്രാവൃത്തിയെന്നിവ-
തന്നെത്താനേകാന്തമായ് തീവ്രമായ് ധ്രുവമാക-
മൊന്നിനെക്കുറിച്ചുതാൻ ചെയ്തീടും മനനത്താൽ
ഏവൻ തന്നിന്ദ്രിയഗണം, വൃത്തിഹീനത്വം വന്നു-
ഭാവത്തിൽ തോന്നീടുന്നിതായവനൊരിക്കലും.
കർമ്മലോപത്താൽ ദോഷം സംഭവിക്കുകയില്ലാ
സമ്മതം താനിമ്മതം സർവസജ്ജനങ്ങൾക്കും.
അങ്ങിനെയായിരിക്കെ, ചിത്തം നൽസ്സമാധിയി-
ലങ്ങശേഷം ലയിച്ചിട്ടുള്ള ശിഷ്ടാത്മാക്കളിൽ.
ചെറുതുമേ കർമ്മലോപംനിമിത്തം ദോഷമൊന്നും
പറവതോയെന്നു ശങ്കിപ്പാനവകാശമുണ്ടോ?
ഇത്തരം രഘുശ്രേഷ്ഠനരുളിച്ചെയ്തനേര-
മുത്തമൻ കപിശ്രേഷ്ഠനിത്തരമുണർത്തിനാൻ:—
മാനസം ലയിക്കുകിൽ കർമ്മലോപത്താൽ ദോഷം
മാനവന്മാർക്കുണ്ടായിടുന്നതല്ലെന്നിവണ്ണം
നിന്തിരുവടിയിപ്പോളരുളിച്ചെയ്കയാലെ-
ന്നന്തരംഗത്തിലുണ്ടിങ്ങൊരു സംശയം പ്രഭോ!
മാനസം സുഷുപ്തിയിൽ സകല ജീവികൾക്കും.
ലീനമാകുന്നിതേറ്റമതിനാലവർക്കും
കർമ്മലോപത്താൽ ദോഷമുണ്ടാവാനിടയില്ലെ-
ന്നെന്മനംതന്നിലിപ്പോൾ തോന്നുന്നു മമ ഗുരോ!

മാരുതേ! തൽസമാധിസ്ഥിതിവിട്ടിരുന്നീടും-
നേരത്തിലപരോക്ഷജ്ഞാനികളായുള്ളോൎക്കും
സ്ഥിരമായിരുന്നീടും നിയമശാസ്ത്രമാരി-
യാദയിൽ ബുദ്ധിപൂൎവ്വം ലംഘിച്ചുകൊണ്ടീടുന്നു?
വിദ്യാൽകൃഷ്ടതമം ഗൃഹസ്ഥർ തനിക്കതിമാത്രം
സിദ്ധമായിരിക്കകിൽ, യതികളും നിസ്സംശയം.
ഗൃഹസ്ഥൻ തങ്കൽനിന്നു വാങ്ങിടാമുപദേശം
മഹത്വമത്താലിതു നിന്ദനീയമല്ലെടോ!
ശ്ലാഘ്യരാം ഋഷിദേവന്മാരാൽ സ്ഥാപിതമാണു
മുഖ്യമാം വൎണ്ണാശ്രമനിയമം പുരാതനം.
അതിനാൽ തൻശരീരമുള്ളപ്പോഴും വൎണ്ണാശ്രമ-
വിധിയെസ്സൎവ്വലോകാധീശനും ലംഘിപ്പിക്കാ.
മൎത്ത്യന്മാർ നിജനിജവൎണ്ണാശ്രമാചാരങ്ങളും
നിത്യവുമനുഷ്ഠിച്ചിട്ടീശനെത്തോഷിപ്പിച്ചു
മല്പദം സനാതനം ക്രമത്താൽ പ്രാപിക്കുന്നി-
തല്പവും വികല്പമിപ്പിതിലെന്നറിഞ്ഞാലും.
നിത്യവും വൎണ്ണാശ്രമാചാരഹീനനായ് തന്നെ-
വൎത്തിച്ചീടുന്നവനു വേദാന്തങ്ങളാൽ പോലും
ശുദ്ധിയുണ്ടാകയില്ലാ; ശിഷ്യനായ് ഗ്രഹിക്കയി-
ല്ലൈചതാചാര്യരായോരവനെബ്ബോധിക്ക നീ.
മാരുതേ! സദാചാരാദികളുണ്ടായീടുവൎൻ
കാരണമില്ലാ വൎണ്ണാശ്രമബന്ധമുണ്ടെങ്കിൽ
അതിനാൽ ജ്ഞാനികൾക്കും വൎണ്ണാശ്രമാചാരത്താ-
ലതിയാം സുഖം സിദ്ധിച്ചീടുമെന്നറിഞ്ഞാലും.
ഇച്ചൊന്ന വൎണ്ണാശ്രമാചാരബന്ധം മാരുതേ!
നിശ്ചയം ബന്ധമല്ലാ മോക്ഷകാംക്ഷികൾക്കെന്നും.
സ്വാശ്രമാചാരധൎമ്മങ്ങളന്യങ്ങളാം ധൎമ്മ-
മാശ്രയിച്ചാകിലതു ബന്ധമാം ഭയമാം.
ശ്രദ്ധ, വൎണ്ണാശ്രമാചാരങ്ങളിലെല്ലായ്പ്പോഴും
വൃദ്ധിയായിരിക്കുന്ന പുരുപുണ്യവാൻ പുമാൻ,
അവിദ്വാനാണെന്നാലും വിദ്വാനായ് ഭവിച്ചീടു-
മവൻതാൻ പരൻ ശ്രേഷ്ഠൻ കൎമ്മികളായുള്ളോരിൽ.

ഭർത്താവിന്നധീനയായിരിക്കും തരുണിയി-
ലത്യന്തം സുഖമെന്നും വന്നുചേരുന്നിതല്ലോ.
മറ്റുലോകത്തിങ്കലുമത്യന്തമായ ദുഃഖം
പൂണ്ടുകൊണ്ടുഴലുന്നു സ്വൈരിണി നിസ്സംശയം.
ഇത്തരം വർണ്ണാശ്രമാധീനനായ് വർത്തിപ്പവ-
നത്യന്തസുഖപ്രാപ്തി സിദ്ധമാമസംശയം.
ഈ വർണ്ണാശ്രമാചാര ഭ്രഷ്ടനാം പുരുഷനെ-
സ്സേവിച്ചുകൊണ്ടീടുന്നു ദുഃഖങ്ങൾ നിരന്തരം.
ചണ്ഡാളൻ തനിക്കും പ്രായശ്ചിത്തം ചെയ്തുകൊണ്ടാ-
ലുണ്ടാവാം വിപ്രത്വം; വർണ്ണാശ്രമസംഭ്രഷ്ടനാ.
പ്രായശ്ചിത്തത്താലൊരു ഫലവും സിദ്ധിക്കില്ലെ-
ന്നായിച്ചൊല്ലുന്നു ധർമ്മശാസ്ത്രകർത്താക്കളെല്ലാം.
ഭക്തിയും വിരക്തിയും ജ്ഞാനവും മറ്റും ചേർന്നു-
നില്പുമുന്നതവൈരാഗ്യാദിവൃക്ഷത്തിന്റെ
വേരുകൾ വർണ്ണാശ്രമാചാരങ്ങളവകളെ-
യാതൊന്നുമേ ത്യജിക്കരുതെന്നുള്ളിൽ ബോധിക്ക നീ.
വേരറ്റ വൃക്ഷത്തിങ്കൽ നിത്യവും വെള്ളംകൊണ്ടു-
പാരമായ് നനയ്ക്കിലും സിദ്ധിയാ ഫലം ദൃഢം.
അങ്ങിനെതന്നെ ഭക്തിജ്ഞാനാദ്യങ്ങളെക്കൊണ്ടു
സംഗതമാകാ ഫലമാശ്രമാചാരം വിട്ടാൽ.
ഇത്തരം വർണ്ണാശ്രമാചാരം ത്യാജ്യമല്ലെന്നു
സുസ്ഥിരമായിട്ടിപ്പോൾ കഥിച്ചീടുകയാലെ.
പ്രസിദ്ധമായിരിക്കുമതിവർണ്ണാശ്രമമതിൽ
സുസിദ്ധമാകയില്ലാ ദൂഷണം ലവംപോലും.
മാരുത! സദാചാരവുമന്യാചാരവും തീരെ-
ത്തീർന്നകിലവനെത്താൻ പാരിതിൽ തത്വജ്ഞന്മാർ
അതിവർണ്ണാശ്രമത്തിൽ സ്ഥിതനെന്നോതീടുന്നി-
തതിനാൽ സന്ദേഹത്തിന്നവകാശമില്ലൊട്ടും.
സദാചാരങ്ങളുമിതരന്മാർ ചെയ്തീടുന്നൊരാ-
രാചാരങ്ങളുമാകെ ത്യജിച്ചു നിശ്ചിന്തനായ്
യാതൊരു യോഗിവര്യൻ വർത്തിച്ചുകൊണ്ടീടുന്നു
വാദമില്ലതിവർണ്ണാശ്രമിയാണവനെന്നും.

സ്വാചാരങ്ങളെത്തീരെത്ത്യജിച്ചിട്ടന്യന്മാർക്കു-
ള്ളാചാരങ്ങളെ നന്നായനുഷ്ഠിപ്പവനെവൻ
സ്വേച്ഛാചാരതല്പരനായീടുമവൻ തന്നെ
നിശ്ചയം വർണ്ണാശ്രമഭ്രഷ്ടനായിരിപ്പവൻ.
സന്യാസാശ്രമികളാം ശാന്തിദാന്ത്യാദികളെ-
യന്വഹം ഗൃഹസ്ഥന്മാർ സ്വീകരിക്കേണ്ടതത്രേ.
ഉത്തമധർമ്മങ്ങളാമവയെ സ്വീകരിക്കിൽ
സിദ്ധമല്ലേതാശ്രമസ്ഥർക്കുമെപ്പോഴും മോക്ഷം
നിഷ്കാമങ്ങളായ് മോക്ഷസാധനങ്ങളായുള്ളൊ-
രഹിംസാദ്യങ്ങളായിരിക്കും ധർമ്മങ്ങളെ.
ശൂദ്രനാചരിച്ചീടാം ജപം ചെയ്യുന്നില്ലെങ്കിൽ,
ശൂദ്രനാലനുഷ്ഠിതമല്ലതങ്ങിനെയായാൽ.
അന്തരംഗത്തിൽ ധരിക്കേണ്ട തത്വങ്ങൾക്കു
സന്തതം ബാഹ്യധർമ്മം ദൃഷ്ടാന്തമല്ലോ നൂനം.
എത്രനാൾവരെയ്ക്കു ശുദ്ധപ്രാണമനസ്സുക-
ളുത്തമോത്തമബുദ്ധേ! നിനക്കു നശിച്ചിട്ടു
ഉത്തമ വിദേഹതപ്രാപ്തി സിദ്ധിച്ചീടുന്നി-
ല്ലന്നാൾവരെ വർണ്ണാശ്രമിയായ് വസിക്ക നീ.
വാതജ! സ്വേച്ഛാകല്പിതങ്ങളാം ശരീരങ്ങൾ
പൂതനാം നീ കൈക്കൊണ്ടു ശ്രുതിസ്മൃതികളായ
നിത്യകർമ്മങ്ങളെ താൻ ചെയ്ക തൽഫലങ്ങളെ-
ല്ലീശ്വരനിൽ കാംക്ഷിയാതെ സമർപ്പിക്കുകിൽ
ഇക്കണ്ട സംസാരസങ്കടക്കടലിൽ നി-
ന്നക്കരെയ്ക്കുടൻ നീ കടന്നീടുമസംശയം,
തെല്ലുമേ മോക്ഷേച്ഛയുദിക്കും നിനക്കുള്ളിൽ
ചൊല്ലെഴും നിജാചാരധർമ്മങ്ങളിലൗദാസീന്യം
ഉണ്ടാവാൻ പാടില്ലല്ലോ, സ്വാരാജ്യസിദ്ധിക്കായി-
ട്ടുണ്ടാകേണ്ടു പാരിലാം സ്വാശ്രമാചാരംതന്നെ.
അതിനാലതിൽപരം നിഷ്ഠയെക്കൈക്കൊണ്ടു നീ
മതിമൻ! മരുത്സൂനോ! സന്തതം വസിച്ചാലും.

ഇങ്ങിനെ വർണ്ണാശ്രമാചാരവ്യവസ്ഥാപനമെന്ന ഒമ്പതാമദ്ധ്യായം കഴിഞ്ഞു.



# പത്താം അദ്ധ്യായം.

"കൎമ്മവിഭാഗയോഗം"

ശ്രീരാമൻ വൎണ്ണാശ്രമാചാരമേതക്കറിച്ചേവം
മാരുതിതന്നോടരുളിച്ചെയ്ത നേരത്തിങ്കൽ
ചാരുനീരജപ്രഭാപൂരമേറയും തൃപ്പദ-
താരിൽ വീണവൻ രാമദേവനോടുണൎത്തിനാൻ:—
ജാനകീപ്രാണപ്രിയ! ഭക്തവത്സല! സ്വാമിൻ!
മാനവേശ്വര! സൎവ്വാധീശ്വര! നമസ്കാരം.
നിന്തിരുവടിയേറെദയാസമ്പന്നനായിട്ടു-
ള്ളന്ധൻതന്നപരാധം ക്ഷമിക്കേണമേ വിഭോ!
നിന്തിരുവടിയെനിക്കുപദേശിക്കേണ്ടതായി-
ച്ചെന്താമരാക്ഷ! കാണുന്നൊരു കാൎയ്യങ്ങളേറം.
ഇനിയുമെന്നാകിലുമവയെസ്സാവകാശ-
മനഘ! ബോധിപ്പിക്കാം വിശ്രമിച്ചതിൽപ്പിന്നെ.
രാമദാസന്റെ വാക്യമിത്തരം ശ്രവിക്കയാൽ
രാമദേവനിത്തരമരുളിച്ചെയ്തീടിനാൻ:—
അല്ലയോ കപേ! ഭവാനിംഗിതമറിഞ്ഞീടാൻ
വല്ലഭനെങ്കിലും നീയിപ്പോഴും മൂഢൻ തന്നെ.
സന്തതം തത്വവാക്യകഥനോത്സുകനെന്നെ
ഹന്ത! നീയിപ്രകാരം ചിന്തിച്ചീടുന്നുവല്ലോ.
മിഥ്യയായീടും ലോകവ്യവഹാരത്താലിങ്ങ-
സിദ്ധമായീടുമായാസം ലവം ഭവിക്കാതെ
വൎത്തിച്ചീടുന്ന മഹാൎഷസ്മൃതികളിപ്പോഴും സാധു-
വ്വൃഷഭ! സ്വാനന്ദാമൃതം കൊണ്ടു പൂരിതമായി
നന്നായിപ്രകൎഷമായ് വൎദ്ധിച്ചുകൊണ്ടിടുന്നു-
ണ്ടിന്നതുകൊണ്ടു പരതത്വോപദേശത്തിങ്കൽ
ജാഗരൂകനായീടുമെന്നോടു ചോദിക്കേണ്ട-
താകവേ യഥേഷ്ടം നീ നിൎഭയം ചോദിച്ചാലും.

ശ്രീരാമചന്ദ്രനേവമരുളിച്ചെയ്യുന്നേരം
മാ രാമദൂതൻ വന്ദിച്ചുണർത്തിച്ചിതിത്തരം:—
സഞ്ചിതമാഗാമികം പ്രാരബ്ധമെന്നീവണ്ണം
കഞ്ജലോചന! പ്രഭോ! മൂന്നുമാതിരിയായി
കർമ്മങ്ങളുണ്ടെന്നെന്നും തത്വവിത്തമന്മാരാം
സന്മാന്യരെല്ലായ്പോഴും ചൊല്ലുന്നു ഭഗവാനേ!
ഇക്കർമ്മത്രയത്തിങ്കൽ സഞ്ചിതമെന്ന കർമ്മം
സൗഖ്യദുഃഖാത്മകമായിരിക്കും ഫലങ്ങളെ
ഭുജിച്ചീടാതെ തന്നെ ബ്രഹ്മബോധത്താൽ നാശം
പ്രാപിക്കുമെന്നോതുന്നു തത്വജ്ഞന്മാരിൽ ചിലർ.
ആഗാമികങ്ങളാകും സുകൃതപാപങ്ങളെ
യോഗേശ! പിമ്പിക്കൂട്ടർ ചെയ്യീടാത്തതിനാലെ:
ആവക സംബന്ധമുണ്ടാകയില്ലിവർക്കെന്നും
ഭൂവിൽ വേദാന്തപാരഗന്മാരോതീടുന്നു.
"കയ്യിടവിട്ടൊരമ്പു കുറിയിൽ കൊണ്ടീടാതെ
പൊയ്പ്പോയീടുന്നതല്ലെന്നാരും നീയറിയുന്നു.
'അതുപോലെയാണെന്നും പ്രാരബ്ധകർമ്മം ഭുജി-
ച്ചതുകൊണ്ടല്ലാതെയു വിദ്വാനും നശിച്ചീടാ."
ഇത്തരം ചൊല്ലീടുന്ന രണ്ടാംപക്ഷക്കാർ രഘു-
സത്തമ! മറുപക്ഷാഭിപ്രായമുണ്ടായിടാം.
രാഘവ! പ്രഥമമാം സഞ്ചിതമായ കർമ്മം
ഭോഗത്താൽ നശിച്ചീടുമെന്നവരുരയ്ക്കുന്നു.
ആഗാമികാഭിധമാകും ദ്വിതീയമാം കർമ്മം
ലോകൈകനാഥ! നശിക്കുന്നിതു ജ്ഞാനത്തിനാൽ.
മൂന്നാമതായിടുന്ന പ്രാരബ്ധകർമ്മം, ഭോഗം
ചേർന്നിടാതെ താൻ നശിച്ചീടുമെന്നോതീടുന്നു.
ഇത്തരം മഹാവിദ്വാന്മാരാമവർ കഥിച്ചീടു-
മുത്തമമെന്നു തോന്നുമീ രണ്ടുപക്ഷങ്ങളിൽ
അത്യന്തോത്തമമായും സ്വീകാര്യയോഗ്യമായും
വർത്തിച്ചുകൊണ്ടീടുന്നതേതൊരു പക്ഷമെന്നു
നിശ്ചയിച്ചടിയനോടരുളിച്ചെയ്തീടുവാ-
നന്തരംഗത്തിൽ കൃപയുണ്ടാവാൻ വിഭോ! പ്രാർത്ഥിക്കുന്നേൻ

മാരുതി തന്റെ ചോദ്യമിത്തരം കേട്ടുടൻ തോഷം
പാരമാർന്നിവണ്ണം ശ്രീരാഘവനരുൾചെയ്താൻ.
അല്ലയോ ഹനുമാനേ! പ്രശ്നകോവിദൻ ഭവാ-
നില്ല സന്ദേഹം പാരം നന്നു നിന്നുടെ ചോദ്യം.
നല്ല വിദ്വാന്മാരായിട്ടുള്ള സജ്ജനങ്ങളും
ചൊല്ലാനന്നേരിയർത്ഥത്തെയറിയാത്തതത്രേ.
വിഷയം മഹത്തരം ചിന്തിക്കിൽ മഹാമതേ!
വിഷമം വിദ്വാന്മാർക്കും നിർണ്ണയിച്ചോതീടുവാൻ
ഈ രണ്ടുപക്ഷങ്ങളിലാദ്യമായിരിപ്പതും
മാരുതേ! വിദ്വാന്മാരിൽനിന്നു നീയറിഞ്ഞതും
ആയുള്ള പക്ഷത്തിനെ ഗൗണമെന്നോതീടുന്നു
നീ ശ്രുതിവിദ്വാന്മാരിൽ നിന്നറിഞ്ഞതായിട്ടും
രണ്ടാംപക്ഷമോ പാരം മുഖ്യമായിരിക്കുന്നി-
തുണ്ടാകേണ്ടീലൊട്ടുമതിൽ സംശയം നിനക്കിനി.
ഏവരും ചെയ്തീടുന്ന തത്വത്തിൻ വിചാരണ
ജീവന്മുക്തിപര്യന്തമവസാനിച്ചീടുന്നു.
മന്ദന്മാർക്കതിൽ പ്രീതിയെച്ചേർക്കുമവർ-
തന്നുടെ മനംതന്നെ പൂർവോക്തം ഗൗണാഭിഖ്യം.
ആ വിദേഹമുക്തിയിലവസാനിച്ചീടുന്ന-
താം വിചാരണയെവന്നങ്ങാശ്രയിക്കുന്നു.
ഉത്തമന്മാർക്കുള്ളതിൽ പ്രീതിചേർക്കുമതത്വ-
വിത്തമൻ തൻമതം താനപ്പോൾ പാരം മുഖ്യം.
ഗൗണപക്ഷത്തെക്കുറിച്ചേറ്റവും നിരൂപിക്കിൽ
കാണുന്നു വിരോധങ്ങൾ പലതും മരുത്സൂനോ?
സഞ്ചിതകർമ്മങ്ങളെ ഭുജിച്ചീടാതിരുന്നാൽ
സാധിക്കയില്ലാ ബ്രഹ്മബോധമോർപ്പതിതാൻ.
വിസ്തീർണ്ണമായമിതാനന്ത്യം ജാതമാം ജ്ഞാനം
വിസ്തൃതതരമായ സഞ്ചിതക്കൂട്ടത്തിനെ
നശിപ്പിക്കുവാൻ തക്ക ശക്തിയുള്ളതല്ലെന്നു
വിശിഷ്ടന്മാരാം മുനിശ്രേഷ്ഠന്മാർ കഥിക്കുന്നു.
ഭോഗംകൊണ്ടല്ലാതെ നാം സഞ്ചിതം നശിക്കുവാൻ
യോഗം വന്നീടാഞ്ഞിട്ടോ പ്രായശ്ചിത്തവാക്യങ്ങൾ.

വ്യർത്ഥമായ് വരുമെങ്കിലുപപാപപ്രണാശം
സിദ്ധമാം പ്രായശ്ചിത്താൽ നീങ്ങിടാ മഹാപാപം.
ബ്രഹ്മഹത്യാദിമഹാ പാപങ്ങൾ നീങ്ങീടുവാൻ
സന്മതേ! പ്രായശ്ചിത്തവിധിയുണ്ടെന്നാകിലും.
കേവലമർത്ഥവാദമാണവ നിരൂപിച്ചാൽ
കൈവരാ പ്രായശ്ചിത്തഫലമജ്ജനങ്ങളിൽ.
അവശ്യംചെയ്ത പുണ്യപാപൗഘഫലമനു-
ഭവിച്ചീടേണമവ ഭുജിച്ചീടാതേവനും.
നൂറുകല്പകോടികൾ കഴിഞ്ഞുകൊണ്ടീടിലും
മാരുതേ! തൽഫലൗഘം ക്ഷയിച്ചീടുകയില്ലാ.
ഇത്തരം പൂർവ്വപക്ഷപ്രതികൂലമായിത്താൻ
വർത്തിച്ചുകൊണ്ടീടുന്നു വിശ്രുതസ്മൃതിവാക്യം.
ആവിധ പാപികൾക്കും പരബ്രഹ്മപ്രകാശ-
മാവിർഭവിക്കയാലുമീശ്വരൻ ഫലങ്ങളെ
കൊടുക്കുന്നതിനാലും ഇരു,തതേ പാപദേശം
കൊടുത്തീടുകയാലും വൈഷമ്യം നേരിടുന്നു.
പ്രായശ്ചിത്തത്തെച്ചൊല്ലുകൊള്ളാത്തിൽ ജന്മാദിക-
ളായീടും ഫലങ്ങളെക്കുറിച്ചു കാണും വാക്യം
മാരുതേ! സഫലമായീടു,മെങ്കിലോ ജ്ഞാനാൽ
ചേരും കർമ്മനാശമെന്നോതിയ വചനങ്ങൾ
വ്യർത്ഥമായ് തീർന്നീടേണ,മെന്നാകിൽ ജ്ഞാനംകൊണ്ടു
സിദ്ധമല്ലൊന്നും ജ്ഞാനം നിഷ്ഫലമെന്നും വരും.
"അഗ്നിയിൽപ്പെട്ടതിപോലെപ്പാപൗഘം ജ്ഞാനമാകു-
മഗ്നിയിൽ ദഹിക്കുമെന്നു" ള്ളോരാശ്രുതിപോലെ
ആദ്യമായ്ക്കർമ്മവ്രാതവിഷയത്വത്താൽ ഭോഗ-
വാർത്തയെങ്ങിനെ ചേരുമെന്നു ശങ്കിച്ചീടുകിൽ
കേട്ടുകൊണ്ടാലും ഭവാനുപപാപവ്രാതത്തെ-
ച്ചുട്ടു ഭസ്മമാക്കുന്നു ജ്ഞാനാഗ്നി തന്നിലെന്നോ.
പ്രാരബ്ധകർമ്മങ്ങളെബ്ഭസ്മമാക്കുന്നുവെന്നോ
സാരമാണെന്നുള്ളതു ബോധിച്ചുകൊണ്ടാലും നീ.
മാരുതേ! മഹാപാപവ്രാതവും മനുഷ്യർക്കു-
ചേരുമസ്സുകമങ്ങളായിട്ടും പുണ്യങ്ങളും.

യാതൊരുകാലത്തിങ്കൽ ഭോഗത്താൽ നശിക്കുന്നു
വരമില്ലക്കാലത്തിൽ സഞ്ചിതം നിശ്ശേഷമായ്
തൽസ്വരൂപമാകയാൽ നാശത്തെ പ്രാപിക്കുന്നു
വത്സ! കേൾക്കീവണ്ണമേ സഞ്ചിതം നശിച്ചീടും.
കാമ്യപുണ്യങ്ങളാലും പാപങ്ങളാലും തീർത്ത-
താമീദേഹത്തിൽതന്നെ മറ്റു നിഷ്കാമങ്ങളാം
പുണ്യകർമ്മവ്രാതങ്ങൾ ശ്രവണാദികളാലെ
നിർണ്ണയം ജ്ഞാനത്തിനെജ്ജനിപ്പിക്കുന്നു സദാ.
പാരമ്പര്യജാതമാം നിഷ്കാമപുണ്യകർമ്മം
മാരുതേ! സദാ മോക്ഷസാധനമാകയാലെ.
ആക്ഷേപമായുള്ളു ഭോഗം ഗാത്രമെന്നിവ രണ്ടും.
മോക്ഷക്കിലുണ്ടാക്കീടുകെന്നുള്ളതില്ലയല്ലോ.
അജ്ഞാനിക്കീശനാലും പരബ്രഹ്മസാന്നിദ്ധ്യാൽ
വിജ്ഞാനി തനിക്കുമേ നൽകുന്നു ഫലങ്ങളെ.
ജഡങ്ങളാണെങ്കിലും കർമ്മങ്ങളനാരതം
സ്ഫുടമാകയാലവ നിത്യങ്ങളെന്നും ചൊല്ലാം.
ഫലങ്ങൾ ജാഗ്രത്തിങ്കൽ ജീവനു നൽകീടും ദുർ-
ബ്ബലപുണ്യപാപങ്ങൾ, പരം പ്രാബല്യമേറും
പുണ്യസഞ്ചയങ്ങളോ പാപവ്രാതമോ തക്ക-
വണ്ണമാം ഫലങ്ങളെ നൽകുവാൻ തുടങ്ങുമ്പോൾ.
തടസ്ഥപ്പെട്ടീടുന്നു പ്രബലകർമ്മവ്രാതം
കൊടുക്കും ഫലം പിന്നെ ഭുജിച്ചു കഴിഞ്ഞാലോ
ഉടനെ സ്വപ്നാവസ്ഥ തന്നിലോ തൽഫലത്വം
കൊടുത്തീടുമെന്നുള്ളതുള്ളാളിൽ ബോധിക്ക നീ.
അവസ്ഥാരഹിതനായ് സ്വാത്മാരാമനായവൻ
ഭവിച്ചീടുന്നിതവൻ തങ്കൽ ചേർന്നതാം ജ്ഞാനം.
പ്രബലമാകയാൽ തൻ പ്രാരബ്ധകർമ്മശേഷം
വിഫലമായേ തീരുവെന്നതു ധരിച്ചാലും.
ദേഹാത്മഭാവം ഭവിച്ചീടുന്ന കാലത്തോളം
ദേഹികൾക്കുണ്ടായിടും പ്രാരബ്ധം മരുത്സൂനോ!
ദേഹാത്മഭാവമിക്കപ്പെട്ടതല്ലതിനാലെ
ദേഹികൾ ജ്ഞാനമാർന്നോർ പ്രാരബ്ധം ത്യജിക്കട്ടെ.

ആദികർമ്മങ്ങളായ സഞ്ചിതകർമ്മങ്ങളോ
ബോധിക്ക ബലിഷ്ഠങ്ങളായിരിക്കകയാലേ
അവയെബ്ഭുജിക്കാതെ നാശമായ്വരുമെല്ലാ-
നവകാശമില്ലെന്നു ചൊല്ലുന്നു തത്വജ്ഞന്മാർ.
അന്തിമകർമ്മങ്ങളാം പ്രാരബ്ധകർമ്മങ്ങളോ
സന്തതം ദുർബ്ബലങ്ങളായിരിക്കകമൂലം
അവയെബ്ഭുജിക്കാതെ നാശമായ്വരുമെല്ലാ-
നവകാശം സിദ്ധിച്ചിരുന്നാലും ധരിക്കെടോ.
സത്തപ്പിച്ചൊന്ന പൂർവ്വമതുമെന്നേവം രഘു-
സത്തമൻ സസന്തോഷമരുളിച്ചെയ്തനേരം.
ഉത്തമൻ കപിവീരസത്തമൻ രാമൻതന്നോ-
ടിത്തരം വിനീതനായ് പിന്നെയുമുണർത്തിനാൻ.
അല്ലയോ ഭഗവാനേ! നിന്തിരുവടിയിപ്പോൾ
ചൊല്ലിയ സഞ്ചിതാദി കർമ്മഫലവിനിയോഗം
നല്ലവണ്ണം കൃപാലോ! കല്പിച്ചുപോൽകയാലെ-
ന്നുള്ളത്തിൽ പ്രബലമാം സന്തോഷം വളരുന്നു.
എങ്കിലുമെനിക്കിപ്പോളുന്നതമൊരു ശങ്ക-
യങ്കുരിച്ചിരിക്കുന്നു മൽഗുരോ! ജഗൽഗുരോ!
ജ്ഞാനിതൻ പുണ്യപാപം തൽബന്ധുമിത്രങ്ങളെ-
ത്താനങ്ങണഞ്ഞീടുമെന്നു നിന്തിരുവടിയിപ്പോൾ
ശ്രുത്യന്തസാരമായി കല്പിച്ച വാക്യാർത്ഥമാം
തത്വബോധദേശിക! തൽപക്ഷങ്ങൾക്കുള്ളതും
പാരമായ് വിരോധിച്ചുകൊള്ളുന്നു ഭഗവാനേ!
പ്രാരബ്ധസഞ്ചിതങ്ങൾ ഭോഗജ്ഞാനങ്ങളാലേ
നിശ്ശേഷം നശിച്ചുപോകുന്നാകിലവറ്റാകെ
തൽശത്രുമിത്രങ്ങളിൽ വിനിയോഗമെങ്ങിനെ
സംഭവിച്ചീടുന്നതു? സംശയം നീങ്ങുംവണ്ണം
സാമ്പ്രതം സദയമാക്കല്പിച്ചുകൊള്ളേണമേ.
ഇത്തരം ഹനുമാന്റെ ചോദ്യത്തെക്കേട്ടു തോഷി-
ച്ചുത്തരം രഘുശ്രേഷ്ഠനിത്തരമരുൾചെയ്താൻ.
മുമ്പിലും സമ്യക്ജ്ഞാനോദയമുത്ഭവിപ്പതിൻ
പിമ്പിലും ലോകോപകാരാർത്ഥമായ്ചെയ്തതായ

നൈമിത്തികാഭിഖ്യ കയ്യൊള്ളുമക്കർമ്മങ്ങൾ തൽ-
സ്വാമിക്കതെല്ലുംപോലുമുപയോഗഹീനവും
ബാധത്താൽ നാശം ഭവിക്കാത്തതുമാകയാലേ
ബാധിച്ചീടുക ഭവാനാപ്പുണ്യകർമ്മവ്രാതം.
കർമ്മകർത്താവു തന്റെ മിത്രങ്ങളായുള്ളോരെ-
സ്സന്മതേ! പ്രാപിച്ചുകൊണ്ടീടുന്നു നിരന്തരം.
സർവ്വലോകാനുഗ്രഹബുദ്ധിയില്ലാതെയുള്ള-
സർവ്വസംസ്തുതന്മാരാം വിദ്വാന്മാരനാരതം
അകൃതനൈമിത്തികം കാമ്യമെന്നീകർമ്മങ്ങൾ
സുകൃതിശ്രേഷ്ഠ! തെല്ലും ഭുജിക്കാത്തതിനാലും
ബോധത്താലവയ്ക്കു നാശം ഭവിക്കായ്കയാലും
ബോധിച്ചുകൊണ്ടാലുമപ്പാപകർമ്മങ്ങളെല്ലാം
ആ വിദ്വാന്മാർക്കു ചേരും ശത്രുസഞ്ചയത്തിങ്ക-
ലാവസിച്ചീടുമെന്നു തത്വജ്ഞന്മാരോതുന്നു.
ഇച്ചൊന്ന പുണ്യപാപകർമ്മങ്ങൾ മഹാസുമനോ!
നിശ്ചയം പൂർവ്വജന്മകൃതമല്ലായ്കയാലേ
അവ സഞ്ചിതങ്ങളിൽ ചേർന്നവയല്ലാ തുന-
മവ സാമ്പ്രതം ഭുജിച്ചീടുന്നതല്ലായ്കയാൽ
പ്രാരബ്ധകർമ്മങ്ങളിൽ ചേർന്നവയല്ലാ ദൃഢം.
ചേരുന്നതല്ലാ പുനർജ്ജന്മത്തിൽ തൽഫലത്വവും.
അതിനാലാഗാമികമാകയുമില്ലെന്നുള്ള-
തദ്യുനാ ധരിച്ചാലുമിതിനാലുംഭവാനിങ്കൽ
ജ്ഞാനിയിലവയ്ക്കില്ലാ വിനിയോഗമെന്നിപ്പോൾ
ജ്ഞാനരയ്ക്കുന്നോനിതു വിദ്വത്സമ്മതമതം.
ആപ്പരോക്ഷജ്ഞാനിതൻ സുകൃതപാപങ്ങളും
തൻ പ്രിയമിത്രശത്രുവൃന്ദത്തിൽ ചേരുമല്ലോ.
ഇഹലോകപ്രയാണകാലത്തിങ്കൽ ത്യാജ്യങ്ങളാ-
മീലോകപ്രഥിതൻ തൻപാപവ്രാതങ്ങളെല്ലാം
തൽശത്രുവൃന്ദത്തെയുമർദ്ധമാർഗ്ഗത്തിൽ പരി-
ശുദ്ധമായിട്ടിരിക്കും വിരജാനദിസ്നാനാൽ
സിദ്ധമാം പുണ്യവ്രാതം തൻ ബന്ധുവൃന്ദത്തെയു-
മുത്തമകപിശ്രേഷ്ഠ സാത്വിക! സംപ്രാപിപ്പൂ.

ഇച്ചൊന്ന പുണ്യപാപകർമ്മങ്ങൾ പരാത്ഥമായ്
നിശ്ചലബുദ്ധേ! ചെയ്തുകൊള്ളുക നിമിത്തമായ്
പത്മപത്രത്തിൽ നില്ക്കും നീർത്തുള്ളിപോലെപ്പര-
മാത്മജ്ഞാനിയിലവ ചെററും പററുകയില്ല.
മുമ്പിലും സമ്യക്ജ്ഞാനോദയമുത്ഭവിപ്പതിൻ
പിമ്പിലും ചെയ്യപ്പെട്ടിടുന്ന നിത്യകർമ്മത്തിൽ
മുൻചെയ്ത കർമ്മം സമ്യക്ജ്ഞാനമുണ്ടാവാനായും
പിൻചെയ്ത കർമ്മം മോക്ഷസിദ്ധിക്കും സഹായമാം.
ഇത്തരം രാമദേവനരുളിച്ചെയ്തനേര-
മുത്തമൻ കപിവീരസത്തമനുണർത്തിനാൻ:—
നിത്യകർമ്മങ്ങൾ സമ്യക്ജ്ഞാനപ്രാപ്തിയുണ്ടാവാ-
നെത്രയും സഹായികളെന്നു കല്പിച്ച വാക്യം
അത്യന്തമുചിതമായുള്ളതുതന്നെ രഘു-
സത്തമ! മോക്ഷത്തിന്നും സഹകാരികളായി
അവകളിരിക്കേണമിതുകാലം വരെയുള്ള-
തിവനില്ലറിവെന്നു ഭഗവൻ! ചോദിച്ചാലും.
അന്നപാകത്തിങ്കലും കാഷ്ഠദാഹത്തിങ്കലും
മന്നവ! വീതിഹോത്രൻ സ്വതന്ത്രനായപോലെ
അക്കർമ്മക്ഷയത്തിലും മോക്ഷത്തിങ്കലുമിങ്ങു-
നില്ക്കുന്നു സ്വതന്ത്രമായ് സർവ്വദാ സമ്യക്ജ്ഞാനം.
സപ്രതിബന്ധജ്ഞാനത്തിന്നാകിൽ കർമ്മാപേക്ഷ-
മുഖ്യമായ് വേണമെന്നു ചിന്തിച്ചുകൊണ്ടീടുകിൽ
നിഷ്പ്രതിബന്ധജ്ഞാനത്തിന്നുമകർമ്മാപേക്ഷ-
മുഖ്യമാണെന്നു ചൊന്നാലായതെങ്ങിനെയാവും?
സർവ്വലോകേശ! "സമ്യക്ജ്ഞാനമുണ്ടായാൽ പിന്നെ-
സ്സർവ്വദാ ചെയ്യേണ്ടതായില്ലവനൊന്നുമെന്നും."
ഇത്തരം വേദാന്തസിദ്ധാന്തമുള്ളതിന്നിന്നു
സിദ്ധിക്കുമന്യഥാത്വമതു ദൃഢമാകിൽ
ജീവന്മുക്തനായിട്ടും സമ്യക് ജ്ഞാനിക്കുപ-
മാനസനാശം സിദ്ധിച്ചീടാത്ത നിമിത്തത്താൽ
പിന്നെയും തദിന്ദ്രിയവ്രാതങ്ങൾ വിഷയങ്ങൾ
തന്നിലത്യന്തം ബഹിർമ്മുഖമായ് പ്രവർത്തിക്കും.

വൎത്തിക്കുന്നവൻപോലും ഗുരുവിൻ കൃപാമൃത-
സിദ്ധിയാൽ ലക്ഷ്യാൎത്ഥത്തെസ്സേവിച്ചു കൃതാൎത്ഥനായ്
കേവലയോഗംകൊണ്ടു ലളിതമായിട്ടേവ-
മാവിലമകന്നണഞ്ഞീടുന്നു പരംപദം.
ചിത്തപ്രാണേന്ദ്രിയങ്ങൾക്കഖിലം ത്രപനാശം
സിദ്ധമായിരിക്കുമെസ്സാംഖ്യയോഗീന്ദ്രൻ തങ്കൽ
മാരുതേ! വൎണ്ണാശ്രമവിധിയും നിഷേധവും
ചേരുകില്ലദ്ദേഹത്തെയവ ബാധിക്കാ നൂനം.
പ്രാരബ്ധഭോഗങ്ങളിലിച്ഛയൊട്ടുണ്ടെന്നാകിൽ
പേരാൎന്ന വിദ്വൽശ്രേഷ്ഠനാകിലും നിരന്തരം.
സദാത്മാചാരങ്ങളെയനുഷ്ഠിച്ചുകൊള്ളേണ-
മത്രമമെന്നു നന്നായിന്നു നീയറിഞ്ഞാലും.
സമൎത്ഥ! സമീരണനന്ദന! ഞാനുരച്ച-
സമസ്താൎത്ഥങ്ങളേയും മനസ്സിൽ ധരിച്ചു നീ
ശങ്കകളുണ്ടെന്നാകിലിനിയും ചോദിച്ചാലും
ശങ്കിച്ചീടേണ്ടാ കഥിച്ചീടാം ഞാനസംശയം.

ഇങ്ങിനെ കൎമ്മവിഭാഗയോഗമെന്ന പത്താമദ്ധ്യായം കഴിഞ്ഞു.

# പതിനൊന്നാം അദ്ധ്യായം.

ശ്രീരാമചന്ദ്രൻ തന്റെ വാക്യമിതാദരംകേട്ടും-
ത്താരിലത്യന്താനന്ദമാൎന്നതിഭക്തിയോടും
താരൊത്ത തൃപ്പാദാബ്ജയുഗത്തിൽ പതിച്ചുകൊ-
ണ്ടാരാലിവ്വണ്ണം ബോധിപ്പിച്ചിതു മരുത്സുതൻ.
അല്ലയോ ദയാംബുധേ! ശ്രീരാമചന്ദ്രപ്രഭോ!
ചൊല്ലെഴും ഗുരുശ്രേഷ്ഠന്മാൎക്കെല്ലാം മഹാഗുരോ!
വാക്കുകൾക്കവൎണ്ണ്യമാം നിന്തിരുവടിയെഴും
ശ്ലാഘ്യമാം മഹാഭക്തവാത്സല്യമെന്നോതട്ടേ

കരകാണാതെയുള്ള സംസാരസമുദ്രത്തിൽ
പരമസന്താപമാൎന്നീവണ്ണം വാഴുമെന്നെ
കരയേററുവാനേററം ബദ്ധശ്രദ്ധനായ്പാരം
കരുണാൎദ്രചിത്തനായ്നിന്തിരുവടി നിത്യം
വന്ദിച്ചീടുകകൊണ്ടു മാമകമജ്ഞാനമെ-
ല്ലത്രയും നശിച്ചു ഞാൻ മുക്തനായ്വരും നൂനം.
സത്വം രാജസം താമസ്സന്നീനാമങ്ങളോടു-
മെത്രയും പ്രസിദ്ധമായുണ്ടല്ലോ ത്രിഗുണങ്ങൾ.
കൎമ്മികളായോർ ഭക്തന്മാരായോർ ജ്ഞാനിയായോ-
രമ്മട്ടിൽ യോഗശാസ്ത്രപാണ്ഡിത്യം കലൎന്നുള്ളോർ
എത്രയും പ്രസിദ്ധന്മാരീനാലുവിധമുള്ളോ-
രുത്തമന്മാരാമിവരാഗ്ഗുണഭേദങ്ങളെ
കയ്ക്കൊണ്ടുവാണുകൊള്ളും സ്ഥിതിയും ഫലങ്ങളു-
മുൾക്കൊണ്ടിടുന്നവണ്ണമരുളിച്ചെയ്യേണമേ.
ഇത്തരം ഹനുമാന്റെ വാക്യകൾ കേട്ടിട്ടതി-
നുത്തരം രഘുശ്രേഷ്ഠനിത്തരമരുൾ ചെയ്താൻ:—
സാത്വികാശ്രിതന്മാരാം കൎമ്മികളീലോകത്തി-
ലുത്തമശ്രുതിസ്മൃതിപ്രോക്തനിത്യകൎമ്മത്താൽ
ഒട്ടുമേ ഫലാപേക്ഷ കൂടാതെ നിരന്തരം
ഹൃഷ്ടനായനന്തൻ വിഷ്ണുവാം ജനാൎദ്ദനനെന്നെ
സുമതേ! സാത്വികകൎമ്മികളായിരിപ്പവർ
ക്രമമായ് പരിശുദ്ധരാം വേദാന്തമാൎഗ്ഗത്തിനാൽ
സിദ്ധമായ് പരോക്ഷാപരോക്ഷജ്ഞാനങ്ങളുമന്ത്യ
നിസ്തുലസദാനന്ദപരമാത്മാവായ് നിത്യം
അവ്യയനാകുമെന്നെ പ്രാപിച്ചുകൊണ്ടിടുന്ന
ദിവ്യന്മാർ സൎവ്വപാപനിൎമ്മുക്തന്മാരാമവർ.
സച്ഛാസ്ത്രോക്തയാഗക്രിയയാലിന്ദ്രാദിദേവന്മാരെ
മുഖ്യയജ്ഞാദ്യങ്ങളെച്ചെയ്തു തോഷിപ്പിപ്പവർ
രാജസഗുണാശ്രിതകൎമ്മികളായിടുന്ന
രാജസകൎമ്മികളായിരിക്കുമവരെല്ലാം
അതുലം സുരലോകമാഗമിച്ചു സുരരൊത്തു
മതിയിൽ തോഷത്തോടും ഭുജിച്ചു വസിച്ചീടും.

പുണ്യഫലം ക്ഷയിക്കുമ്പോഠം പിന്നെയുമീലോകത്തെ
നിർണ്ണയം പ്രാപിച്ചീടുമവരെന്നറിക നീ.
കർമ്മികഠം താമസാഖ്യഗുണയുക്തന്മാർ കാമ്യ-
കർമ്മത്തിൽ മാത്രം സദാ ചേർന്നീടും ചിത്തമുള്ളോർ
സതതം കർമ്മങ്ങളാലാർജ്ജിക്കപ്പെട്ട വിത്ത-
ത്തിയാൽ സ്വകുഡുംബാസക്തിയെക്കാണിച്ചിട്ട്
എത്രയും ഭയങ്കരമായും ചിത്രഗുപ്താദി-
നിസ്തുലാജ്ഞാകരന്മാരാലധിരക്ഷ്യമായും
വർത്തിക്കും നരകത്തെ പ്രാപിച്ചു സന്താപങ്ങ-
ളത്യന്തം ഭുജിച്ചതിൽ പിമ്പുപിന്നെയുമവർ
പട്ടി, തൊട്ടേരോ കിഴിഞ്ഞതുള്ള ജന്തുക്കളായി-
ക്കഷ്ടം! ഭൂമിയിൽ വന്നു പിറന്നു കഷ്ടപ്പെട്ടു
സതതം പ്രാപിച്ചുകൊണ്ടീടുന്നിതവരധോ-
ഗതിയെന്നുള്ളതു ബോധിച്ചുകൊണ്ടാലും നീ.
ശംഖചക്രാബ്ജഗദാധാരിയാമെന്നെ നിത്യം
തങ്കരാംതന്നിൽ കാമലേശവും കലരാതെ
ശ്രുതിഘോഷിതങ്ങളാം ധ്യാനാദ്യങ്ങളെക്കൊണ്ടു
മതിയിൽ ഭക്തിമാന്മാർ ഭജിച്ചുകൊള്ളുന്നു.
സാത്വികഗുണയുക്തഭക്തന്മാരവരത്രേ
കീർത്തിച്ചുകൊണ്ടീടുന്നിതാമഭജനഫലം.
എന്നുടെ ലോകത്തിങ്കൽ സാത്വികഭക്തന്മാരാം
ധന്യന്മാർ സർവ്വലോകമാന്യന്മാരവർ പിന്നെ
മമ പാർഷദന്മാരായാനന്ദിക്കപ്പെട്ടിട്ടു
സുമതേ! ഞാനവർക്കുയോഗതത്വോപദേശം ചെയ്തു
എന്നോടൊന്നിച്ചുചേർന്നു മാമക പരംപദം
തന്നെ പ്രാപിച്ചു സംപ്രാപിക്കുന്നു നിത്യാനന്ദം.
നിതരാം ശിഷ്യരോടും സാളഗ്രാമാദിയാകും
പ്രതിമാനിവഹത്തിലച്ചനാദികഠം ചെയ്തു
ഹരിയാമെന്നെ ഭജിക്കുന്നവരാരെന്നവ-
രറിക ഹരിഭക്ത! രാജസഭക്തരെല്ലാം.
സന്മതേ! മത്സാലോക്യം പ്രാപിച്ചു മഹാമനോ!
ബ്രഹ്മാദിദേവന്മാർക്കും ദുർല്ലഭങ്ങളായുള്ള

ഭോഗസൌഖ്യങ്ങളെബ്ഭുജിച്ചിട്ടവർ പിന്നീ-
ലോകത്തിൽ സൽബ്രാഹ്മണവംശത്തിൽ പിറന്നീടും
സാത്വികഭക്തന്മാരായ്ത്തീൎന്നിട്ടു ജന്മംകൊണ്ടേ-
നിത്യമാം പരംപദമായവരടയുന്നു.
ഭക്തവേഷത്തെക്കെട്ടി ശ്രുത്യാചാരങ്ങളെന്യേ
വിത്താൎത്ഥങ്ങളെപ്പാരം ഹരിപ്പാനായിക്കൊണ്ടേ
മാമകജനത്തെച്ചേൎത്തീടുന്നവൻ തന്നെ
താമസഭക്തനെന്നു ചൊല്ലുന്നു വിപശ്ചിജ്ജനം.
താമസഭക്തന്മാരായ് ലോകത്തിൽ വൎത്തിപ്പവർ
പാമരന്മാരെപ്പോലെയുള്ളവരാകയാലെ
ഘോരമായ് നരകദുഃഖങ്ങളെബ്ഭുജിച്ചിട്ടു
സാരമേയാദിഹീനയോനിയിൽ പിറന്നീടും.
വൈരാഗ്യാദിസാധനാലംകൃതന്മാരായെന്നും
മാതതേ! ബ്രഹ്മാത്മൈക്യമനനനിഷ്ഠന്മാരായ്
ആശ്രമാചാരങ്ങളാൽ ഭാസുരന്മാരായ് വിശദ-
വിശ്രുതന്മാരായീടും സാത്വികവിജ്ഞാനികൾ.
യതികളായീടിലും ഗൃഹസ്ഥന്മാരാകിലു-
മതിമാന്യന്മാരവരേററം ദുർല്ലഭമായ
മാമകലോകംതന്നെ പ്രാപിച്ചെന്നോടുകൂടെ
മാമകം പരാപദം പ്രാപിക്കും നിസ്സന്ദേഹം.
സംസാരാസക്തചിത്തന്മാരായി ശിഷ്യവൃന്ദ-
സംസദി ചിലകാലം ശ്രുത്യൎത്ഥങ്ങളെ നന്നായ്
സ്മരിച്ചുവൎത്തിക്കുവോരുണ്ടു മേദിനിയിങ്കൽ
ധരിക്കുകാമ്പിലവർ രാജസവിജ്ഞാനികൾ
അവരും മല്ലോകത്തെ പ്രാപിച്ചു മഹാഭോഗ-
നിവഹം ഭുജിച്ചിട്ടു പൂൎവ്വവാസനയോടും
അവനീതലം തന്നിൽ പിറന്നുകൊണ്ടീടുന്നി-
തവരും ക്രമംകൊണ്ടു മുക്തരായ്‌വരുമല്ലോ.
വിഷയാസക്തചിത്തന്മാരായും ധനംനേടാൻ
വിഷയമാക്കി നാനാസങ്കരവൎണ്ണങ്ങൾക്കായ്
വേദാൎത്ഥാപദേശത്തെച്ചെയ്തീടുന്നവരായും
മേദിനിയിങ്കലുണ്ടു താമസജ്ഞാനിവൃന്ദം.

ഘോരരൗരവമുഖ്യനാരകങ്ങളിൽ വീണു
പൊരിച്ചു സങ്കടങ്ങളത്യർത്ഥം ഭുജിച്ചിട്ടു
മാരുതേ! വേദനിന്ദാപരരാമവർ പിന്നെ
സാരമേയാദിഹീനയോനിയിൽ പിറക്കുന്നു.
നിദിദ്ധ്യാസനത്തിങ്കലാസക്തന്മാരായ് സത്യ-
മപരോക്ഷാത്മലാഭാൽ വിഗതസ്പൃഹന്മാരായ്
പ്രാരബ്ധദേഹാന്തത്തിലുൽക്രാന്ത്യാദികളൊട്ടും
ചേരാതെയിരിക്കുവോർ സാത്വികയോഗിശ്രേഷ്ഠർ
സകല വേദാന്തസംസിദ്ധമാം പരംപദം
അകളങ്കിതരവരനിശം പ്രാപിക്കുന്നു.
സദ്യോ ജീവന്മുക്തരെന്നിദ്ധരിത്രിയിലുള്ള
വിദ്വാന്മാരവരെത്താൻ സന്തതം പുകഴ്ത്തുന്നു.
സദസ്സിൽ ധ്യാനനിഷ്ഠ നടിക്കും വേണ്ടുംവണ്ണം
മനസ്സിൻ നാശമെന്നിത്യാദി സിദ്ധിക്കാതെയും
നിത്യസാകാര പരതത്ത്വവിചാരങ്ങളായ്-
വർത്തിക്കും ശബ്ദാർത്ഥമാം ചിന്തനത്തിൽ ചേരാഞ്ഞും
പ്രാരബ്ധജാതമാകുമുൽക്കടസങ്കടങ്ങ-
ളാരിഹ സമകാലം ഭുജിച്ചും വസിക്കുന്നു
രാജസയോഗിവൃന്ദമാണെന്നു വിദ്വജ്ജന-
രാജി വർണ്ണിച്ചീടുന്നിതിവരെക്കപീശ്വര!
ക്രമജീവന്മുക്തന്മാരാണിവരെന്നു ബുദ്ധി-
മതേ! തത്വാത്മസംവിത്തുക്കളോതീടുന്നു
ഇപ്രസിദ്ധയോഗികൾ ദേഹാന്തകാലത്തിങ്കൽ
മല്പരംപദം ക്രമാൽ പ്രാപിച്ചുകൊണ്ടീടുന്നു.
ബ്രഹ്മധ്യാനത്തിൽ തെല്ലുമാദരവില്ലാതെയും
തന്മനമനോമാലിന്യമാകുമാവൃത്തിയാലെ
ആക്രാന്തമായുമുള്ള മാനുഷരനാരതം
മുഖ്യമാം സദാഗ്രഹമാനകുലാചാരജാലത്തിൽ
തല്പരന്മാരായ് ദുരാചാരത്വപ്രസക്തിത-
ന്നാലുംപൂർവ്വിൽ തെല്ലുപോലുംബോധിച്ചുകൊള്ളാതെയായ്
വർത്തിച്ചുകൊള്ളുന്നവർ താമസയോഗികളെ-
ന്നുത്തമ സർവ്വതത്ത്വവിത്തമന്മാരോതുന്നു.

മാമകലോകത്തിങ്കൽ താമസയോഗിവൎയ്യർ
താമസിച്ചീടുമല്ലോ പരമസൗഖ്യത്തോടും.
തദനന്തരം മനുജന്മത്തിൽ ധ്രുവമാത്മൈക്യ-
വിദിതയോഗിയായി ബ്ഭൂമിയിൽ പിറന്നിട്ടു
സത്വരമവരെന്നെ പ്രാപിച്ചുകൊള്ളുമെന്നു
മതിയിൽ ഭവാൻ ബോധിച്ചീടുക വാതാത്മജ!
സത്വാദിഗുണങ്ങളിൽ കാൎയ്യകാരണഭേദം-
വർത്തിക്കും വിധമിനിച്ചൊല്ലുവൻ കേട്ടാലും നീ.
കാൎയ്യകാരണവികൃതാവികൃതഭേദത്താ-
ലാൎയ്യന്മാർ സത്വാദ്യങ്ങളാം ഗുണത്രിതയത്തെ
ആറുമാതിരിയായിട്ടറിയത്തക്കതെന്നു
പേരുകേട്ടുള്ള തത്വജ്ഞാനികളോതീടുന്നു.
സ്വരൂപ! കേൾക്കിപ്പാരിൽ കാൎയ്യങ്ങളായിരിക്കും
ത്രിഗുണസംബന്നന്മാർ പ്രാകൃതയോഗീന്ദ്രരാം.
കാരണങ്ങളായിട്ടു ത്രിഗുണമിങ്ങവർ
പാരിങ്കൽ വരൻ വരീയാൻ വരിഷ്ഠനെന്നേവം
താമസം രാജസം സാത്വികമീ ക്രമത്തോടു-
മാമവർ മൂന്നു ജീവന്മുക്തന്മാരായിടുന്നു.
കർമ്മികളായോർ ഭക്തന്മാരായോർ ജ്ഞാനിയായോ-
രിമ്മട്ടു ചൊല്ലീടുന്നോരൊൻപതു പേരുമെന്നും
സന്മത ത്രിവൃത്കൃതഗുണസംബന്നന്മാരാ-
ണിമ്മന്നിലവരായോഗീന്ദ്രർ വിലക്ഷണർ.
എങ്ങിനെ ത്രിവൃത്കൃതമെന്നതെന്നുള്ളതിപ്പോ-
ളിങ്ങു ഞാൻ വിശദമായ്ക്കാണിച്ചു തന്നീടുവൻ.
വിശ്വൻ,തൈജസൻ, പ്രാജ്ഞനെന്നീജീവന്മാർ വിശ്വ-
വിശ്വൻ,വിശ്വതൈജസൻ, വിശ്വപ്രാജ്ഞനെന്നായും.
തൈജസവിശ്വൻ, പിന്നെ തൈജസതൈജസനും,
തൈജസപ്രാജ്ഞനെന്നു മൂന്നുമാതിരിയായും
പ്രാജ്ഞവിശ്വൻ മാരുതേ! പ്രാജ്ഞതൈജസൻ പിന്നെ
പ്രാജ്ഞപ്രാജ്ഞനെന്നായുമാ ത്രിവൃത്കരണത്താൽ
ഒൻപതായ വിദ്യാകാൎയ്യസ്വരൂപങ്ങളായി
സമ്പ്രതി കണ്ടീടുന്നതെങ്ങിനെയായിടുന്നു,

ബ്രഹ്മവിഷ്ണുരുദ്രാദീശ്വരന്മാരായോരും
സന്മതേ! ജീവന്മാരെപ്പോൽ ത്രിവൃത്കൃതരായി
മായാകാര്യൈകരൂപന്മാരായി തത്വശാസ്ത്ര-
ന്യായകർത്താക്കളായോരെങ്ങിനെ ചൊല്ലീടുന്നു
അങ്ങിനെ തന്നെയല്ലോ സത്വാദിഗുണത്രയ-
മിങ്ങു മാരുതേ! ത്രിവൃത്കൃതമാവുകയാലെ.
കർമ്മികളാദിയാകുമവരെയൊൻപതായി-
ട്ടിമ്മട്ടു ചൊൽവാനിടയായതെന്നറിഞ്ഞാലും.
പേരാളും ത്രിവൃത്കൃതന്മാരാമീശ്വരന്മാരും
മാരുതേ! വിശ്വവിശ്വാദ്യൊൻപതു ജീവന്മാർക്കും
ഉപരിസ്ഥിതന്മാരാണെങ്കിലുമിവരേക്കാ-
ളുപരിസ്ഥിതരാണു മുൻചൊന്ന യോഗീന്ദ്രന്മാർ.
കേട്ടാലുമജാമന്ത്രപ്രോക്തമാം പ്രകൃതിതാൻ
ശ്രേഷ്ഠയായ് ചിന്മയിയാം ശക്തിയായിരിക്കയാൽ
ത്രിഗുണസാമ്യാവസ്ഥയുള്ളോരപ്രകൃതിയെ
മികവാർന്നുപാസിച്ചീടുമീയോഗീന്ദ്രന്മാർ
സർവ്വം കാര്യത്രിഗുണങ്ങളും ചേർന്നോരാകിലും
സർവ്വഥാ ത്രിവൃത്കൃതഗുണഹീനരാകയാൽ
സാമാന്യജീവന്മാരാമീശ്വരരോ സമന്മാര-
ല്ലാ, മാന്യാത്മാക്കളെന്നും മേലായിട്ടിരിപ്പവർ.
അവിദ്യയായ ജഡശക്തിയെയുപാസിച്ചു
വിവർത്തന്മാരായുള്ളോരധമസ്ഥിതിയുള്ളോർ
വിദ്യയായ്ചിച്ഛക്തിയായിരിക്കും പ്രകൃതിയെ
പ്രത്യഹമുപാസിച്ചു വാണീടുമായോഗികൾ
സകല ജീവന്മാർക്കും സകലേശ്വരന്മാർക്കും
മികവാർന്നവരെന്നു നിശ്ചയിച്ചുറച്ചീടാം.
ചിലർ ഗുണത്രയമവിദ്യാകാര്യമെന്നും
ചിലരോതുന്നു മായാകാര്യമാണെന്നു; മെന്നാൽ:
രണ്ടുപേരോതുന്നതും ശരിയാകയില്ലാത്തു-
കൊണ്ടെന്നാലതു കേട്ടുകൊണ്ടാലും മരുത്സൂനോ!
മായയ്ക്കുമവിദ്യയ്ക്കും ത്രിഗുണം കാരണമാ-
ണായതുകൊണ്ടു പാർത്താൽ വിഷമാവസ്ഥയുള്ള

മായയുമവിദ്യയും സാമ്യാവസ്ഥ പൂണ്ടുള്ള-
തായൊരപ്രകൃതി കാര്യം വരുന്നതല്ലെന്നും.
കാര്യകാരണസ്വരൂപങ്ങളാമാറുവിധ-
മാര്യങ്ങളായിരിക്കും ഗുണങ്ങൾക്കന്യങ്ങളാം.
അത്രിവൃത്കൃത ജീവേശ്വരസംജ്ഞ കൈക്കൊണ്ടു
വർത്തിക്കും ഗുണങ്ങളെ മുമുക്ഷുക്കളായുള്ളോർ
ത്യജിക്കത്തക്കതാണെന്നോതുന്നു; ബ്രഹ്മാത്മൈക്യാ
വ്രജിച്ചിട്ടുള്ള നിത്യാനന്ദാത്മാക്കളായുള്ളോർ.
എന്നാലോ, പരബ്രഹ്മഗുണങ്ങളായിസ്സദാ
നിന്നുകൊള്ളുന്നതായ കാരണത്രിഗുണങ്ങൾ.
പരമപുരുഷൻ തൻഗുണങ്ങളായിക്കാണു-
ന്നൊരു വിശ്രുതകാര്യത്രിഗുണങ്ങളെന്നിവ.
ആര്യരാലനാദിനം സ്വകാര്യമാകുന്നുവെ-
ന്നാര്യസൽപ്പുത്രാ! ഭവാൻ നന്നായി ബോധിച്ചാലും.
ഒന്നുതാൻ നിർഗുണമായിരിക്കും വസ്തു; വസ്തു-
തന്നെയാണഽരൂപബ്രഹ്മം; മറ്റുള്ളവയെല്ലാം
സഗുണമായീടുന്നിതെന്നു നിശ്ചയമായി
സകലജ്ഞരാമദ്വൈതവാദികളോതീടുന്നു.
ആയവർ ശുദ്ധസ്ഥൂലാദിത്രയമായിട്ടുള്ള-
തായ കാര്യങ്ങളാമത്രിഗുണങ്ങളെയെന്നും
പ്രാപിക്കാത്തവരാണെന്നാകിലും സദാകാലം
ചാപല്യമൂലം നിജ സഗുണബുദ്ധിയാലെ
സത്താപത്യാദിത്രയഭൂമികളായ്‌നിത്യം
വർത്തിച്ചീടുന്നതായ കാരണത്രിഗുണങ്ങൾ.
നിശ്ശേഷം പരിത്യജിച്ചീടുന്നിതവരെത്താൻ
നിശ്ചയിക്കേണം ജ്ഞാനവഞ്ചകരെന്നു തന്നെ.
മാനസവാക്കുകൾക്കഽഗോചരമാം വസ്തുവെ
മാനസംകൊണ്ടു തന്നെ കണ്ടറിഞ്ഞിതെന്നഹോ!
വാക്കിനാലിവരെന്നും ചൊല്ലുകയാലെയെന്നും
നീക്കമില്ലാത്ത "ജ്ഞാനവഞ്ചക"രിവരല്ലോ.
സച്ചിദാനന്ദസ്വരൂപങ്ങളായിരിക്കുമെൻ
നിശ്ചലമായിരിക്കും ത്രിഗുണങ്ങളെസ്സദാ.

നന്നായിട്ടമരേശ നാന്മുഖാദ്യന്മാരായ
മാന്യന്മാരുപാസിച്ചുകൊള്ളുന്ന മഹാമതേ!
കാരണകാര്യ ത്രിഗുണങ്ങളെച്ചേർന്നിട്ടുള്ള
പേരാന്ന പരബ്രഹ്മ പരമപുരുഷന്മാർ
തങ്ങളെയുപേക്ഷകൂടാതുപാസിച്ചുകൊണ്ടി-
ട്ടിങ്ങു വാണീടുമത്രപബ്രഹ്മവാദകന്മാർ
മുക്തരായ് ഭവിക്കയില്ലെന്നുമേയെന്നു കപി-
മുഖ്യ! നീയ്യിന്നു നന്നായറിഞ്ഞുകൊണ്ടീടേണം.
അതിനാലഞ്ജനേയ! മാമക വാക്യങ്ങൾ നി-
ന്നതികൊണ്ടാദരിച്ചു ജീവന്മുക്തിസിദ്ധിപ്പാൻ
കാരണങ്ങളായുള്ള മൽഗുണത്രിതയത്തെ
നേരോടുമുപാസിച്ചുകൊൾക നീ ഗുണാംബുധേ!
ഇക്കാര്യകാരണങ്ങളാലേയീവ്യവഹാര-
മുഖ്യാവസ്ഥയിൽ സാധോ! ഗുണങ്ങളെന്നു തന്നെ
പേരുള്ളതാണെന്നാലും നിർഗ്ഗുണങ്ങളെന്നുള്ള-
പേരുള്ളതത്രേ പരമാർത്ഥമാം ദശയിങ്കൽ
ഇതിൽനിന്നപരമായ f ശ്രുത്യാദ്യന്ത്യവര-
മത്തു വാതജന്മാവേ! നിഷ്പ്രതിയോഗിയായി
വർത്തിക്കകൊണ്ടതിങ്കൽ ഗുണസംജ്ഞയുംപിന്നെ
ശുദ്ധിക്കുക f ഗുണമെന്നുള്ള സംജ്ഞയുമേററം
ദൂരമായിരിക്കുന്നിതെന്നു സമ്മതം പാരിൽ
സാരതത്വാർത്ഥജ്ഞന്മാരഖിലം ചൊല്ലീടുന്നു.
അതിനാൽ ഗുണങ്ങളാൽതന്നെയഗുണങ്ങളെ
മതിമൻ! സംത്യജിച്ചു മേരുതുല്യനായ് നിത്യം.
സുസ്ഥിരബോധനാതിങ്കൽ നിഷ്ഠയെയുപാശ്രയി-
ച്ചത്യന്തം, പിന്നെസ്സാധോ! മൽഗുണത്രിതയത്തെ
ക്രമമായ് ദൃശ്യാനുവിദ്ധാദ്യങ്ങളെന്നു ചൊല്ലു-
മമലസമാധികൾ മൂലമാശ്രയിച്ചാലും.

ഇങ്ങിനെ ഗുണത്രയവിഭാഗയോഗമെന്ന പതിമൂന്നാമദ്ധ്യായം കഴിഞ്ഞു.



# പന്ത്രണ്ടാം അദ്ധ്യായം.



ജഗദുദയഭരണഹരണപ്രഭാവം പെട്ടം-
ജാനകീനായകൻ തൻ പാദപങ്കജം.
അകമലരിലമിത തരഭക്തിയോടോൎത്തു കൊ-
ണ്ടഞ്ജനാപുത്രനണൎത്തിച്ചിതിങ്ങിനെ:—
രഘുതിലക! പരമകരുണാംബുധേ! ശ്രീപതേ!
രാമചന്ദ്രപ്രഭോ! രാജീവലോചന!
വിപുലതരമഖിലകലുഷൗഘവിനാശനം
വിശ്വരൂപം വിഭോ! താവകമത്ഭുതം.
അടിമലരിനടിമയിവനറിവതിനകക്കാമ്പി-
ലാഗ്രഹിക്കുന്നുണ്ടടിയനിലേററവും.
കരുണയൊട്ടുമരുളിടുക; കരളിലടിയന്നുള്ള
കാലുഷ്യമെല്ലാമകന്നുനന്നാകുവാൻ.
കപികുലവരനുടയവചനമിതി കേൾക്കവേ
കരുണായതേക്ഷണനൻപോടരുളിനാൻ.
കരളിലതികരുണയൊടു ഭീമസേനന്നു നീ
കാലാന്തരംകൊണ്ടു കാട്ടിക്കൊടുപ്പതായ്
അകമലരിലനവരതമറിയുകഖിലമൎ-
ത്ത്യാനന്ദമേകുന്നതാകുമെൻ വിഗ്രഹം.
അഖിലകപികുലതിലക! നിന്നോടുരച്ചിടാ-
മാദരവാൻ നീ കേട്ടുകൊണ്ടീടുക.
പ്രബലമകമലരിലറിവനഘന! നിന്നിൽ നൽ-
പ്രേമംനിമിത്തം വശീകൃതനാകയാൽ
മഹിതഗുണഗണനിലയവാങ്മനോഗോചര-
മാണെങ്കിലും, മൽസ്വരൂപം മഹാത്ഭുതം.
പവനമഹിതമനസി ബോധിച്ചു കൊൾകെടോ!
പാരിച്ചൊരജ്ഞാനമാകെക്കെടുംപടി.
മമ മഹിതമായാവിലാസ സങ്കല്പിതം
മാമകാത്ഭുതാകാരം ഭയങ്കരം

വിഗതഭയമയി! സകലമിന്നു കേട്ടീടുകനീ
വിശ്വരൂപജ്ഞാനമാനന്ദദായകം.
രഘുതിലകനമലനിതിമൃദുതരമരുളവേ
രാമനെ വന്ദിച്ചുണർത്തിച്ചു മാരുതി:—
"അനവരതമമിതതര മംഗളങ്ങൾക്കെല്ലാ-
മാവാസഗേഹമാം നിൻ ദിവ്യവിഗ്രഹം.
ഏവനുമകമതിലുടയകൊടിയഭയസഞ്ചയ-
മേകത്തുവർണ്ണനമാത്രത്താലകററുമേ."
ഇതിജഗതിവിബുധതതിഘോഷിച്ചുകൊണ്ടീടു-
മീരിതം സത്യമായിട്ടിരിക്കും വിധൌ.
അഭയമന്നദിനമരുളുമങ്ങതൻ വക്ത്രമാ-
മംഭോരുഹത്തിൽ നിന്നാരൂപവൈഭവം
അറിയുമിവനതുപൊഴുതുഭയമിഹ ജനിക്കുവാ-
നംഭോജലോചന! ഹേതുവുണ്ടായ്‌വരാ.
ഇതിസുമതിസകലകപികുലതിലകനോതീടു-
മീരിതം കേട്ടരുളിച്ചെയ്തതെ വിഭു.
അതുതത്തു പറയരുതു കപിവര! ഭവാനേവ-
മാ വിശ്വരൂപ പ്രഭാവബോധം വിനാ.
അമരവരസരസിരുഹ ഭവമുഖസുരന്മാരു-
മാവിശ്വരൂപദർശനാൽ ഭയപ്പെട്ടും.
അതിനെ മമ മതിയിലിഹ മെല്ലെ നിരൂപിക്കയാ-
ലാശ്ചര്യമെന്നിനി രോമാഞ്ചപൂർണ്ണമായ്.
അകതളിരിലമിതതര ധൈര്യമുണ്ടെങ്കിലു-
മഞ്ജനാനന്ദന! നീ ഭയംകൊണ്ടഹോ!
വിപുലതരവിശ്വരൂപപ്രകാരം മഹാ-
വീര! കേൾക്കുംവിധൌ മൂർച്ഛിച്ചുവീഴുമേ.
അകമലരിലമിതതരശാന്തിയെച്ചേർത്തുകൊ-
ണ്ടാകയാൽ നീ കേൾക്ക വിശ്വരൂപസ്ഥിതി:—
സകലദിശയിലുമതുല വിപുലകരജാലവും
സർവ്വത്ര ദുർഗ്രഹ പാദപ്രകരവും.
സകലദിശയിലുമതുലമസ്തകസ്തോമവും
സർവ്വത്ര നാസികാക്ഷിശ്രവണങ്ങളും

സകലദിശയിലുമമിതകണ്ടജങ്ങളും
സൎവ്വത്രജന്തുതനാദിസ്ഥലങ്ങളും
സകലദിശയിലുമതുല വക്ത്രവക്ഷങ്ങളും
സാക്ഷാൽ മഹാകാശ തുല്യമായിസ്സദാ.
കലതമതിവിപുലതരമായ് വിളങ്ങീടുമ-
ഖണ്ഡസ്വരൂപത്തെ നീ സ്മരിച്ചീടുക.
ഇഹ മശകനികരസമമാം നാസികയ്ക്കുള്ളി-
ലിപ്പതിന്നാലുലോകങ്ങളും മാതതേ!
ഒരുതടവുമിടയിലിടചേൎന്നിടാതെ വാഴ്വ-
തോൎത്തുകൊണ്ടാലും മനക്കാമ്പുകൊണ്ടു നീ.
ഉരുമഹിമകലരുമൊരുവിശദസ്വരൂപി ത-
ന്നുച്ഛ്വാസനിശ്വാസകാലങ്ങളിൽ സദാ.
അഖിലതര വിടപമൊടഖിലഭുവനങ്ങളു-
മാ നാസികയ്ക്കു പുറത്തുമകത്തുമായ്
മരുവുമൊരു മഹിമതവ മനസി നിരൂപിക്ക നീ
മററില്ലിതം തദുപപൂൎവ്യാപനംവിനാ.
അഖിലദിശകളിലുമതിമായ് വ്യാപ്തമായീടു-
മത്യത്ഭുതാകമെൻറ കേശങ്ങളിൽ
പരമഗുണഗണനിലയ! പററിക്കിടന്നീടും
പാരിച്ചതാകുമിബ്ബ്രഹ്മാണ്ഡകോടികൾ.
ഒരുദിശയിലമരുവതുതാനെന്നതുംകാമ്പി-
ലോൎത്താലതിങ്ങിനെയല്ലെന്നതും മററവും
മതിയിലതിമതിയുടയമൎത്ത്യന്നും സംശയം
മാതതേ! ജാതമായീടും പ്രകാരവും.
അനവരതമഖിലജഗദാധാരമായീടു-
മാത്മസ്വരൂപത്തിലാമണ്ഡകോടികൾ.
അകമലരിലമിതതരമോൎത്തു പാൎത്താൽ പര-
മാണസ്വരൂപമായ് ചേരുംപ്രകാരവും.
വടവിടപിനെടിയ വരശാഖോപശാഖയാ
വാച്ചിട്ടും തൽബീജമൊത്തു ശോഭിപ്പതേ.
അഖിലതരകലുഷചയമകലെയാട്ടുമരുളീടു-
മാവിശദാമൃതത്തിതൻ വക്ത്രജാലങ്ങളിൽ.

പൃഥുലതര വദനനികരങ്ങളുണ്ടേററമായ്
പാരിച്ച ദീർഘങ്ങളായുമുണ്ടേററവും.
അണുനികര സദൃശതര മുഖനിരകളുണ്ടേററ-
മത്യന്ത ഹ്രസ്വങ്ങളായുമുണ്ടേററവും.
പദനികരകരനിര തുടങ്ങിയോരംഗങ്ങളും
പാർത്താലുമിമ്മട്ടു കാണാം പലതരം.
അറിയുകകതളിരിലിദമമല! ഭുവനത്തിങ്ക-
ലാരൊരുത്തങ്കൽ പ്രസാദിക്കുമീശ്വരൻ.
അവനമലനതുലതരധീരധീദർശിക്ക-
മാവിശ്വമൂർത്തിതൻ വൈശ്വകമൂർത്തിയെ.
അഖിലകപികുല തിലക! സപ്താംബുധികളും
ആർക്കള ഗന്ധൂഷദിവ്യതോയങ്ങളോ
പലവിപുലനദികളിഹ പലവഴിയൊലിപ്പവ
പാർത്താകിലാർക്കള നാനാമലങ്ങളോ
അവനിധരനിരകളിഹ മേരുതൊട്ടുള്ളവ-
യാർക്കുമേ ചെന്നീടുന്ന കണ്ണമലങ്ങളോ.
അവനുടയ നൈമിതഹൃദയമിങ്ങനെയൊ ന-
യാത്മിക കാണ്മവാൻ ശക്തനായ് ശ്രുതിയിൽ.
മഹിമപരമുടയ മമതനുവിലതിദീപ്തങ്ങളാം
മാദ്ധ്യന്ദിനപ്രോല്ലസത് സൂര്യകോടികൾ.
മാർത്തതര ഖരകിരണദുർന്നിരീക്ഷ്യങ്ങളായ്
മിന്നാമിനുങ്ങുകളെപ്പോൽ ലസിപ്പൂതേ.
അകമലരിലമിതതര ഭയമൊടവനേകിടു-
മാവിശ്വരൂപിതന്നട്ടഹാസങ്ങളാൽ
അരമറിയുകന്ധമിതി പ്രദമൊചൊല്ലു-
മാമത്സ്വരൂപത്തെ വർണ്ണിപ്പതെങ്ങിനെ.
കട്ടയമിദംഷ്ട്രാകരാളവക്ത്രവ്രജം
കണ്ടു ഭയംപൂണ്ടു മണ്ടിനിതിരിച്ചഹോ!
അതിവിപുലമഖില ദിശയിങ്കലും വ്യാപ്തമാ-
മാവിശ്വരൂപത്തിനന്ത്യമാകാ സ്ഥലം.
തെല്ലവവ്യരൊരുപൊഴുതുമില്ലായ്കയാൽ പിന്നെ-
യൊട്ടുവാൻ നിഗ്രഹമില്ലെന്നറികയാൽ

അനവധി കൃതാന്തവൃന്ദം താന്തരായ് മഹ-
സ്സാവിശ്വരൂപത്തിൽ മോഹിച്ചുവീഴ്വുതേ.
അമരവരരനവധികമാത്രപദ്മനാ-
ലായിരം നേത്രങ്ങളും നിഷ്പ്രഭങ്ങളായ്.
അഴലൊടതിലഹഹ! ബത! വീഴുന്നിതായവ-
രത്യർത്ഥമാസ്ഥരത്തീടുന്ന നിത്യവും.
അവരവരിലുടയൊരനിമേഷതാമോൎക്കയാ-
ലത്യന്തനിന്ദ്യരെന്നോൎക്കുന്നു തങ്ങളെ.
വിപുലതരഭയസഹിതമവരഖിലമിന്ദ്രിയ-
വ്യാപാരമാകവേ വിട്ടു നിശ്ചേഷ്ടരായ്
മനസി പരമമിതതരഗൌരവ്യം കലൎന്നിട്ടു
മാരുതേ! വാനരകൊള്ളുന്നിതെന്നോൎക്കെടോ!
ബഹുബഹുലവിഭവമെഴുമാമൂൎത്തിതൻ നാഭി-
പത്മങ്ങളിൽ സ്തംഭതുല്യാകൃതികളായ്
സരസിരുഹഭവരമിതന്നുകൊണ്ടീടുന്ന
സാമൎത്ഥ്യമാൎക്കുണ്ടു തദ്ഗുണം പറവാനെ.
അവനിതലഗുഹകളിലിടിത്തീ പതിക്കുകി-
ലഞ്ഞുവാഴും മൃഗങ്ങൾക്കൊപ്പമായ് സദാ.
അവിടമതിലമരമൊരു സരസിജഭവമുഖ-
മാവിശ്വരൂപി തന്നട്ടഹാസത്തിനാൽ.
ഭയസഹിതമവരുടയ ചിത്തം പിളൎന്നു സം-
ഭ്രാന്തരായ് താന്തരായ് തത്ര വൎത്തിപ്പുതേ.
സകലജനഭയജനന കാരണമായിട്ടും
സംവൎത്തകാലമെഴുംപാവകൻ ഭൃശം.
അമിതതരമനലമമുയൎന്നു ജ്വലിച്ചിട്ടു-
മാവിശ്വരൂപപ്രകാശം നിമിത്തമായ്
നിജവിപുലതര രുചിയൊടും സ്വരൂപത്തൊടും
നിശ്ശേഷമാകുംവിധം നശിക്കുന്നിതേ.
അകതളിരിലവനമധികാത്ഭുതം ചേൎപ്പുതാ-
യാദ്യന്തമദ്ധ്യവിഹീനമായ് സൎവ്വദാ.
വിലസുമതുതര പരമദിവ്യമാവിഗ്രഹം
വൃഷതജ! നീതാൻ വിചാരിച്ചുകാൺകെടോ!

ഹിമധരണിധരസദൃശമൊരുസമയ,മന്യത്ര-
ഹേമഗിരിക്കു തുല്യം കാന്തിചേൎന്നുമേ.
അപരദിശയതിലുജ്ജ്വലമൈനാകസാമ്യമാ-
യാശ്ചൎയ്യമേകുന്ന നാനാനിറങ്ങളാൽ
സകലകപികുലതിലക! നീ വിശ്വമൂൎത്തിയെ
സ്വൈരം ഹൃദന്തരേ ഭാവിച്ചുകൊൾകെടോ!
ചരണസരസിജമതിലെഴും രേഖപോലവേ
ശേഷനുമാദിവ്യമൂൎത്തിക്കു ചേൎന്നിടും
മികരമതിലസിതമണിപോലവേ വ്യോമവും
ചാരുകൎണ്ണങ്ങളിൽ കുണ്ഡലസാമ്യമായ്
അഹിമകരഹിമകരന്മാരൊന്നിച്ചിണങ്ങു-
മക്ഷിയുഗ്മമായിടുന്ന ദിവ്യഗാത്രം സഖേ.
അകമതിലുമറികതവ വെളിയിലുമശേഷവു-
മത്യന്തമായ് നിറഞ്ഞേറം ലസിപ്പതേ.
അവനിസുരമുഖ നിഖിലമനുജതതി വാണിടു-
മത്യന്തകമമാമിപ്രപഞ്ചത്തിനെ.
അശനമതിനുചിതതരമാമന്നമാക്കുന്നി-
താക്കാ കൃതാന്തൻ വ്രതപ്രായമാവതോ
അതിമഹിമ! അഖിലജനതാജനനകാരണ-
മാമകസ്വരൂപം മുമുക്ഷുക്കളാൽ ദൃഢം.
അറിവതിനുമമലമതു കാണ്മവാനുമെന്നു-
മാകുന്നതല്ലെന്നറിഞ്ഞുകൊണ്ടീടുക.
മഹിതതരമനഘതരമാമസ്വരൂപത്തെ
മോക്ഷേച്ഛുവാൽ ദൎശനീയമാം മാരുതേ!
മമമഹിതതനുവിനെ ദൎശിയായീടുന്ന
മാനുഷൻ ശ്രാവ്യാൎഹനാകയില്ലാ ധ്രുവം.
ശ്രവണരഹിതന്നു മനനമതിനുതകീടാതതും
ശ്രാവ്യമാവും ശ്രുതികളെഴുന്നതും
ശ്രവണപടുവിനു മനനമതിനുതകിടുന്നതും
ശ്രേഷ്ഠമനനത്തിനാൽ ധ്യാനയോഗ്യവും
മനനരഹിതന്നു സതതമൊരുവിധവുമുള്ളതിൽ
മാരുതേ! ധ്യാനവിഷയമല്ലാത്തതും.

അനുപമവുമമലവുമശേഷാത്മനാങ്ങൾക്കൊ-
രാവാസഗേഹവുമാകുമെൻ വിഗ്രഹം.
അറിയുവതിനു തകുമൊരുവിധമഖിലമാമതാ-
ലാരുണ്ടു ചൊല്ലുവാൻ വല്ലഭം ചൊന്നവൻ.
ഇതി ജനകദുഹിതൃവരവാക്യം ശ്രവിച്ചുൽപ്പ-
ളീക്ഷണം രണ്ടുമടച്ചു മരുത്സുതൻ.
മഹിതമഹി നിജമനസി മാഹാത്മ്യമേറീട്ടു-
മാവിശ്വമൂർത്തിയെബ്ഭാവിച്ചു വിശ്രുതം.
അപ്പൊഴുതിലതുലതരവേഗം കലർന്നുള്ളൊ-
രബ്ഭാവനാവൈഭവത്തിനാൽ മാരുതി.
അതിശയതരവസാഹിതമുടലഖിലവും തള-
ർന്നങ്ങു മൂർഛാക്രാന്തനായ് വീണു ഭൂമിമേൽ.
അവനിതലമതിലനിലതനയനതിമൂർഛയാ-
ന്നിങ്ങിനെ വീണുകിടന്നുകൊള്ളുംവിധൌ.
അഖിലജഗദധിപതി പിതാമഹാദ്യർച്ചിത-
നാംഭോജലോചനൻ രാമൻ മഹാപ്രഭു.
സ്മിതമമലമുഖകമലമതിലഥ പരംഭവേ
മാരുതി തന്നെ മുഹൂർത്തകാലാവരെ.
കരളിലലിവുടയ നെടുകരുണയൊടു വീക്ഷിച്ചു
കയ്യുകൾകൊണ്ടു പിടിച്ചുപൊക്കിസ്സദയം.
അവനുടയ വദനമതിലതിതരം തണുപ്പാർന്നൊ-
രംഭസ്സു താനേ തളിച്ചും തലച്ചുയ
അതിസുഖദകരവിസൃത വീശറിതങ്ങൾ നി-
ന്നുണ്ടാവുമാമന്ദവാതത്തിനാലുമേ.
അകമലരിലതികരുണകലരുമഖിലാധാര-
നാശ്വസിപ്പിച്ചിതുണ്ടായ്വന്നു ബോധവും.
പുനരനിലതനയനുടെ ലോചനദ്വന്ദ്വവും
ബാഷ്പപൂരങ്ങളാൽ പൂർണ്ണമായി തുലോം.
അവനുടയവചനമഖിലം ഗദ്ഗദങ്ങളാ-
യന്നേരമിന്ദിരാവല്ലഭൻ പിന്നെയും
അതിവിപുലനിജവര ശരീരസംവർണ്ണന-
മുൾപ്പൊട്ടമെപ്പൊഴു മുപേക്ഷിച്ചിനാൻ തദാ.

ലവവുമകമലരിലൊരുവകതിരിവുമില്ലിങ്ങു-
ലക്ഷ്മണഭ്രാതാവുമദ്വൈതം പരം
മനസിമമചെറുതുമറിവില്ലാതെ ദുസ്തര-
മായനിന്മായയാൽ മോഹിക്കകാരണം
അതുലബലസഹിതനിവനിതിഹൃദി നിരൂപിച്ചി-
താതെറ്റിനെക്ഷമിച്ചാലും ജഗൽപ്രഭോ!
വിപുലതരകലുഷചയമടിയൊടറുക്കുന്ന
വിശ്വസ്വരൂപസ്ഫുരണമില്ലാതെ താൻ
അമല! തവനിർഗ്ഗുണാത്മസ്വരൂപതയി-
ന്നൻപോടുചോദിതെന്നുള്ളതിലൊത്തു ഞാൻ.
അഖിലജഗദധിപ! പരമേശ! വീണ്ടും ചെയ്യോ-
രാതെറ്റിനെയും പൊറുത്തുകൊള്ളേണമേ.
അനവരതമകമലരിൽ മായാമയംതന്നെ-
യാണസ്സഗുണമെന്നോർക്കയാൽ മൽഗുരോ!
അടിയനതുപൂർണ്ണമാണെന്നു ബോധിച്ചതി-
ല്ലാതെറ്റിനേയും ക്ഷമിച്ചാലുമീശ്വര!
ശ്രിതമനുജവരദ! തവഹൃദയമതിലെപ്പോഴും
ശ്രീജാനകീദേവിയിങ്കൽ മോഹം പരം.
സകലജഗദധിപ! മമദൈവമേ! കാൺകയാൽ
സാമാന്യമർത്ത്യനെന്നോർത്തുകൊണ്ടീടിനേൻ,
മഹിമ തവ ചെറുതുമറിയാതിരുന്നീടുന്ന
മാമകമാമീമഹാന്തായ തെറ്റിനെ
സതതമകമലരിലുമഹോ! പുറത്തും പരം
സത്തായ്‌വിളങ്ങും വിഭോ! പൊറുക്കേണമേ.
ഇതി സുമതി സകലകപികുലതിലകനോർത്താള-
മേററവും സ്വാരസ്യമാർന്ന വാക്യങ്ങളെ
പറയുമളവവനുടയമിഴിയിണയിൽ ബാഷ്പവും
പാരംതനുവിൽ രോമാഞ്ചവുംകമ്പവും
മൊഴിമൊഴിയുമളവുടയഗൽഗദാവസ്ഥയു-
മൊത്തുപണിപ്പെട്ടുകൊള്ളും ദശാന്തര
ശ്രിതസകലസുരനരനിശാടാവനപരൻ
ശ്രീരാമചന്ദ്രൻ രഘുപ്രവീരൻ പ്രഭു

അമിതതരകരുണയൊടുഭക്തവാത്സല്യസം-
ഗൎഭിതമായുള്ള കോമളവാക്കുകൾ.
അതിമൃദുലതരമിതിവചിച്ചുകൊണ്ടീടിനാ-
നാദ്യന്തവൎജ്ജിതൻ നാഥൻ രഘൂദ്വഹൻ.
അനിലസുത! വചനമിതിരിക്കട്ടെ നീയെന്നോ-
ടല്പവും തെറ്റുചെയ്യിട്ടില്ല നിൎണ്ണയം
അകമലരിലിനിയുമയി! ഭവഭയമൊഴിപ്പതി-
ന്നാവശ്യമായുള്ള നല്ല ചോദ്യങ്ങളെ
അഖിലമതിദൃഢതയൊടു മാലോച്യചോദിക്ക-
കല്പവും സംശയിക്കേണ്ട; വരും ശുഭം.

ഇങ്ങിനെ വിശേഷരൂപവൎണ്ണനമെന്ന പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.

# പതിമൂന്നാം അദ്ധ്യായം.

പിന്നെയും ശ്രീരാഘവൻ തന്നുടെ പാദാംഭോജ-
വന്ദനം ചെയ്തുവന്നും വാതജനന്നതിനാൽ.—
സൎവ്വസങ്കടങ്ങളും നിശ്ശേഷം നശിപ്പിച്ചും
സൎവ്വസമ്പത്തും തന്റെ ഭക്തൎക്കേകിയും വാഴും
സൎവ്വലോകാഭിരാമനായ രാമനായുള്ളോരു
സൎവ്വദാ നമിക്കുന്നേൻ സാദരം നമിക്കുന്നേൻ
മാധവ! നമസ്കാരം കേശവ! നമസ്കാരം
ശ്രീധര! നമസ്കാരം ഗോവിന്ദ! നമോനമഃ
ശ്രീനാരായണനായ നിനക്കു നമസ്കാരം
ശ്രീവിഷ്ണുഭഗവാനാം നിനക്കു നമസ്കാരം
നമസ്കാരം ചെയ്യുന്നേൻ മധുസൂദന! നിന്നെ
നമസ്കാരം ചെയ്യുന്നേൻ വാമനാകാരൻതന്നെ
നമസ്കാരം ചെയ്യുന്നേൻ പത്മനാഭനാം നിന്നെ
നമസ്കാരം ചെയ്യുന്നേൻ ശ്രീഹൃഷീകേശ! നിന്നെ

ഭഗവൻ! ത്രിവിക്രമ! നിനക്കായ് നമിക്കുന്നേൻ
നിഖിലേശ്വര! ഹേ ദാമോദര! നമിക്കുന്നേൻ
പ്രളയാൎണ്ണവത്തിങ്കൽ കളിച്ചു പുളച്ചോരാ-
വലിയ മത്സ്യമായ നിനക്കു നമസ്കാരം.

ക്ഷീരസാഗരം പുരാ മഥനം ചെയ്തീടുമ-
ന്നേരം മന്ദരം മഹിതാചലം താണീടുമ്പോൾ
കാരുണ്യമൂൎത്തേ! കൂൎമ്മരൂപത്തെപ്പൂണ്ടു തദ്-
ധാരണം ചെയ്തുകൊണ്ട നിനക്കു നമസ്കാരം.

ക്ഷോണിയെ പരിത്രാണം ചെയ്തുകൊള്ളുവാൻ മഹാ-
ഘോണിയായ് തീൎന്ന നിനക്കായിതാ നമസ്കാരം.
പരമഭക്തനായ പ്രഹ്ലാദൻ തന്നെക്കാപ്പാൻ
നരസിംഹമായ് തീൎന്ന നിനക്കു നമസ്കാരം.

പണ്ടു മാവേലിയോടു ലോകത്തെ വീണ്ടെടുത്തു-
കൊണ്ട വാമനമൂൎത്തേ! നിനക്കു നമസ്കാരം.
ഘോരരാവണരിപോ! നിനക്കു നമസ്കാരം
ശ്രീരാമ! നമസ്കാരം സൎവ്വദാ നമസ്കാരം.

പല ഭൂപാലന്മാരെക്കൊലചെയ്തുല്ലസിക്കും
ബലരാമനായ് വന്ന നിനക്കു നമസ്കാരം.
വൃഷ്ണിവംശജനായിജ്ജിഷ്ണുസാരഥിയായി-
കൃഷ്ണനായ് ലസിച്ചീടും നിനക്കു നമസ്കാരം.
സൎവ്വദുൎജ്ജനങ്ങളെക്കൊല്ലുവാൻ കല്ക്കിയാമെൻ-
സൎവ്വലോകാധീശ്വര! നിനക്കു നമസ്കാരം.

അടിയനടിമലൎക്കെപ്പോഴുമഭയാ-
ണ്ടടിയന്തങ്കൽ പ്രസാദിച്ചുകൊണ്ടാലും വിഭോ!
"ശ്രീകൃഷ്ണ ഹരേഹരേ ശ്രീകൃഷ്ണ ഹരെഹരെ
ശ്രീകൃഷ്ണ ഹരേഹരേ ശ്രീകൃഷ്ണ ഹരെഹരെ
ശ്രീരാമരാമരാമരാമാ"യെന്നോതുന്ന സം-
സാരതാരകങ്ങളാം പതിനാറു നാമങ്ങൾ
താരകമഹാമന്ത്രമാണെന്നു ചില വിദ്വാ-
ന്മാരായ ജനം കഥിച്ചീടുന്നു സീതാപതേ!

സാരസോത്ഭവൻതൊട്ടു കീടപര്യന്തമാക്കും
പേരെഴും വാരാണസീപുരിയിൽ മരിക്കുമ്പോൾ
"രാമ" മന്ത്രത്തെത്തന്നെ താരകമന്ത്രമായി
സോമശേഖരൻ ഹരൻ ശങ്കരൻ പുരഹരൻ
ഉപദേശിച്ചീടുന്നിതെന്നു മാന്യന്മാരായ
വിബുധന്മാരായീടും ചിലരിങ്ങോതീടുന്നു.
"ഓം നമോ നാരായണ" ത്യുത്തമമായിരിക്കും
ജാനകീപതേ! സാക്ഷാൽ പ്രണവപൂർവമായ
മന്ത്രമഷ്ടാക്ഷരാഖ്യം താരകോത്തമമഹാ-
മന്ത്രമെന്നുരയ്ക്കുന്നു വിദ്വാന്മാരായോർ ചിലർ.
"ശിവ"നെന്നോതീടുമിദ്ദ്വ്യക്ഷരദ്വയം തന്നെ
ശിവനാൽ ജീവന്മാർക്കു മരണകാലത്തിങ്കൽ
കാശിയിലോതപ്പെടും താരകമന്ത്രമെന്നും
കേചിൽ വിദ്വാന്മാരായോരുരച്ചുകൊണ്ടീടുന്നു.
രാഘവ! "നമശ്ശിവായ" ത്യാം പഞ്ചാക്ഷരം
ശ്രീകാന്ത! താരകാഖ്യമെന്നീടും മന്ത്രം തന്നെ
ഇങ്ങിനെ ചൊല്ലുന്നു ചില വിദ്വജ്ജനങ്ങ-
ളിങ്ങുള്ളിൽ തീർച്ചയാക്കിട്ടറിയുന്നതല്ലൊ.
സർവവേദാന്തോദിതമവ്യയമേകാക്ഷരം
സർവാക്ഷരവ്യാപ്തമവ്യക്തമം സദാപ്ലുതം.
പ്രണവം തന്നെയാണു താരകമെന്നു പാരിൽ
ഗുണയുക്തന്മാർ വിദ്വാന്മാർ ചിലരോതീടുന്നു.
താരവാദികളായ വിദ്വാന്മാർ വിവിധമായ്
പാരിതിൽ പറയുന്നിങ്ങിനേതരം മഹാതരം.
അതിനാലകക്കാമ്പിൽ സംശയം പാരമുണ്ടി-
ന്നതിനെത്തീർച്ചപ്പെട്ടറിയത്തക്കവണ്ണം
നിശ്ചയിച്ചോതീടേണമടിയനുപാസിപ്പാൻ
നിശ്ചലാനന്ദരൂപിൻ! മൽഗുരോ! ജഗൽഗുരോ!
മതിമാൻ ശ്രീഹനുമാനിത്തരം സംപ്രാർത്ഥിക്കെ;
ശ്രുതിപാരഗന്മാരാൽ "ബൃഹജ്ജാബാലം" പിന്നെ
"അദ്വയം" "പരിവ്രാജം" "രാമതാപന"മെന്നീ
ശ്ലിഷ്ടപൂർവകങ്ങളാമുപനിഷദ് വിശ്രുതങ്ങളായ

ഈ നൂററെട്ടുപനിഷത്തുക്കളെ മുമ്പും പിമ്പും
മാനവാധീശൻതന്റെ ചിത്തത്താൽ സംവീക്ഷിച്ചു
താരകഗോചരങ്ങളായീടുമവയാലം-
ത്താരിൽത്താൻ നിശ്ചിതാർത്ഥം നിശ്ശേഷം ബോധിച്ചിട്ടു
നിർമ്മലാത്മാവുനിത്യപൂരുഷൻ പരമനാമൻ
സമ്മോദമരുളിച്ചെയ്തീടിനാനനന്തരം.
ഏതൊരു താരകത്താൽ നീയുടൻ സംസാരസം-
ജാതമാം ദുഃഖക്കടൽ കടന്നുകൊണ്ടീടുമോ
പൂതമായിരുന്നീടുമതിനെക്കേട്ടാലും നീ
വാതജ! സാവധാനമാർന്നീടും മനസ്സോടും.
ശൈവവൈഷ്ണവങ്ങളായിരിക്കും മന്ത്രമെല്ലാം
ഭുവിതിലവയെത്താൻ സേവിക്കുന്നവർക്കെല്ലാം
ഭവതാരകങ്ങളായ് പ്രായേണ ഭവിക്കുമെ-
ന്നവധാരണം ചെയ്ക സംശയിക്കേണ്ടിതിങ്കൽ.
എന്നാലും, "പ്രണവ"മെന്നുള്ള പേരാർന്ന മന്ത്രം
തന്നെ മന്ത്രവ്രാതത്തിലുത്തമോത്തമമെന്നും.
സർവ്വരും മുക്തിസിദ്ധിച്ചീടുവാനായിക്കൊണ്ടി-
സ്സർവ്വമന്ത്രോത്തമത്തെ സേവിച്ചുകൊണ്ടീടുന്നു
ഭോഗമോക്ഷങ്ങളെ സ്സേവിപ്പോർക്കു നൽകീടുന്ന-
താകുന്നു പ്രണവംവിട്ടുള്ളതാം മന്ത്രവ്രാതം.
എന്നാലാപ്രണവമോ സ്സേവിച്ചുകൊള്ളുന്നവ-
ർക്കന്നു ഫലം നൽകുന്നതു മോക്ഷമാകുന്നതൊന്നേ.
മാരുതേ! "അ"കാരോകാരാദ്യങ്ങളക്ഷരങ്ങൾ
ചേരുന്നതാണു നൂനം പ്രണവമഹാമന്ത്രം.
സർവ്വവേദാന്തപ്രതിഷ്ഠാപിതമായതല്ലോ
സർവ്വവാനരാധീശ! ഓങ്കാര മഹാകാരം.
അമരാചാര്യാദ്യരുമാദിശേഷാദ്യന്മാരു-
മമലമോങ്കാരത്തിൻ മാഹാത്മ്യം കഥിക്കുവാൻ
മാമകഗുരുഭൂതൻ വസിഷ്ഠനരുന്ധതീ
പ്രേമഭാജനമായ ശിഷ്ടനുമശക്തരാം
അതിനാലതു വർണ്ണിക്കുന്നതിലുപരമം
അല്പനാ കഴിവുള്ളോനെങ്കിലും ഭക്തോത്തമ!

തത്സ്വരൂപാർത്ഥങ്ങളെയവശ്യം നിനക്കിപ്പോൾ
വത്സ! ബോധിക്കേണ്ടുന്നതാകയാലുരച്ചീടാം.
ആദ്യമായകാരത്തെച്ചൊല്ലുന്നു ഉകാരം താൻ
വേദ്യമാകേണ്ടതോർത്താൽ രണ്ടാമതേതായ് സാധോ!
മൂന്നാമതായുള്ളതു തന്നെയാം മകാരവും
പിന്നീടു നാലാമതായുള്ളതാണർദ്ധമാത്രാ
നാദമാണഞ്ചു ബിന്ദുവാറേഴു കലയല്ലോ
വാദമില്ലെട്ടാമതായുള്ളതു കലാതീതാ.
ശാന്തിയാണൊമ്പതാമതായുള്ളതതിൽ പിന്നെ
ശാന്ത്യതീതയാണതിൽ പിന്നീടുന്മനീയല്ലോ.
ദ്വാദശം മനോന്മനീ പതിമ്മൂന്നാമതായ്
ബോധിക്ക പുരീ പിന്നെ മദ്ധ്യമയായീടുന്നു.
പിന്നെയുള്ളതുതന്നെ പശ്യന്തിയതു തന്റെ
പിന്നിലുള്ളതു വൈഖരിക്കെത്രയും പരയല്ലോ.
ഇങ്ങിനെ പതിനാറു സൂക്ഷ്മമാത്രകളോടു
സംഗതമായതല്ലോ പ്രണവം മഹാമന്ത്രം.
സൂക്ഷ്മമാത്രകളാകുമിവ താൻ തന്നെ; സ്ഥൂല-
സൂക്ഷ്മകാരണ ത്രിഭേദത്താൽ ശത്രുസൂദനാ!
പൂണ്ടുകൊണ്ടീടുമല്ലോ ചതുഷ്ഷഷ്ടിരൂപങ്ങൾ
കണ്ടുകൊൾകോങ്കാരത്തിൻ ദിവ്യമാം മഹാകാരം.
എന്നാലീയറുപത്തിനാലായ രൂപങ്ങളു-
മൊന്നിരട്ടിച്ചു നൂററിയിരുപത്തെട്ടായീടും
പ്രകൃതിപുരുഷരാലെന്നതു ചിത്തംതന്നിൽ
സുകൃതിശ്രേഷ്ഠ! ഭവാൻ ബോധിച്ചുകൊണ്ടീടണം.
സഗുണത്താലും നിർഗ്ഗുണത്താലും പിന്നെ മാന്യ-
സ്വകപേ; ദ്വൈവിധ്യത്തെപ്പൂണ്ടു വിഭാഗാൽ
ഇരുനൂററിരുപത്തെട്ടായ മാത്രകൾ പിന്നീ-
ടിരുനൂററമ്പത്താറു മാത്രകളായിടുമേ.
ഇത്തരം സൂക്ഷ്മങ്ങളായ മാത്രകളോടു-
മൊത്തു വർത്തിച്ചീടുമദ്വിതീയമാം പ്രണവത്തെ
അറിയത്തക്കതല്ലാ, തത്സാരം പറഞ്ഞീടാം
കരളിൽ സാവധാനം പൂണ്ടു കേട്ടുകൊണ്ടാലും.

അഖണ്ഡമായിരിക്കും സച്ചിദാനന്ദമെന്നു
നിഖിലപ്രസിദ്ധമായിരിക്കും ബ്രഹ്മംതന്നെ
താരകപ്രണവത്തിൻ മുഖ്യമാമർത്ഥമെന്നു
മാരുതേ! മതിതന്നിൽ ബോധിച്ചുകൊണ്ടാലും നീ.
മാത്രകൾ മൂന്നൊന്നതിൽ സഗുണരഹിതമാം
മാത്രകളെല്ലാമത്രാറിയിതപരതത്ത്വങ്ങളെല്ലാം.
ബ്രഹ്മത്തിനുള്ളതാകും സഗുണത്വമതെന്നതാൻ
സന്മതേ! യാമാത്രകൾകൊണ്ടു സാധിച്ചീടുന്നു.
മാത്രകളിവകളിൽ ഷോഡശസംഖ്യയേന്ന-
മാത്രകൾ, സ്ഥൂലസൂക്ഷ്മകാരണതുര്യങ്ങളാൽ
നാലുമട്ടിലായ് വിവേകാദിയായയതീടുന്ന
നാലിലും പതിനാറായ് അതിന്നധികാരിമാരിൽ
അന്തർഭവിച്ചീടുന്നിതിപ്പതിനാറുവിട്ടു
ചിന്തിച്ചാൽ ശേഷിച്ചതാം മാത്രകളഖിലവും
ഒരോന്നിൽ പതിനാറുമാത്രകൾ വീതമായി
നേരോടും ശുദ്ധബ്രഹ്മാദിയാകുമഷ്ടബ്രഹ്മങ്ങളിൽ
അന്തർഭവിച്ചീടുന്നിതിങ്ങിനെ സഗുണസം-
ബന്ധമററുള്ളമാത്രാ വിനിയോഗമോർക്കേടോ.
മാത്രകളാക്കിട്ടേവം വിഭജിച്ചിട്ടുതന്നെ
വിദ്വാന്മാർ പ്രണവപ്പേരാർന്ന പേരാർന്നമന്ത്രം.
ശ്രവണമനനാദി നൽസമാധികളാലേ
പവനാത്മജ! സദാപരോക്ഷാനുഭൂത്യർത്ഥമായ്
സേവിച്ചുകൊണ്ടീടുന്നു; ദിവ്യമാം പ്രണവത്തെ
ഭാവിച്ചുകൊള്ളുന്നവർക്കില്ലല്ലോ ഭവംപിന്നെ.
അവിഭക്തമായിട്ടും പ്രണവം ജപിച്ചീടാം
പവമാനജ! ചിത്തശുദ്ധിവന്നീടുവാനായ്
ശുദ്ധമാമിതു നിഷ്കാമോപാസരഹിതരായ്
ശുദ്ധരാം യതികളാൽസമുപാശ്രിതമല്ലോ.
ജപരൂപമായീടുമിതുപാസനം സർവ-
കപിനായക! ഗൗണമാകയാലിതിനാലെ
ക്രമമുക്തിസിദ്ധിപ്പാനുപയുക്തമാമെന്നു
സുമതേ! മതിയിങ്കൽ നീ ധരിച്ചുകൊണ്ടാലും.

എങ്ങിനെ മമ നാമകീർത്തനാൽ ക്രമമുക്തി
സംഗതമായീടുന്നിതങ്ങനെതന്നെയിതും
പ്രണവേതരനാമകീർത്തനാലുണ്ടാം ഫലം
പ്രണയിൻ! ക്രമമുക്തിയാണതു ഗൗണാഭിഖ്യ-
പ്രണവജപംകൊണ്ടു സിദ്ധിക്കാം വിഭക്തമാം
പ്രണവമുഖ്യാർത്ഥമോ സദ്യോ മുക്തിദമല്ലോ.
സതതം സ്വഗർഭിതമാണതെന്നകക്കാമ്പി-
ലധുനാ ബോധിച്ചുകൊണ്ടാലും നീ മരുത്സൂനോ!
ഗൗണങ്ങളായ ജപതപോപാസനകളിൽ
പ്രണവം പ്രധാനമായുള്ളതുതന്നെ നൂനം.
എന്നാലീയുപാസനയ്ക്കധികാരിയായവൻ
സന്ന്യാസിയാകുമേകൻ തന്നെയാകുന്നുവല്ലോ.
മാത്രാവ്യാപകങ്ങളാം പ്രണവോപാസനം താ-
നുത്തമ! മുഖ്യധ്യാനതപോപാസനകളിൽ
പ്രാധാന്യം വഹിക്കുന്നിതായതിന്നെല്ലാവരും
ബോധിച്ചുകൊണ്ടാലുമിങ്ങധികാരിയാകുന്നു.
ഇത്തരം രാമോപദിഷ്ടാർത്ഥം കേട്ടിട്ടു വായു-
പുത്രൻ രാഘവൻതന്നെത്തൊഴുതിങ്ങിനെ ചൊന്നാൻ.
നിന്തിരുവടിതന്നിൽ പ്രണവാർത്ഥതത്വം വിദ്വ-
ത്സന്തതി സദാകാലമരുളിച്ചെയ്തുകേൾപ്പൂ.
എങ്ങിനെയാണതെന്നു വിവരിച്ചടിയനോ-
ടുങ്ങളിൽ കനിവോടരുളിച്ചെയ്യേണമേ.
രാമദാസൻെറ വാക്യമിത്തരം കേട്ടനേരം
രാമദേവനുമേവമരുളിച്ചെയ്തീടിനാൻ:
അല്ലയോ ഹനുമാനേ! ചൊല്ലുവനായർത്ഥത്തെ
നല്ലഭക്തിയുമൊത്തു കേട്ടുകൊണ്ടാലുമെങ്കിൽ
അതിനെക്കേട്ടുകൊണ്ടു ലക്ഷണംതന്നെ ഭവാൻ
മതിമൻ! പരിശുദ്ധനായ്‌വരും ദൃഢംതന്നെ.
സുമിത്രാപുത്രനായ ലക്ഷ്മണൻ നിരന്തരം
സമസ്തജനങ്ങളാലത്യന്തം ബഹുമാന്യൻ.
ഋക്ഷനായക! വിശദഭാവനാകാരമാ-
മക്ഷരസംശ്രുതനെന്നറിഞ്ഞുകൊണ്ടാലും നീ,

ശത്രുഘ്നൻ തൈജസാഖ്യജീവരൂപകൻ സവ്-
ശത്രുമർദ്ദന! ഹരിപുംഗവ! ഉകാരജൻ.
പ്രാജ്ഞജീവസ്വരൂപൻ ഭരതൻ മനോഹരൻ
പ്രാജ്ഞനൽഗവേ! മകാരാക്ഷരസംഭൂതനാം.
ബ്രഹ്മാനന്ദൈകാകാരനായിരിക്കുന്നോരീ ഞാൻ
സന്മതേ! കേട്ടാലും നിസ്തുർഘമാത്രസ്വരൂപൻ.
എന്നുടെ സന്നിധാനവൈഭവം കൊണ്ടിക്കണ്ടീ-
ട്ടുന്നോരിജ്ജഗത്തിന്നാധാരകാരിണിയായും.
സകല ദേഹികൾക്കുമുല്പത്തിസ്ഥിതിനാശം
സ്വകപേ! വരുത്തുവാൻ ഹേതുഭൂതയായിട്ടും.
വിദ്വാന്മാരെന്നും മൂലപ്രകൃതിസംജ്ഞയാലേ.
വിദ്വൻ! വർണ്ണിക്കപ്പെട്ടമദ്ദേവിതന്നെയല്ലോ.
സീതയെന്നോതീടുന്നു ബ്രഹ്മവാദികളായോർ
പൂതയാമിവളെത്താൻ സംക്ഷിപ്രണവത്തിങ്കൽ.
പ്രകൃതിയെന്നു കീർത്തിച്ചീടുന്നതിവൾതന്നെ
സ്വകൃതായുധ! മഹാമായയായ് നിന്നീടുന്നു.
പവമാനജ! പരാൽ പരവിദ്യയായതു-
മിവളാകുന്നിതെന്നു നന്നായി ധരിക്ക നീ.
എന്നുടെ വക്ഷസ്സിലും ലോചനദ്വയത്തിലു-
മെന്നുടെ ലക്ഷ്മിയായിട്ടിരിപ്പതിവളല്ലോ.
ഇനി, യന്യങ്ങളായിപ്പതിനാറവസ്ഥകൾ
പ്രണവത്തിന്റെ ചൊല്ലപ്പെടുന്നു മരുത്സൂനോ!
ജാഗ്രജ്ജാഗ്രദാദ്യങ്ങളവയെസ്സാവധാനം
സുഗ്രീവപ്രിയങ്കര! കേട്ടുകൊണ്ടാലുമിപ്പോൾ.
സകലദൃശ്യാവസ്ഥാനത്തിലെന്തിനെ-
ന്നകതാരതിൽ തെല്ലും ഭാവനയില്ലെന്നാകിൽ.
അതിനെ "ജാഗ്രജ്ജാഗ്ര"ത്തെന്നവസ്ഥയാണെന്നു
മതിമാന്മാരായുള്ളോരോതുന്നു തത്വജ്ഞന്മാർ.
സച്ചിദാനന്ദരൂപിയായീടുമെങ്കൽതന്നെ
ദൃശ്യപാരമ്പര്യത്തെത്തോന്നിച്ചിട്ടതിൽപിന്നെ.
മാരുതേ! നാമരൂപപരിത്യാഗത്തെച്ചെയ്കിൽ
ചേരുമീയവസ്ഥയെ "ജാഗ്രത്സ്വപ്ന"മെന്നോതും.

എങ്ങുമേ പരിപൂൎണ്ണമാം ചിദാകാശമായ്‌വി-
ളങ്ങുമീയെന്നിൽ ബോധാത്മതത്വമൊന്നല്ലാതെന്നും
ഒട്ടുപോലുമില്ലെന്നതറിഞ്ഞുകൊള്ളുന്നാകിൽ
ശിഷ്ടന്മാരായവസ്ഥ "ജാഗ്രത്സുഷുപ്തി"യെന്നോതും.
സ്ഥൂലമാഭാസം പിന്നെ കാരണമെന്നീവണ്ണ-
മീലോകരോതീടുന്ന മൂന്നു കാരണങ്ങളും
നശിച്ചിട്ടില്ലെന്നാലും മിത്ഥ്യയാണവയെന്നു
മനസ്സിൽ ദൃഢംവന്നാൽ "ജാഗ്രത്തുൎയ്യ"മെന്നോതും.
മാരുതേ! സ്ഥൂലാജ്ഞാന നാശംവന്നനന്തരം
കാരണാഭാസങ്ങൾക്കു ചേൎന്നീടും ചേഷ്ടിതത്താൽ
തെല്ലുമേതില്ലാ ബന്ധമെനിക്കെന്നറിഞ്ഞാകിൽ
ചൊല്ലുവൻ "സ്വപ്നജാഗ്രാ"വസ്ഥയാണതെന്നു ഞാൻ
കാരണാജ്ഞാനനാശം വന്നതുനിമിത്തമായ്
മാരുതേ! ദ്രഷ്ടാ, ദൃശ്യം, ദൎശനമെന്നീ മൂന്നും
തന്നാൽ കാൎയ്യങ്ങളായ ദുഃഖവും വിജ്ഞാനവും
ഏതിലില്ലാത്തതാണെന്നറിയുന്നതുതന്നെ
ബ്രഹ്മവാദികളായ നിൎമ്മലന്മാരായുള്ളോർ
സന്മതേ! "സ്വപ്നസ്വപ്നാ"വസ്ഥയെന്നുരയ്ക്കുന്നു.
അഞ്ജനാത്മജ! പരം സൂക്ഷ്മമാം വിമർശനാൽ
ചഞ്ചലാപേതമായ തന്നുടെ ബുദ്ധിവൃത്തി
ബോധത്തിൽ നശിക്കുമ്പോളുള്ളവസ്ഥയെത്തന്നെ
ബോധജ്ഞരായോർ "സ്വപ്നസുഷുപ്തി"യെന്നോതുന്നു.
സഹജാനന്ദസിദ്ധിയുണ്ടായീടിലും വൃത്തി-
യഖണ്ഡാകാരസ്ഥിതി വേർപെടാതിരിക്കയാൽ
ആനന്ദം സഹജമായ് ഭുജിക്കാതിരിക്കകിൽ
ജ്ഞാനികൾ "സ്വപ്നതുൎയ്യാ"വസ്ഥയെന്നോതീടുന്നു.
സന്മതേ! ബുദ്ധിവൃത്തിപ്രസരത്തിനു പാൎത്താൽ
ചിന്മയാകാരസിദ്ധിസിദ്ധമായ് വന്നശേഷം
ഭേദിക്കുമാനന്ദത്തെ "സുഷുപ്തിജാഗ്ര"ത്തെന്നു
ധരിച്ചുകൊണ്ടാലും നീ മാരുതേ! മഹാമതേ!
വൃത്തിയാൽ ചിരകാലമനുഭൂതമായീടു-
മുത്തമാനന്ദം ഭുജിച്ചാസ്ഥിതിയിങ്കൽ തന്നെ.

ന്നമമാംസ്വരൂപത്തെ പ്രാപിച്ചുകൊണ്ടീടുമ്പോ-
ളമല "സുഷുപ്തിസ്വപ്ന"വസ്ഥയായീടുന്നു.
ദൃശ്യധീവൃത്തിനാശാനന്തരം കേവലമായ്
വർത്തിക്കുമഖണ്ഡൈകരസഭാവനതന്നെ
സർവവേദാന്തതത്വഗ്രാഹികൾ മുനീന്ദ്രന്മാർ
സർവദാ "സുപ്തിസ്സുപ്തി"യെന്നു ഘോഷിച്ചീടുന്നു.
ആയഖണ്ഡൈകരസാനുഭവം പ്ലവംഗമ
നായക! ഭാവനയെത്തെല്ലുമാശ്രയിക്കാതെ
സ്വയമായാവിർഭവിച്ചീടുകിൽ സർവതത്വ
നയവേദികൾ "സുപ്തിതുര്യ"മെന്നോതീടുന്നു.
സുപ്തിതുര്യാവസ്ഥയിൽ സിദ്ധമാം രസാപൂർത്തി
സിദ്ധിപ്പു സഹജമായ് ജാഗ്രത്തിങ്കലുമെന്നാൽ
ആയവസ്ഥയെത്തന്നെ "തുര്യജാഗ്ര"ത്തെന്നുമു-
ത്തായിഘോഷിച്ചീടുന്നു സർവദാ മനീഷികൾ.
പാവനേ! സ്വാനുഭൂതി സ്വപ്നത്തിങ്കലും സദാ
കൈവന്നു ചേർന്നീടുന്നു സഹജമായിട്ടെന്നാൽ
അതു ദുർല്ലഭംതന്നെയായവസ്ഥയെത്തന്നെ
മതിയിൽ "തുര്യസ്വപ്ന"മെന്നു നീ ധരിച്ചാലും.
അഖണ്ഡൈകമാം രസാവിർഭാവം സുഷുപ്തിയി-
ലകളങ്ക! സിദ്ധിക്കുകെന്നതു സുദുർല്ലഭം.
അങ്ങിനെ സിദ്ധിച്ചാകിലതു "തുര്യസുപ്തി"യെ-
ന്നിങ്ങിനെ പറയുന്നു പേരെഴും വിബുധന്മാർ.
വാതജ! തെറ്റാമ്പരൻകൊപ്പമായ് ലയിക്കുന്നി-
ന്നേതൊരവസ്ഥയന്തന്നിലഖണ്ഡൈകമാം രസം
സന്തതമഗോചരം സനാതനം രൂപഹീനം
തദവസ്ഥയെ "തുര്യതുര്യ"മെന്നോതീടുന്നു.
ഞാനുരച്ചതായോരിപ്പതിനാറവസ്ഥകൾ
വാനരപ്രവര! സൂക്ഷ്മബുദ്ധികളാലേ മാത്രം
അറിയത്തക്കതാണിതന്യന്മാരോടു നീ താൻ
പറയത്തക്കതല്ലെന്നുള്ളതു ധരിച്ചാലും.
ആ നൂറെട്ടുപനിഷത്തുകളിലെല്ലാമുള്ളോരും
മാനസം തന്നിലറാം മഹത്താം ശുദ്ധയാന്തം.

സതതം വിശേഷത്വം തനിക്കുണ്ടാകേണമെ-
ന്നതിനാസ്ഥതന്നിൽ വർദ്ധിച്ച വാഞ്ഛയാണ്ടും
ഗുരുപാദാംഭോരുഹയുഗത്തിലനാരതം
കരളിലകളങ്കമാർന്നീടും ഭക്തിയാണ്ടും.
പ്രാരബ്ധങ്ങളായുള്ള ദുഷ്കർമ്മങ്ങളോട്ടു
ധാരാളം മതിതന്നിൽ തീവ്രവൈരാഗ്യമാണ്ടും
ഏവമന്നവസ്ഥയെസ്സൂക്ഷ്മമായ് വീക്ഷിച്ചാകിൽ
ജീവന്മുക്തന്നു ചേർന്നീടേണ്ട ലക്ഷണമാണ്ടും
വർത്തിക്കുന്നവൻ തന്നിക്കിന്നു ഞാൻ ചൊന്ന രഹ-
സ്യാർത്ഥങ്ങൾ മഹാത്മനോ! നീയുപദേശിച്ചാലും.
ഇച്ചൊന്ന ലക്ഷണങ്ങളില്ലാത്തപ്പുരുഷന്നു-
മത്യന്തം വിഷയവ്യാപാരൈകനിരതന്നും
ദുഷ്ടമാം ഹൃദന്തരമാർന്നീടും പുരുഷന്നും
കഷ്ടമാംവിധം സാധുശ്രേഷ്ഠരെ വഞ്ചിപ്പോന്നും
കൃതഘ്നനായുള്ളോന്നും നാസ്തീകമനസ്സന്നും
സ്ഥിതിയാൽ ജീവന്മുക്താവസ്ഥയെ കാട്ടുന്നോന്നും
ഗുരുഭക്തിഹീനന്നുമീദ്ദിവ്യാർത്ഥങ്ങളൊന്നു-
മൊരുകാലത്തിങ്കലുമോതരുതറിഞ്ഞാലും.
സദ്ഗുണശാപപ്രതികാരികളിൽ നിന്നും
സകല കാമ്യകർമ്മനിരതന്മാരിൽ നിന്നും
കേവലവിവർത്തബ്രഹ്മജ്ഞന്മാർ തങ്കൽ നിന്നു-
മാവതുമീശാസ്ത്രത്തെ രക്ഷിച്ചീടേണം ഭവാൻ.
സർവ്വവേദാന്തരഹസ്യാർത്ഥങ്ങൾ നിന്നോടു ഞാൻ
സർവ്വവും സ്വാനുഭൂതിപാരവശ്യത്തിനാലും.
നിങ്കലുള്ളഭിമാനപാരവശ്യത്താലും നി-
ശ്ശങ്കമിന്നുരചെയ്തേൻ സർവ്വമാനദോത്തമ!
അത്യന്തം രഹസ്യമായിരിക്കുമിയർത്ഥങ്ങൾ
നിത്യവും നിന്നാലേറ്റം രക്ഷിക്കത്തക്കതല്ലോ.
മാമകസർവ്വസ്വമായ് സൂക്ഷ്മമായിരിപ്പതെ
രാമനാൽ കാണപ്പെടുന്നില്ലൊരു രഹസ്യാർത്ഥം.
പ്രണവത്തിന്റെ ചേരും മാത്രകൾ പതിനാറും
പ്രണയിൻ! നന്നായവയ്ക്കുള്ള താളങ്ങളും

ജ്ഞാനഭൂമികളേഴും ജാഗ്രജ്ജാഗ്രത്താദിയായി
ഞാനിപ്പോളവസ്ഥാഭേദങ്ങളുമോതീടിനേൻ.
ഇല്ലെങ്ങുമിവയിൽ നിന്നന്യമാം രഹസ്യങ്ങൾ
കില്ലില്ല ജഗത്തിങ്കലെന്നു നീ ധരിച്ചാലും.
എനിക്കു ചൊല്ലുവാനും നിനക്കു ചോദിപ്പാനും
നിനയ്ക്കുന്നേരം കാണുന്നില്ല ഞാനൊരർത്ഥവും
എനിക്കു വസിഷ്ഠനാമാചാര്യവര്യൻ തന്നാൽ
നിനയ്ക്കിൽ ധരിപ്പാനുമില്ലിതല്ലാതൊന്നുമേ.
എനിയും പ്രഷ്ടയോഗ്യാർത്ഥങ്ങൾ നീ കാണുന്നാകി-
ലനഘ! ചോദിച്ചാലും സംശയിക്കേണ്ടാ തെല്ലും.

ഇങ്ങിനെ താരകപ്രണവവിചാരമെന്ന പതിമൂന്നാമദ്ധ്യായം കഴിഞ്ഞു.



# പതിന്നാലാം അദ്ധ്യായം.

## മഹാവാക്യാർത്ഥവിവരണം.

ശ്രീരാമചന്ദ്രൻതന്റെ ചേവടിത്തളിർക്കുപ്പി-
ശ്രീരാമഭക്തൻ വീണ്ടുമിത്തരമുണർത്തിനാൻ:—
ശ്രീരാമ! ജഗന്നാഥ! വേദങ്ങൾ നാലിങ്കലും
സാരമായിരിക്കുന്ന രഹസ്യാർത്ഥങ്ങളായി
ആ മഹാവാക്യചതുഷ്ടയമുണ്ടെന്നു സത്-
ശ്രീമാന്മാരാകും ബ്രഹ്മവാദികളുരയ്ക്കുന്നു.
ആ മഹാവാക്യോപദേശക്രമം, തദഭ്യാസ-
മാമതിൻക്രമം പിന്നെ തദ്ബോധക്രമം.
എന്നിവ കരുണയാ കല്പിച്ചു കേട്ടീടുവാ-
നിന്നിവനതിയായിട്ടാഗ്രഹിക്കുന്നേൻ ഹരേ!
ഇത്തരം കപിശ്രേഷ്ഠനുണർത്തിച്ചതു കേട്ടി-
ട്ടുത്തരം രഘുശ്രേഷ്ഠനിത്തരമരുൾചെയ്താൻ:—
ഋഗ്യജുസ്സാമാഥർവ്വണാഖ്യങ്ങൾ വിശ്രുതങ്ങൾ
സൽക്കപേ! മർത്ത്യാമർത്ത്യാദ്യന്മാരാലകൃതങ്ങൾ.

ആത്യന്തവർജ്ജിതങ്ങൾ ചതുർവ്വേദങ്ങളെന്നും
വിദ്യോതിക്കുന്ന വിശേഷത്തിങ്കലെന്നറിഞ്ഞാലും.
പ്രജ്ഞാവാരിധേ! കേൾക്കുക വേദങ്ങളിലൃക്കിൽ
"പ്രജ്ഞാനം ബ്രഹ്മ"മെന്നു ഘോഷിക്കും മഹാവാക്യം
വർത്തിച്ചീടുന്നു പദദ്വയമാണ്ടൊരീവാക്യ-
മുത്തമാചാര്യൻ ശിഷ്യനുപദേശിക്കേണ്ടതാം.
രണ്ടാമതായി യജുർവ്വേദസംസ്ഥിതമായി-
ക്കണ്ടാലു"മഹം ബ്രഹ്മാസ്മീ"തിയാം മഹാവാക്യം.
ത്രിപദമിണങ്ങീടുമീവാക്യമതിൽപിന്നെ-
യുപദേശിക്കത്തക്കതാണു സൽഗുരുവിനാൽ
മൂന്നാമതായിസ്സാമവേദസംസ്ഥിതമായീ-
ടുന്നതാം മഹാവാക്യം ത്രിപദോപേതം ദിവ്യം.
"തത്വമസീ"തിയാണതായതിൽ പിന്നെയിതു-
മുത്തമാചാര്യവര്യനുപദേശിക്കേണ്ടതാം.
"അയമാത്മാ ബ്രഹ്മേ"തി വിശേഷവിസ്തൃതം പദ-
ത്രയസംയുക്തമഥർവ്വണവേദസംസ്ഥിതം
മാരുതേ! മഹാവാക്യമാചാര്യവര്യനെന്നും
നേരായി ശിഷ്യനോടായുപദേശിപ്പതത്രേ.
ഇങ്ങിനെ ക്രമമായിട്ടീ മഹാവാക്യങ്ങളെ-
ത്തിങ്ങീടും ഭക്തിയോടും ഗുരുവിങ്കൽനിന്നു ശിഷ്യൻ.
സുമതേ! അംഗന്യാസകരന്യാസങ്ങളോടു-
മമലൻ ഗ്രഹിച്ചീടുമെന്നതു ബോധിക്ക നീ.
മുഖ്യമാം യതികൾക്കീ വാക്യങ്ങ,ളന്യന്മാർക്ക്
മുഖ്യമാണവർ മോക്ഷേച്ഛുക്കളാണെന്നാകിലോ.
കപിനായക! ഞാനിന്നീമഹാവാക്യങ്ങൾക്കു-
ള്ളുപദേശക്രമത്തെപ്പറഞ്ഞീടിനേനിപ്പോൾ.
അവതന്നർത്ഥോപദേശക്രമമധുനാ ഞാൻ
വിവരിച്ചുരച്ചീടാം കേട്ടുകൊണ്ടാലും ഭവാൻ.
"ഈയാത്മാ ബ്രഹ്മ"മെന്നു ഘോഷിക്കുമഥർവ്വണ-
മായിട്ടും വേദസ്ഥിതമാം മഹാവാക്യാർത്ഥത്തെ.
സാധനചതുഷ്ടയം സിദ്ധിച്ച സൽശിഷ്യനു
ബോധജ്ഞൻ ഗുരുവര്യനുപദേശിക്കണമാദ്യം.

പ്രത്യഗ്രൂപിയാകുന്ന കൂടസ്ഥാത്മാവു കപി-
സത്തമ! സാക്ഷാൽ ബ്രഹ്മംതന്നെ മറെറാന്നമല്ലാ.
ഇത്തരമൈക്യം തന്നെ ഗുരുവര്യനാൽ ശിഷ്യ-
ചിത്തശുദ്ധ്യർത്ഥമുപദേശിപ്പൂ പരോക്ഷമായ്.
ഋഗ്വേദസംബന്ധിതമഹാവാക്യ-
മായതിന്നുള്ളൊരർത്ഥം ചിത്തശുദ്ധിക്കു മുഖ്യം.
ഉത്തമാധികാരിയാം ശിഷ്യനായ് തത്വാചാര്യ-
സത്തമൻ സാമവേദസംബന്ധിതമായുള്ളതായ്
"അതു നീയാകുന്നു"വെന്നുള്ളതാം മഹാവാക്യ-
മതിന്നർത്ഥമേവമുപദേശിച്ചീടുന്നു.
"തത്വമസീ"തി മഹാവാക്യത്തിൽ ചേർന്നിട്ടുള്ള
"തൽ"ശബ്ദവാച്യമായ് നിർഗ്ഗുണമായിട്ടുള്ള
ബ്രഹ്മത്തെക്കുറിക്കുന്നതഖണ്ഡപ്രത്യഗാത്മാ
സന്മതേ! ത്വംപദത്തിൽ ലക്ഷ്യമായ് ഭവിക്കുന്നു.
അഖണ്ഡനിർഗ്ഗുണബ്രഹ്മത്തിന്നുമിങ്ങുചൊന്നോ-
രഖണ്ഡപ്രത്യഗാത്മാവിന്നുമൈക്യാർത്ഥമായ്
ചൊന്നതാണസിപദമെന്നതു ധരിച്ചാലു-
മെന്നാലോ സംബന്ധവാക്യാർത്ഥമാമ്മാരുതസൂനോ!
മഹത്തായ് യജുർവ്വേദസംബന്ധിതമായിട്ടുള്ളോ-
"രഹം ബ്രഹ്മമാകുന്നു"വെന്നുള്ള വാക്യാർത്ഥത്തെ.
അഭ്യാസവിഷയത്തെ യാചിക്കും നിനക്കായി-
ട്ടിപ്പോഴും ഞാനുരചെയ്യാം കേട്ടുകൊണ്ടാലും ഭവാൻ.
ഗാത്രാദ്യങ്ങൾക്കു സാക്ഷിയായി കൂടസ്ഥനാകും
പ്രത്യഗാത്മാവാൽ ലക്ഷ്യം ചെയ്യപ്പെടുന്നൊരഹം
അഖണ്ഡവ്യക്തിയാന്ന പരമാത്മാവായ ഞാ-
നഖണ്ഡമായ്പ്പൂർണ്ണമായി നിർഗ്ഗുണമായി
പരമായിരുന്നിടും ബ്രഹ്മമാകുന്നുവെന്നു
പരമശബ്ദമൈക്യാഭ്യാസാർത്ഥം ചൊന്നതല്ലോ.
വിശേഷം മഹാവാക്യം ഋഗ്വേദസംസ്ഥിതം ദിവ്യം
"പ്രജ്ഞാനം ബ്രഹ്മ"മേവം തദർത്ഥം വർണ്ണ്യമല്ലോ.
ജ്ഞാനമീ മഹാവാക്യാർത്ഥത്തിങ്കലുണ്ടാവുകിൽ
സപദിമുക്തിയാണതിന്നുള്ളതാം പ്രയോജനം.

യാതൊന്നിനാലേ ജീവൻ ബോധിച്ചുകൊണ്ടീടുന്നു
വാക്കില്ലതുതന്നെ പ്രജ്ഞാനം പ്ലവംഗേശ!
സർവ്വഗമായിസ്സച്ചിദാനന്ദലക്ഷണമായ്
സർവ്വാ കല്പിച്ചീടേണ്ടതു തന്നെയാം ബ്രഹ്മം.
ഇത്തരം രാമദേവനരുളിച്ചെയ്തനേര-
മുത്തമൻ കപിവീരസത്തമൻ ശ്രീ ഹനുമാൻ
അനിലാത്മജൻ രഹസ്യങ്ങളിത്തരം പാരം
വിനയാൽ നതാനനനുണർത്തീടിനാനല്ലോ.
പ്രതിലോമമായിന്നീവാക്യാർത്ഥങ്ങളെ ഭവാ-
നധുനാ വർണ്ണിച്ചതു ഞാൻ കേട്ടുകൊണ്ടീടിനേൻ.
അച്യുത! ശുകരഹസ്യാഖ്യമെന്നിരിക്കുന്ന
വിശ്രുതമായീടുന്നോരായുപനിഷത്തിങ്കൽ
വർത്തിക്കും വാക്യങ്ങൾക്കു വിപരീതമായിട്ടു-
വർത്തിച്ചീടുന്നതാണീ വർണ്ണനമെന്നോർക്കുന്നേൻ.
ഏതിനാൽ ജീവൻ ലോകത്തിലുള്ള വസ്തുക്കളെ-
ക്കാതിനാൽകേട്ടീടുന്നു കണ്ണിനാൽ കണ്ടീടുന്നു
ത്വക്കിനാൽ സ്പർശിക്കുന്നു മൂക്കിനാൽ വാസിക്കുന്നു
നാക്കിനാൽ രുചിഭേദം ബോധിച്ചുകൊണ്ടീടുന്നു
അതുതാൻ പ്രജ്ഞാനമെന്നായുപനിഷദ്വാക്യ-
മതികാരുണ്യാംബുധേ! ഘോഷിച്ചീടുന്നിതല്ലോ.
ബ്രഹ്മേന്ദ്രദേവമർത്ത്യതുരഗപശുക്കളിൽ
ബ്രഹ്മചൈതന്യമൊന്നുതന്നെയാണതിനാലെ.
ആ "പ്രജ്ഞാനമാം ബ്രഹ്മ"മെന്നിപ്രകാരമുണ്ടെന്നതാ-
നാ പ്രശസ്താഭിപ്രായം രഹസ്യാർത്ഥസമ്മതം.
ബ്രഹ്മവിദ്യാധികാരിയാകുന്നോരിദ്ദേഹത്തിങ്ക-
ലംബുജായതനേത്ര! ബുദ്ധിക്കു സാക്ഷിയായി
പരിപൂർണ്ണമായിടും പരമാത്മാവുതന്നെ
സ്ഫുരണം ചെയ്തു "ഞാ"നെന്നോതുന്നു മഹാബാഹോ!
സ്വതവേ പൂർണ്ണനായ പരമാത്മാവീദേഹ-
സ്ഥിതിയിൽ ബ്രഹ്മശബ്ദംകൊണ്ടു വർണ്ണിതനല്ലോ.
ആകുന്നുവെന്നൈക്യമുറപ്പിച്ചീടുകയാലേ
രാഘവ! "ഞാൻ ബ്രഹ്മമാകുന്നു"വെന്നതും സിദ്ധം.

ഏകമായദ്വയമായ് സത്തായും നാമരൂപ-
മാകുന്ന ഭേദമൊട്ടുമില്ലാത്തതായുമുള്ള
ബ്രഹ്മമേ; ലോകസൃഷ്ടികാലത്തിൽ മുമ്പും പിമ്പും
ബ്രഹ്മബോധദേശിക! വാഴ്ത്തിപ്പൂ നിരന്തരം.
ആയവസ്ഥയെത്തന്നെയോതുന്നിതതെന്നുള്ള-
താമൊരുപ്പദംകൊണ്ടെന്നീശ്വര! സർവേശ്വര!
ശ്രാവികന്നവന്നു ദേഹേന്ദ്രിയാദ്യതീതമായ്-
ഭവിക്കും വസ്തുവീദേഹത്തിൽ ത്വംപദത്തിനാൽ
ചൊല്ലപ്പെടുന്നിതാകുന്നു (അസി)യെന്നതൈക്യംതന്നെ
കല്യാണാകൃതേ! ഗ്രഹിക്കപ്പെടുന്നതിനാലെ,
ആയൈക്യമനുഭവിച്ചീടുവാൻ നക്കത്രേ
ത്രൈലോക്യനാഥ! രഹസ്യാർത്ഥമിങ്ങിനെയല്ലോ.
സ്വപ്രകാശത്വമപരോക്ഷത്വമിവ(അയം) നെന്നൊ-
രുപ്പദശബ്ദംകൊണ്ടു കാട്ടുന്നു ശ്രുതിമാതാ.
അഹങ്കാരാദിയായി ദേഹത്തോളവും സർവ്വ
മഹത്താം വര! പ്രഭോ! പ്രത്യഗാത്മാവാകുന്നു.
ബ്രഹ്മശബ്ദത്താൽ ദൃശ്യപ്രപഞ്ചതത്വം ചൊല്വൂ
ബ്രഹ്മമോ സ്വപ്രകാശാത്മസ്വരൂപമാണല്ലോ.
ഈ വിധം ശ്രീശുകനായ് ശ്രീകണ്ഠോപദിഷ്ടമാ-
മാവിശിഷ്ടാഷ്ടകം കണ്ടീടുന്നു രഹസ്യത്തിൽ.
ആ മഹാവാക്യാർത്ഥങ്ങൾ ഋഗാദിവേദങ്ങളാൽ
സ്വാമിൻ! ചൊല്ലപ്പെടുന്നുണ്ടിത്തരം രഹസ്യത്തിൽ.
അങ്ങിനെയിരിക്കവെ പ്രതികൂലമായിപ്പോ-
ളിങ്ങു നിന്തിരുവടി കല്പിപ്പാനെന്തു ബന്ധം?
ഇത്തരം സപ്രമാണമാക്ഷേപം ഹരിപ്രിയ-
സുതൻ പറഞ്ഞതു കേട്ടപ്പോൾ രാമദേവൻ
ഉൾത്തടം തന്നിലേറ്റം വിസ്മയം പൂണ്ടുകൊണ്ടി-
ട്ടിത്തരമരുൾചെയ്താനന്തരം മഹാപ്രാജ്ഞൻ.
ശ്രുതിപൂർവ്വകമായിട്ടുള്ളോരീനിന്നാക്ഷേപം
മതിമൻ! സത്യമായിട്ടുള്ളതാണെന്നാകിലും
മദ്ഭക്തന്മാരത്രേ സാധുസിദ്ധാന്തപക്ഷം
ശ്രുതികളാമാറ്റത്തെ വെളിവായ്ക്കാട്ടീടുന്നു.

"തത്വമസി"തിവാക്യം ശിഷ്യനായ് ഗുരുശ്രുത-
സത്തമനുപദേശം ചെയ്യുന്നതാകയാലെ
വ്യക്തമാണതുതന്നെ പൂർവോക്തവാക്യമെന്നു
ഏകമേലതിലാക്കുമറിയത്തക്കതല്ലോ.
മാരുതേ! കേട്ടാലും, "ഞാൻ ബ്രഹ്മമാകുന്നു"വെന്ന
സാരമാം മഹാവാക്യാഭ്യാസത്തെശ്ശിഷ്യൻ സ്വയം
ചെയ്യുന്നതാകകൊണ്ടീവാക്യം രണ്ടാമതായി
നീയ്യറിഞ്ഞുകൊണ്ടാലുമിമ്മതം ശ്ലാഘ്യമേററം.
ഈ രണ്ടുവാക്യങ്ങൾക്കു മുമ്പിലായഥർവ്വണ-
പ്പേരാന്ന വേദവാക്യം ക്രമഹേതുവാൽ ചൊൽവൂ.
ഈ മഹാവാക്യങ്ങളിലന്ത്യമായ് ഋഗ്വേദസ്ഥ-
മാം മഹാവാക്യമെന്നു നീയ്യിങ്ങു ബോധിച്ചാലും.
പ്രതിലോമമായിട്ടു ചൊൽകയാലനുബന്ധ-
സ്ഥിതി നാലും ക്രമത്താൽ സിദ്ധമായ് ഭവിക്കുന്നു.
അതിനാലിവിടെ ഞാൻ ചൊന്നതായിട്ടുള്ളൊരീ-
വിധിയെ വിദ്വാന്മാരാൽ ലംഘ്യമല്ലോർക്കിലും
മാരുതേ! ശുകമഹർഷ്യുക്തമായിരിക്കുമ-
പ്പാരമേശ്വരമാകുമുപദേശം തെല്ലുമേ.
മിഥ്യയല്ലെടോ! മഹാവാക്യോപദേശമതു
ഏതിൽ നീയ്യറിഞ്ഞാലും സാമാന്യാർത്ഥദ്യോതകം.
ആ മഹാവാക്യാനുഗ്രാഹകമാം ന്യായങ്ങളെ
ഹേ മഹാകപേ! നന്നായ്‌ശീലിക്കിൽ മനനമാം.
അതിനാൽ ശ്രുതികളിൽ പ്രോക്തമാമർത്ഥങ്ങളെ
വിധിനാ മനനംചെയ്യാകിലോ വിശേഷാർത്ഥം
നിനക്കു സ്ഫുരിച്ചീടു; മധികാരിതാട്ടുള്ളോ-
രനുബന്ധങ്ങളൊട്ടും ഭേദിച്ചിടാതെതന്നെ.
ചെയ്തീടുന്നതായുള്ളൊരീ വിചാരണയിങ്കൽ
പ്രാതിലോമ്യമായെന്നാൽ ചൊല്ലപ്പെട്ടുള്ളതായ
വാക്യാർത്ഥം തന്നെയല്ലോ സർവ്വസമ്മതമെന്നു
ശ്ലാഘ്യസൽകപേ! ഭവാൻ ബോധിച്ചുകൊണ്ടീടേണം.
ഗുരുശിഷ്യക്രമത്തിലുമിതമിദമെന്നു-
ള്ളോരു തത്വത്തെ നന്നായ് നീതാൻ കണ്ടുകൊണ്ടാലും,

ഗുരുവാൽ സാമവാക്യമുപദേശിക്കേണമിതും
ഗുരുവാം യജുർവ്വാക്യം ശിഷ്യനാലഭ്യസ്ഥവും
ആകുന്നിതെന്നുള്ളൊരു നിർണ്ണയം തന്നെ ശ്രുതി-
സ്തോകമീയഭിപ്രായത്തിന്നനുകൂലം.
ഗുരുതന്നുപദേശം കൂടാതെ ധ്രുവമാമൈക്യ-
മൊരുവൻപോലുമാളല്ലഭ്യസിച്ചുകൊള്ളുവാൻ.
ഈ മഹായുക്തിയിങ്കൽ സംശയം തെല്ലുപോലും
ധീമതാം വരൻ നിനക്കിനിയുണ്ടായീടുമോ?
"സത്ഗുരുക്തമായീടുമർത്ഥവും ശിഷ്യൻ നാലു-
ദിക്കിലും നോക്കിനന്നായ് മനനം ചെയ്തീടേണം"
ഏവമാശ്രുതിവാക്യം കാൺകയാൽതന്നെ ധരി-
ക്കീവിചാരണ സാധുവാണെന്നു വന്നീടുന്നു.
മാരുതേ! മഹാവാക്യാത്മകമാം മഹാമന്ത്രം
സാരമത്യന്തം ഗുഹ്യാൽ ഗുഹ്യമാണിതേറവും
ആദരവാൻ പാരം വ്യക്തമായ് നിന്നോടു ഞാ-
നോതിനേനിതിലില്ലാതില്ലേടോ രഹസ്യാർത്ഥം.
ഈ മഹാവാക്യങ്ങളെ ധരിക്കുന്നതിനാൽ താൻ
ഹേ മഹാബലാ! മർത്ത്യൻ കൃതകൃത്യനാകുന്നു.
അങ്ങിനെയിരിക്കുമ്പോളർത്ഥാവധാരണം കൊ-
ണ്ടുണ്ടാകും ഫലമെന്തെന്നിങ്ങിനെ പറയേണ്ട.
സർവ്വമന്ത്രോപദേശ ദേശികൻ തന്നെക്കാളും
സർവ്വദാ മഹാവാക്യദേശികനാരാദ്ധ്യനാം.
എത്രയുമാരാദ്ധ്യനാം വാക്യോപദേഷ്ടാവേക്കാ-
ളുത്തമതരമർത്ഥോപദേഷ്ടാവു മഹാമതേ!
പ്രാണാധികതമമാമെന്നോരാത്മൈക്യനിഷ്ഠാപ്രാപ്തി-
യാണു സിദ്ധിച്ചീടുന്നതതിനാലനാരതം
പ്രാണാധികതമം തന്നെ ചൊല്ലുന്നു വിബുധന്മാർ
ക്ഷോണിയിൽ മഹാവാക്യാർത്ഥോപദേഷ്ടാവിനെന്നും.
പരയാം ഭക്തിമവന്തങ്കലാക്കുണ്ടാകുന്നു
പരയാം ഭക്തിയാർക്കു ഗുരുവര്യനിൽനിൽപ്പൂ
അവനായീയർത്ഥങ്ങളുപദേശിച്ചുകൊണ്ടാ-
ലവ വിസ്താരമായിട്ടേറവും വർദ്ധിച്ചീടും.

ഈ മഹാവാക്യോദിതാർത്ഥങ്ങളെ മമാനനാൽ
ഹേ മഹാകപേ! നീ കേട്ടന്നോടുകൂടിത്തന്നെ
മനനംചെയ്തു പിന്നെയേകാന്തസ്ഥനായ് തന്നെ-
യന്നാഖാർത്ഥങ്ങളെത്താൻ ധ്യാനിച്ചീടുകിൽ ദൃഢം;
നിശ്ചയമെന്നെത്തന്നെ പ്രാപിച്ചുകൊള്ളുമെന്നു
വിശ്വസിച്ചാലുമില്ലാ സംശയമിതിൽ തെല്ലും.
സർവ്വദാ പരമാത്മാവാമെന്നെ ദർശിക്കുമ്പോൾ
സർവ്വസംശയങ്ങളും നിശ്ശേഷം നശിച്ചീടും.
മാരുതേ! ഭേദിച്ചീടും ഹൃദയഗ്രന്ഥി; ചെയ്ത-
ഘോരപാപങ്ങൾപോലും നിശ്ശേഷം നശിച്ചീടും.
ആ നൂറെറട്ടുപനിഷത്തുക്കളിൽ പരം ശ്രേഷ്ഠ-
താനാണീശാദിയായ പത്തുപനിഷത്തുക്കൾ.
എന്നു ചിന്തിക്കകൊണ്ടു ഞാനുരച്ചൊരീയർത്ഥ-
ത്തിൽ സംശയം നിനക്കുള്ളിലുണ്ടായ്‌വന്നീടാം.
"ആ മഹാവാക്യം നാലുമീശാദി പത്തിങ്കലു-
മാമട്ടു ഒറവുള്ള ഭാഗത്തിലും ചൊൽകയാലെ
രണ്ടുഭാഗവും തുല്യമാണെന്നു വന്നാകിലും
രണ്ടുഭാഗത്തിൽ വെച്ചിട്ടുൽകൃഷ്ടമാദ്യഭാഗം"
ഇത്തരം നിനക്കുള്ളിൽ സംശയമുണ്ടെന്നാകി-
ലൊത്തതല്ലതു ബുധാഭിപ്രായത്തോടു ചേരവും.
സമ്പ്രാപ്തിയുണ്ടാവാൻ ഹേതുവാം സമാധിതൻ-
ഞ്ഞൊന്നും നൂറെറട്ടിലല്ലോ; പാതിയില്ലതിനാലെ
ശ്രേഷ്ഠമായതു നൂറെറട്ടാണെന്നു തന്നെ ബുധ-
ശ്രേഷ്ഠസമ്മതമെന്നു മതം മരുത്സൂനോ!
യാഗാദികർമ്മങ്ങളെ ചെയ്യാകിൽ സ്വർഗ്ഗലോക-
ഭോഗമെങ്ങിനെ ഭുജിക്കുന്നിതായതുപോലെ
ആ നൂറെറട്ടുപനിഷത്തിങ്കലുണ്ടല്ലോ സർവ്വ-
വാനരോത്തമ! ശ്രുതിപ്രോക്ത വാക്യസൽഫലം.
മാമകോക്തമാം മഹാവാക്യാർത്ഥമാകയാൽ നി-
സ്സീമമാം ഭക്ത്യാ ഭവാൻ ശരണം പ്രാപിച്ചാലും.
എന്നെത്താൻ നമസ്കാരം ചെയ്താലുമനാരത-
മെന്നെത്താൻ ഭജിച്ചാലും ചെയ്ക മൽശ്രവണം നീ.

അന്വഹം ചെയ്താലും നീ മനനമെന്നതന്നെ
മന്നിദിധ്യാസനം നീ ചെയ്താലുമെല്ലാപ്പോഴും.
നിത്യവും മൽ സമാധി സാധിച്ചുകൊണ്ടാലും നീ-
സ്വാത്മബോധസിദ്ധി നിനക്കു സിദ്ധിക്കട്ടെ.
എന്നാൽ, മത്സ്യനാദികൊണ്ടു നാമിതുവരെ-
മിന്നുകണ്ടിട്ടും ഗുരുശിഷ്യഭാവം നിസ്സംശയം
നീങ്ങുമെന്നുകൊണ്ടെന്നാൽ കേൾക്കനാമിതുപോലെ-
മുള്ള ചൈതന്യൈക്യരൂപതം സിദ്ധമാണല്ലോ.
വസ്തുത വിചാരിച്ചാൽ ഞാൻതന്നെ ഭവാൻ കപി-
സത്തമ! ഭവാൻതന്നെ ഞാൻ മറിച്ചല്ലാ ഭേദം.
നാമിതുപോലെ ഭേദമുണ്ടെന്നു ചൊല്ലും വാക്യ-
മീ മഹാവ്യവഹാരത്തിങ്കൽ കാണുന്നതല്ലാം.
സർവ്വജ്ഞനായിട്ടും ഞാനറിഞ്ഞീടുന്നു നിന്ന-
സ്സർവ്വഥാ ഭവാനെന്നെന്നപ്പോൾ അറിഞ്ഞില്ലയല്ലോ.
മാരുതേ! കേട്ടാലും നീ വ്യവഹാരകാലത്തിൽ
ചൊന്ന ഭേദം നമുക്കെന്നതിന്നറിഞ്ഞാലും.
വർത്തമാനാദി കാലത്രയത്തിങ്കലുമെന്നും
സിദ്ധമല്ലല്ലോ ഭേദാഭേദമെന്നുള്ളതെല്ലാം.
ആദ്യന്തകാലങ്ങളിൽ ഭേദമില്ലെന്നു വന്നാൽ
മദ്ധ്യത്തിൽ ഭേദം കാണ്മാൻ ചൊൽവതുസാധുവാണോ!
മദ്ധ്യകാലത്തിൽ കാണും ഭേദം നാശമാറാതെ-
ന്നുണ്മാവുകിലൊട്ടും സാധുവാസ്തരാ ദൃഢം.
മദ്ധ്യത്തിൽകാണും മണ്ണിൻഘടതാമതത്തിലു-
മാദ്യത്തിങ്കലും സിദ്ധിച്ചീടുന്നതല്ലയല്ലോ.
മണ്ണുതാനെന്നുള്ളതല്ലാതെ ഘടമായി-
ട്ടെണ്ണുകിലതു തൽക്കാലപ്രതീതിയാണല്ലോ.
എന്നിൽ നിന്നന്യമായി ശിഷ്യലക്ഷണമുള്ള
നിന്നെ ഞാൻ കാലത്രയത്തിങ്കലും കണ്ടീടുകിൽ
പൂർണ്ണതയെന്നിക്കു വാധിച്ചീടും ശ്രുതിവാക്യം
നിർണ്ണയം കോപിക്കുമെന്നറിക മരുത്സൂനോ!
അതിനാൽ ശ്രുതികൊണ്ടും യുക്തികൾകൊണ്ടും നന്നായ്
മതിയിൽ മരുത്സൂനോ! നീ കണ്ടീടുന്ന ഭേദം

വ്യാവഹാരികമെന്നുമെനിക്കുള്ള ƒ ദേഹത്തെ
പാരമാൎത്ഥികമെന്നും നിശ്ചയിച്ചതിവേഗം
എനിക്കു സമാധേയസ്ഥിതി സിദ്ധിപ്പാനായ്
നിനച്ചനുസാധിച്ചാലും മറിക്കും*തവശ്രമം.
ഇത്തരം രാമചന്ദ്രനരുളിച്ചെയ്ത വാക്യ-
മുത്തമം കുതുകാൽ കേട്ട വാനരശ്രേഷ്ഠൻ.
പരമാനന്ദപൂൎണ്ണചേതസാ ശ്രീരാമൻതൻ-
ചരണാംബുജങ്ങളിൽ ശിരസാ നമിച്ചിട്ട്
ഇത്തരമുണൎത്തിനാൻ ജഗദാചാൎയ്യൻ തന്നോ-
ടുത്തമൻ രാമദാസസത്തമൻ മരുത്സുതൻ.
ഇന്നു ഞാൻ കൃതാൎത്ഥനായിന്നു ഞാൻ കൃതാൎത്ഥനാ-
യിന്നു ഞാൻ കൃതാൎത്ഥനായ്ത്തീൎന്നു നിശ്ചയം ഗുരോ!
ഇന്നു മാമകജന്മം സഫലമായിത്തീൎന്നി-
തിന്നു മത്തപസ്സിനും സാഫല്യം വന്നു നൂനം.
ഇന്നു മാമകകൃത്യം സഫലമായിത്തീൎന്നി-
തിന്നു ഞാൻ ചെയ്ത ദാനമാകവേ സഫലമായ്.
ഇന്നു മാമകബലം സഫലമായിത്തീൎന്നി-
തിന്നു മൽക്കുലം നൂനം സഫലം തന്നെയല്ലോ.
അത്ഭുതം ജ്ഞാനമേറ്റമത്ഭുതം ജ്ഞാനം പര-
മാത്ഭുതം സുഖം പരമാത്ഭുതം തന്നെ സുഖം.
അത്ഭുതം ശാസ്ത്രമേറ്റമത്ഭുതം ശാസ്ത്രം പര-
മാത്ഭുതം ഗുരു പരമാത്ഭുതം തന്നെ ഗുരു.
സൎവ്വവേദാന്താംബുധേ! കരുണാംബുധേ! ദേവ!
സൎവ്വജ്ഞ! രാമചന്ദ്ര! നിന്തിരുവടിക്കായി
ഒന്നും ചെയ്യുവാനായിട്ടില്ലൊന്നുമിനിക്കെന്നാൽ
പ്രത്യഹം ഭവല്പാദപങ്കജം കൈക്കൂപ്പുന്നേൻ.
എന്നുടെ ശരീരവുമിന്ദ്രിയങ്ങളുമൊന്നാ-
ലെന്നുടെ പ്രാണങ്ങളും മനസ്സും മഹാപ്രഭോ!
എന്നുടെ സൎവ്വങ്ങളും ഞാനും നിന്തിരുവടി-
തന്നുടെ വകയാണു നിൎണ്ണയം നിരന്തരം.
ഘോരസംസാരവാരിരാശിയിൽ നിമഗ്നനായ്
പാരം ക്ലേശിച്ചിരിക്കും കീശജന്മിയാമെന്നെ.

കരുണാംബുധേ! ദേവ! കരകേറുകകൊണ്ടു
ചരണാംബുജങ്ങൾക്കായ് സതതം തൊഴുന്നു ഞാൻ
നിന്തിരുവടിയല്ലാതാരുള്ളു ത്രാതായി
നിന്തിരുവടിതന്നെ മന്നാഥൻ ജഗന്നാഥ!
നിന്തിരുവടിതന്നെ രക്ഷിതാവിനിക്കെന്നും
നിന്തിരുവടിക്കായിപ്പാരമായ് തൊഴുന്നു ഞാൻ.
നിന്തിരുവടിതന്റെ നിസ്തുലങ്ങളായിട്ടും
ചെന്തളിർ പദങ്ങളെദ്ദർശനം ചെയ്തീടുവാൻ
സന്തതം ചെയ്തീടുന്ന ബ്രഹ്മേന്ദ്രാമരവൃന്ദം
വന്ദ്യപദപ്രകാരം വിളങ്ങും വിഭോ! ഭവാൻ
എനിക്കു സുലഭനായ്ത്തീർന്നു മൽഭാഗ്യത്തിനാ-
ലിനിക്കു സാർവ്വകാലം പ്രസന്നനായിതല്ലോ.
രഘുനായക! ലോകനായക! ദേവാധീശ!
നിഖിലാധാര! നിനക്കേറെറവും നമിക്കുന്നേൻ.

ഇങ്ങിനെ മഹാവാക്യാർത്ഥവിവരണമെന്ന പതിനാലാമദ്ധ്യായം കഴിഞ്ഞു.



# പതിനഞ്ചാം അദ്ധ്യായം.

## നവചക്രവിവേകയോഗം.

ശ്രീരാമചന്ദ്രപാദപങ്കജം പണിഞ്ഞുകൊ-
ണ്ടാരാമദൂതൻ വീണ്ടുമിത്തരമുണർത്തിച്ചാൻ:—
ചൊന്നതെല്ലാമും രഘുശ്രേഷ്ഠ! സൽകൃപാംബുധേ! നന്നായ്
കേൾക്കേണ്ടതെല്ലാം കേട്ടുറച്ചിതേൻ ഭവന്മുഖാൽ.
എന്നാലും നവചക്രങ്ങൾക്കെഴും വിവേകമി-
ങ്ങെന്നോടിന്നരുളിച്ചെയ്യേണമേ മഹാപ്രഭോ!
ഇത്തരം ഹനുമാന്റെ ചോദ്യത്തെക്കേട്ടുനാഥ-
നിത്തരം മഹത്തരമുത്തരമരുൾ ചെയ്താൻ:—

ശ്രുത്യുക്തമാർഗ്ഗമായേ ചൊല്ലുവൻ നിന്നോടേററ-
മുത്തമം നവചക്രങ്ങൾക്കെഴും വിവേകം ഞാൻ.
ആദ്യമായ് മൂലാധാരപ്പേരെഴും ചക്രമല്ലോ
തത്രതീപ്പോലെയുള്ള രൂപത്തെദ്ധ്യാനിക്കുന്നു.
മൂലാധാരാഭിഖ്യമാം മുൻചൊന്ന ചക്രത്തിന്നു
മേലായിട്ടിരിക്കുന്നു സ്വാധിഷ്ഠാനമാം ചക്രം.
പവിഴനിറമൊത്ത രൂപത്തെത്തന്നെ വിദ്വൽ-
പ്രവരരവിടത്തിൽ ധ്യാനിച്ചുകൊണ്ടീടുന്നു.
മൂന്നാമത്തേതാം നാഭിചക്രത്തിൽ വിദ്യുല്ലതാ-
സന്നിഭംരൂപം ധ്യാനിക്കത്തക്കതറിഞ്ഞാലും.
വാതജ! ചതുർത്ഥമാം ഹൃദയചക്രത്തിങ്കൽ
ജ്യോതിർല്ലിംഗാകാരത്തെ ധ്യാനിപ്പൂ ബുധജനം.
കണ്ഠചക്രമാമഞ്ചാം ചക്രത്തിൽ ധ്യാനംചെയ്തു-
കൊണ്ടീടേണ്ടതാം ശ്വേതവർണ്ണിനീസുഷുമ്നയെ
മാനസലയാർത്ഥമായ് താലുചക്രത്തിൽ പിന്നെ
വാനരവീര! ശൂന്യം ധ്യാനിച്ചുകൊണ്ടീടേണം.
സപ്തമമായിരിക്കും ഭ്രൂചക്രത്തിൽ വായു-
പുത്ര! ദീപസ്വരൂപമംഗുഷ്ഠപ്രമാണകം
ധ്യാനിക്കത്തക്കതല്ലോ; ധൂമാഗ്രാകാരരൂപം
ധ്യാനിച്ചീടേണമാജ്ഞാചക്രത്തിലെട്ടാമതിൽ
ഊർദ്ധ്വശാക്തികമായ പരബ്രഹ്മസ്വരൂപത്തെ
വിദ്വാന്മാർ നവമമാമാജ്ഞാചക്രേ ധ്യാനിപ്പൂ.
ഇത്തരം ക്രമമായി നവചക്രങ്ങളെയു-
മുത്തമധ്യാനാകാരങ്ങളേയും ധരിക്ക നീ.
ധ്യാനയോഗ്യമായീടും ചിദ്രൂപബ്രഹ്മം സർവ്വ-
വാനരശ്രേഷ്ഠ! ബോധിക്കഖണ്ഡമായിരിക്കും
ഏകമാം തസ്തത്വമൊന്നുതാനെന്നാകിലു-
മാകാരമനേകമുണ്ടതിനിങ്ങുപാധിയാൽ.
അതിനാൽ ചിദ്രൂപാഖ്യമേതും ബ്രഹ്മചൈതന്യ-
മതുതാൻ നവചക്രോദിതമാം സ്വരൂപങ്ങൾ.
ഏകമായഖണ്ഡമായിരിക്കും ബ്രഹ്മത്തിൽനി-
ന്നാകാരം വിദ്യാശക്തിതന്നുടെ വിലാസത്താൽ.

തീയ്യിൽ തീപ്പൊരികൾപോലേററമുണ്ടായിതെന്നു
നീയ്യറിഞ്ഞാലും മരുത്സൂനോ! നിൻഹൃദയത്തിൽ.
പ്രത്യഗാത്മാഭിധാനമാന്നിരിക്കുമിദ്ധ്യേയ-
മൂർത്തികൾ നിവിശേഷമായീട്ടും ബ്രഹ്മത്തിൻെറ
സന്മതേ! സദാ സജാതീയങ്ങളാകയാലേ
നിന്മനന്തന്നിൽ ബോധിക്കായയവയൊരിക്കലും
ആകയില്ലചേതനവസ്തുക്കളിക്കാട്ടുന്നതിൽ
ലോകസംസ്തുതന്മാരാം വിദ്വാന്മാർ യോജിക്കുന്നു.
നവചക്രാദികങ്ങൾ ധ്യാനരൂപങ്ങൾ കൂടാ-
തവയായ് സചേതനമായീടുമാകാരങ്ങൾ
ധ്യാനകാലത്തിൽ കണ്ടീടുന്നുണ്ടു യോഗീന്ദ്രന്മാർ
നാനാമാതിരിയായിട്ടവയെച്ചൊല്ലാമിനി.
മാരുതേ! വടബീജംപോലെയും ചാമയെന്നു
പേരെഴും ധാന്യത്തിന്നുതുല്യമായിട്ടും പിന്നെ
ചാമതന്നരിക്കൊത്തും വാലാഗ്രഭാഗസ്ഥമാം
രോമത്തിൻ ശതഭാഗത്തിങ്കലൊന്നിനോടൊത്തും
നെന്മണിതലയ്ക്കൊത്തും ശുക്രജ്യോതിസ്സോടൊത്തും
സന്മതേ! ചിലനേരം സൂര്യജ്യോതിസ്സോടൊത്തും
ചന്ദ്രതുല്യമായിട്ടണുവേപോലെയും സൂക്ഷ്മ-
മെന്നപോലെയും പിന്നെ പ്രാദേശാകൃതിയാർന്നും
മിന്നാമിനുങ്ങിനൊത്തും സ്ഫടികവടിവാർന്നും
നന്നായിച്ചിലനേരം നക്ഷത്രതുല്യമായും
ചിലപ്പോൾ നീലജ്യോതിയായ് രക്തജ്യോതിയായിട്ടു
ചിലപ്പോൾ ചിലനേരം ശുഭ്രജ്യോതിസ്സായിട്ടും
ചിലപ്പോൾ നാനാവിധജ്യോതിസ്സായിട്ടും പിന്നെ-
ച്ചിലപ്പോൾ ജ്യോതിസ്സുകൾക്കാകവേ ജ്യോതിസ്സായും
ഈവിധം നാനാവിധം ധ്യാനകാലത്തിൽ കാണു-
മാവക രൂപമെല്ലാം ബ്രഹ്മസംസ്ഥിതം തന്നെ
ജിതശബ്ദസേന്ദ്രിയാത്മോപരതരായിതന്നീടും
യതചിത്തന്മാരായ രാജയോഗജ്ഞന്മാർക്കോ
ഇച്ചിദാകാരങ്ങളും ചക്രങ്ങൾ കൂടക്കൂടെ
സ്പഷ്ടമായ് ധ്യാനങ്ങളാൽ വിദ്യോതിച്ചുകൊള്ളുന്നു.

ത്തുണിലും പുരത്തിലും വ്യവഹാരകാലത്തിൽ-
ക്കാണപ്പെട്ടോരർത്ഥജാലങ്ങളിലെല്ലാററിലും
ഖണ്ഡരൂപമാകുമീജ്യോതിസ്സു യോഗീന്ദ്രന്മാർ
കണ്ടുകൊണ്ടീടുന്നിതെന്നറിഞ്ഞുകൊണ്ടാലും നീ.
ഏതേതു വികാരാവസ്ഥകളിൽ പതിയുന്നു
പൂതനായിതന്നീടും യോഗിതൻ ദൃഷ്ടിപാതത്താൽ.
മിന്നലെന്നതുപോലെ തൽക്ഷണമവസ്ഥക-
ളൊന്നൊഴിയാതെ വിളങ്ങുന്നു ചിന്മയങ്ങളായ്
ഉത്തമമാമാത്മപ്രകാശോദയത്തിന്നു മുമ്പും
സൽക്കപേ! പിമ്പും യോഗിക്കാദിവ്യസിദ്ധിതന്റെ
സൂചകങ്ങളായീടും വിവിധനാദങ്ങളെ
ശ്രോത്രമെന്നിയേ നന്നായ് കേട്ടുകൊണ്ടീടുമല്ലോ.
മൃദംഗധ്വനിയൊട്ടും മാരുത! മണിനാദ-
ത്തിന്നൊപ്പമായിട്ടും മേഘനാദംപോലെയും
ശംഖനാദത്തോടൊത്തും വീണാനിനാദമൊത്തും
ശങ്കവേണ്ടനേകമാതിരി നാദങ്ങൾ കേൾക്കാം.
ധ്യാനയോഗത്താൽ നാദങ്ങളറിയുന്ന
മാനവശ്രേഷ്ഠനെവൻ ജ്യോതിയെ മരുത്സൂനോ!
പാരമായിന്ദ്രിയങ്ങളവനു വശപ്പെടും
സാരഥിതന്നിച്ഛ നൽതുരഗമെന്നപോലെ
“എന്നുമിജ്യോതിസ്സല്ലോ ബ്രഹ്മമ”മെന്നുള്ള ബുദ്ധി
വന്നുചേർന്നവനുള്ളിലിന്ദ്രിയഗ്രാമമെന്നും
വശപ്പെട്ടിടാ ദൃഢം; വികൃതിക്കുതിരതാൻ
വശപ്പെട്ടിടാതന്റെ സാരഥിക്കുപോലെ.
ജ്യോതിതാനല്ലോ പരമായിടും ബ്രഹ്മം, പാർത്താൽ
ജ്യോതിതാൻ തന്നെയല്ലോ പരമായിടും സുഖം.
ജ്യോതിതാൻതന്നെ നൂനം പരയായീടും ശാന്തി
ജ്യോതിതാൻതന്നെനിത്യം പരയായീടും പദം
ജ്യോതിതാൻതന്നെ നൂനം പരമായിടും ലക്ഷ്യം
ജ്യോതിതാൻതന്നെ ദൃഢം പരയായീടും ഗതി.
ജ്യോതിതാൻതന്നെയാണു പരമായീടും രൂപം
ജ്യോതിയെസ്സതതം നീ സൂക്ഷിച്ചു വീക്ഷിച്ചാലും.

ജ്യോതിതാൻതന്നെ ജ്ഞാനം പരമായീടും ബ്രഹ്മം
ജ്യോതിസ്സായുള്ളതൊന്നാൽ നിർണ്ണയം ബ്രഹ്മംതന്നെ.
അവ്യയമാകും ജ്യോതിസ്സാണെടോ! പരമാത്മാ
ദിവ്യമാം പരമാത്മാവായതാജ്യോതിതന്നെ.
ജ്യോതിതന്നെയാകുന്നു ഞാൻ, ഞാനെന്നുള്ളതാണാ
ജ്യോതി, നീ തന്നെ ജ്യോതി, ജ്യോതിതന്നെയാണു നീ.
അതിനാൽ സർവ്വപ്രയത്നത്താലും മനസ്വിനോ!
മതിമൻ! ജ്യോതിതന്നെ നീയന്വേഷണം ചെയ്ക.
പ്രത്യഗാത്മാവംശവും പരമാത്മാവംശിയു-
മിത്തരമുള്ളതാകുമീവിഭാഗം വിശ്രുതം.
ബ്രഹ്മാത്മൈക്യത്തിൽ ബോധമുണ്ടാംവരെയ്ക്കും
സന്മതേ! സഫലമാണതിൽ പിമ്പില്ലാ ഭേദം.
നവചക്രങ്ങളിങ്ങൊന്നതിലൊന്നിലേവ-
മവ ഭാസിക്കും പ്രത്യഗാത്മാവെ, യോഗത്തിനാൽ
കാണുന്നവരോ ജ്ഞാനം ബ്രഹ്മലോകത്തെപ്പുക-
വാനാകൊണ്ടീടും ദേഹാന്തത്തിങ്കൽ നിസ്സംശയം.
വേദാന്തനിശ്ചിതാർത്ഥന്മാരാകും യതികൾക്ക
യാതൊരു പരമായ ഗതിയെച്ചൊല്ലീടുന്നു.
അതുതാൻ വിദ്വാന്മാർ യോഗികളും ചൊല്ലീടുന്നി-
തതുനിശ്ചയംതന്നെ വാദമില്ലിതിലൊട്ടും.
ഉക്തലക്ഷണമാർന്ന കൂടസ്ഥാത്മാവുതന്നെ
സൽഗുരുമുഖത്തിങ്കൽ നിന്നുകേട്ടതിൽ പിന്നെ
ധ്യാനത്തിനാലും ശുദ്ധമന്തർമുഖീകൃതമായും
വാനരോത്തമ! ഭ്രൂമദ്ധ്യത്തിൽ നീ ധരിച്ചാലും.
ഇച്ചൊന്ന ധ്യാനത്തെ വർദ്ധിപ്പിച്ചീടാത്തുള്ളവൻ
നിശ്ചയം മഹാവാക്യാർത്ഥശ്രവണങ്ങൾക്കെന്നും
അധികാരിയാകയില്ലിതു കൂടാതെ ചിത്ത-
മതിന്റെ സംശുദ്ധിയുണ്ടാകയില്ലതിനാലെ
പ്രതിബന്ധങ്ങളേറാം പ്രബലതരമായ് തൻ-
മതിയിൽ യോഗാഭ്യാസകർത്താവിന്നുണ്ടായ്‌വരും.
വിയർത്തീടുക, വിറച്ചീടുക, ക്ഷീണിക്കുക,
ഭയമുണ്ടാക, ലയിച്ചീടുക, മടിക്കുക

ഇത്തരം നാനാവിധപ്രതിബന്ധങ്ങളും മേന്മേ-
ലുത്തമയോഗാഭ്യാസകാലത്തിലുണ്ടായ്‌വരും.
ധീമാനാം യോഗാഭ്യാസി, നല്ലസൂക്ഷ്മയുക്തിയാൽ
ക്രമമായുണ്ടായീടുമീവക വിഘ്നങ്ങളെ
കണ്ടറിഞ്ഞതിപ്രയത്നങ്ങളാൽ നിരസിച്ചു
കൊണ്ടുശാന്തനായ് സദാ ജാഗ്രതയോടുംകൂടി
ഈയാത്മചക്രയോഗാഭ്യാസവുമതുപോലെ
വായുനന്ദന! ബ്രഹ്മചക്രയോഗാഭ്യാസവും
സന്തതമഭ്യസിച്ചുകൊള്ളണമെന്നാലവ-
ന്നതുമൂലമായുണ്ടായ്‌വന്നീടും പരംപദം.
പുത്രദാരാദികളും ലോകവും ദേവന്മാരു-
മുത്തമമാമീയോഗം നിഷ്കാമമാകമൂലം
ഈ യോഗാഭ്യാസകന്നു വിഘ്നകാരികളായ
വായുനന്ദന! നിന്നിടുന്നിതു നിരന്തരം.
ബുദ്ധിശാലിയാമവനീവക വിഘ്നങ്ങളെ
സിദ്ധമാമതിതീവ്രവൈരാഗ്യാൽ നിഹനിച്ചു.
നിശ്ചലബുദ്ധിയോടും ധ്യാനയോഗത്തെ നിത്യ-
മഭ്യസിച്ചുകൊള്ളേണമെങ്കിലോ വരും ശുഭം.
സൽഗുരുപ്രവരൻതൻ കരുണാബലത്തിനാൽ
ഭാഗ്യവാനായ യോഗി, പരമാത്മാവുതന്നെ
ക്രമത്താൽ കണ്ടറിഞ്ഞിട്ടിന്ദ്രിയഗ്രാമം ജയി-
ച്ചുമന്ദം സ്വസ്വരൂപജ്ഞാനവാനായ് ഭവിക്കും.
ഇത്തരം രാഘവേന്ദ്രനരുളിച്ചെയ്തവാക്യ-
മുത്തമൻ കപിവീരസത്തമൻ കേട്ടു നന്നായ്
അത്യന്തഭക്തിയോടും ശാന്തനാം ജനകജാ-
ഭർത്താവിൻ പദദ്വയം വന്ദിച്ചിങ്ങിനെ ചൊന്നാൻ:
ലക്ഷണം ജിതേന്ദ്രിയൻ തനിക്കിങ്ങെന്തെന്നുള്ള-
തിക്ഷണം സ്വാമിൻ! ഭവാനരുളിച്ചെയ്യേണമേ.
വിദ്വാനാണിവനിവനവിദ്വാനെന്നുള്ളതെൻ-
ഹൃത്തിൽ ഞാനെന്തോന്നിനാൽ നിശ്ചയിക്കേണ്ടൂ വിഭോ!
ഏവമക്കപിപ്രൗഢൻ തന്നുടെ ചോദ്യം രാമ-
ദേവൻ കേട്ടേവമമ്പോടരുളിച്ചെയ്തീടിനാൻ.

മാരുതേ! കാമക്രോധ ലോഭമോഹദർപ്പാദി-
പ്പെട്ടുകേട്ടുള്ള നാനാദോഷങ്ങളെല്ലാമെപ്പോഴും.
ദൂരവേ പരിത്യജിച്ചിരിക്കും പരിവ്രാട്ടി-
പ്പാരിടം തന്നിൽപ്പാർത്താൽ നിർമ്മലനായീടുന്നു.
ഒട്ടുമേ രാഗദ്വേഷമെന്നിവകൂടാതൊട്ടിൽ-
പ്പൊട്ടുമൺപ്പൊൻകട്ടയും സമമെന്നറിഞ്ഞിട്ടു
സർവ്വനിസ്പൃഹനായിസ്സർവ്വപ്രാണിവർഗ്ഗത്ത-
സ്സർവ്വദാ ഹിംസിക്കാതെ വാഴുവാൻ മുനിയല്ലോ
ഡംഭാഹങ്കാരങ്ങളും ഹിംസയും പൈശുന്യവും
തൻപക്കൽ തെല്ലുപോലുമില്ലാതുള്ളവനായി
ആത്മജ്ഞാനാർത്ഥം വേണ്ടും ഗുണങ്ങളേഴും യതി-
ക്കാത്മനി ബോധിച്ചാലും സിദ്ധിച്ചീടുന്നു മോക്ഷം.
സർവ്വേന്ദ്രിയൌഘം വിഷയവ്യാപൃതമായാൽ
നിശ്ചയമതുമൂലം വന്നുഭവിക്കുന്നു ദോഷം.
ജയിച്ചിട്ടിന്ദ്രിയൌഘമഖിലകർമ്മങ്ങളേ
നയിച്ചുകൊണ്ടീടുകിൽ സിദ്ധിക്കും സിദ്ധി നൂനം.
ഭോഗംകൊണ്ടൊരിക്കലും നശിച്ചുപോയിടുവാൻ
യോഗം സിദ്ധിക്കയില്ലാ, കാമത്തിന്നറിഞ്ഞാലും.
ദിവ്യമാം ഹവിസ്സിനാലത്യന്തമുജ്ജ്വലിക്കും
ഹവ്യവാഹനെപ്പോലെയാണു ഭോഗത്താൽ കാമം.
തൊട്ടാലും ഭുജിച്ചാലുമാഘ്രാണം ചെയ്യാകിലും
കേട്ടാലും കണ്ടാകിലും പുരുഷശ്രേഷ്ഠനെവൻ
സന്തോഷസന്താപങ്ങളൊട്ടുമേ ചേർന്നീടാതെ
സന്തതം വസിക്കുന്നു വിജിതേന്ദ്രിയനവൻ.
ഉണ്ണുമ്പോഴും രുചിയുള്ളതാണിതല്ലെന്നുള്ളതി-
ലെണ്ണുന്നതല്ലാ; വാക്യം മിതമായ് ഹിതമായി
സത്യമായ് വചിച്ചീടുമിപ്രകാരം വർത്തിക്കും
മർത്ത്യനെയജിഹ്വനെന്നോതുന്നു ബുധജനം.
അധുനാ ജാതയായ ചെറുപെൺകുട്ടിയേയും
പതിനാറാണ്ടുചെന്ന മതിനേർമുഖിയേയും
നൂറാണ്ടുവയസ്സായ വൃദ്ധതന്നെയും കണ്ടി-
ട്ടാരിഹ നിർവ്വികാരിയവനെ നപുംസകൻ.

ഋക്ഷനായക! വിൺമുത്തുകളെയെണ്ണുവാനും
ശിക്ഷ കലൎന്നുള്ളവാനും മാത്രമായ് സഞ്ചാരത്തെ,
യോജനാവഴികളിൽ ചെയ്തിതാപരിപ്രാപ്തി-
ന്നീജനം മുഖ്യനെന്നോതുന്നിതറിഞ്ഞാലും.
ഇരിക്കുമ്പോഴും നടക്കുമ്പോഴും നേത്രം ദൂരെ-
ച്ചരിക്കാതിരിക്കുന്നോരാളുടെയായിടുന്നു.
ധരിത്രീതലം വിട്ടിട്ടാളുടെ ദൃഷ്ടി നാലു-
കരിപ്പാടകന്നു മേൽപൊട്ടേയ്ക്കു പോകുന്നില്ലാ,
നിൎണ്ണയമവൻതന്നെ പണ്ഡിതന്മാരായുള്ളോർ
കണ്ണില്ലാത്തവനെന്നു ബുധന്മാരോതീടുന്നു.
മാനസഹാരിയായുമഹിതമായുമാൎദ്ദം
മാനസം തന്നിലൊട്ടും വ്യസനം ചേൎപ്പതായും,
ആൎദ്രമാം പ്രിയമായുമിരിക്കും വാക്യങ്ങളെ
കേൾക്കിലുമവകളെക്കേട്ടുകൊള്ളാതാമട്ടിൽ
സന്തതം വൎത്തിച്ചുകൊണ്ടിരിക്കുമാനരാവിൽ
സന്ധിച്ചീടുന്നു നൂനം ബധിരനെന്ന നാമം.
നിഖിലവിഷയങ്ങൾക്കുള്ള സാന്നിദ്ധ്യത്താലും
വികലേന്ദ്രിയനാവാതാരഹോ! വസിക്കുന്നു.
സന്തതം നിദ്രാലുവെപ്പോലെ വാഴുന്നതാരാ-
വന്തപസ്വിയെത്തന്നെ മൂഢനെന്നോതീടുന്നു.
ആമ, തന്നംഗങ്ങളെ സംവൃതമുള്ളിലാക്കി-
ട്ടാമയും വന്നീടാതെ വാണുകൊണ്ടിടുംവണ്ണം.
സൎവ്വേന്ദ്രിയങ്ങളേയും സംയമം ചെയ്തു നന്നായ്
സൎവ്വദാ ക്ഷീണേന്ദ്രിയ മനോവൃത്തിയായി
നിരപേക്ഷകനായി നിഷ്പരിഗ്രഹനായി
നിരഹങ്കാരനായി നിൎമ്മമനായി സദാ
ആശീൎവാദസ്വീകാരവിമുഖനായിട്ടാൎക്കു-
മാശീൎവാദമെന്നതു താനെന്നും ചെയ്യാത്തോനായ്
ഏകാന്തവാസസംസക്താത്മാവായിരിപ്പവൻ
ലോകപൂജിതൻ ദൃഢം മോക്ഷത്തെ പ്രാപിച്ചീടും.
സത്താകും ബഹുമാനസല്ക്കാരങ്ങളെ ബ്രഹ്മ-
വിത്തമൻ വിഷമെന്നു ചിന്തിച്ചു പേടിച്ചീടും.

അമൃതം തന്നിലുള്ളോരാകാംക്ഷയെന്നവണ്ണ-
മമലനനാരതമപമാനം ഭാവിക്കും.
അന്യരാലവമന്യനീ ലോകം തന്നിലെന്നു-
മന്യൂനസൗഖ്യമായ് ശയനം ചെയ്തീടുന്നു.
സുഖമായുണരുന്നു സഞ്ചരിക്കുന്നു സൗഖ്യം
സുഖഹീനനായ്ത്തന്നെ നശിച്ചീടുന്നിതന്യൻ.
ആരെയുമധിക്ഷേപം ചെയ്കയില്ലല്ലോ വിദ്വാ-
നാരുമോതീടുമധിക്ഷേപവും വകവെയ്ക്കാ.
പ്രാരബ്ധപരിശിഷ്ടകാര്യമാം ദേഹാത്മാ-
യാരൊട്ടും വൈരം കലർന്നീടാ യോഗിയായുള്ളോൻ.
തെല്ലുമേ ദ്വേഷിപ്പോരെ ദ്വേഷിച്ചീടുകയില്ലാ
ചൊല്ലുമേ നല്ലവാക്കു ദുർവ്വാക്കു ചൊന്നാൽപോലും.
സപ്തദ്വാരാവകീർണ്ണസത്യവാക്യമെന്നും
സ്വപ്നത്തിൽപോലും കഥിക്കില്ലല്ലോ സുധിവര്യൻ.
അദ്ധ്യാത്മരതിയാകൻ സ്ഥിതനായ് സുഖാർത്ഥിയായ്
വിദ്വാനായ് സർവ്വത്തിലും സമദർശിയായ് സദാ.
തനിക്കു തുണയായിത്താനല്ലാതില്ലാതുള്ള
നിലയിൽ ധരണിയിൽ വസിക്കും സുധിശ്രേഷ്ഠൻ.
സർവ്വേന്ദ്രിയങ്ങളേയും രോധിച്ചീടുകയാലും
സർവ്വദാ രാഗദ്വേഷസംക്ഷയനിമിത്തവും
സർവ്വഭൂതങ്ങളെത്താൻ ഹിംസിക്കായ്കയാലും
സർവ്വജ്ഞൻ സുധിശ്രേഷ്ഠൻ മോക്ഷത്തെ പ്രാപിക്കുന്നു.
യതിക്കല്ലാതില്ലൊന്നാമർത്ഥങ്ങളന്യന്മാർക്കു
വിധിച്ചിട്ടില്ലെന്നൊട്ടും ശങ്കിച്ചീടരുതല്ലോ.
യതിയെക്കാളുള്ളോർ മോക്ഷകാംക്ഷികളെങ്കിൽ
വിധിയില്ലെന്നതവർക്കെവർക്കും ബാധിച്ചീടും.
സമഷ്ടിചക്രയോഗം വ്യഷ്ടിചക്രയോഗമെ-
ന്നമലന്മാരോതീടും രണ്ടു യോഗജ്ഞന്മാർക്കും
ഇവിടെച്ചൊന്നതാകും ലക്ഷണപ്രാപ്തിവേണ്ടു-
ന്നവയാണിവയെല്ലാം രണ്ടുക്കൂട്ടർക്കും സമം.
മൂലാധാരംതൊട്ടുള്ള മുൻചൊന്ന ചക്രങ്ങളിൽ
നാലാമത്തേതായീടും ഹൃദയചക്രത്തിങ്കൽ

ചൈതന്യനായീടുന്ന കൂടസ്ഥൻ വിളങ്ങുന്നു
വാതജന്മാവേ! ജീവസാക്ഷിയാകകൊണ്ടും
ബ്രഹ്മത്തിന്നംശമെന്നതാവുകകൊണ്ടുമവ-
നിമ്മഹാ സംസാരസംബന്ധിയാം സുഖദുഃഖം
തന്നിൽ സ്പർശിച്ചീടാതെ വർത്തിക്കുന്നതെങ്കിലു-
മന്നഹഹാ ജീവാശ്രയം ഹംസ സാഹചര്യവും
തന്നോടു ചേർന്നിട്ടുണ്ടെന്നുള്ള സംഗതിയാലേ
മാന്യന്മാർ ഛത്രിന്യായമാശ്രയിച്ചോതുമട്ടിൽ
സംസാരബദ്ധനെന്നു ചൊല്ലുന്നു കൂടസ്ഥനെ
സംസർഗ്ഗംകൊണ്ടു സിദ്ധിച്ചുള്ള ദുഷ്പേരുപോലെ.

ചക്രമെന്നോതീടുന്ന മാംസപിണ്ഡമീനാഡീ-
വർഗ്ഗങ്ങൾക്കാശ്രയമായ് നില്ക്കുന്നു മരുത്സൂനോ!
പ്രാണനാശ്രയമായ നില്ക്കുന്നു നാഡീവർഗ്ഗം
പ്രാണനോ ജീവൻതന്നാശ്രയമായീടുന്നു.
ഹംസനാശ്രയമായ നില്ക്കുന്നു സദാ ജീവൻ
ഹംസശബ്ദത്താലിപ്പാരം ചൊന്നതെന്തെന്നോതാം ഞാൻ.
പ്രത്യഗാത്മാവാണെന്നു പേരുമൊഴിക്കുന്നാ-
ത്തമക്കൂടസ്ഥനൊഴിച്ചു ഹംസശബ്ദാൽ.
ഉതപാനാദിക്രിയാതന്ത്രഹം വിളങ്ങുന്നു
സന്തതം കൂടസ്ഥനെന്നോതുമീ പ്രത്യഗാത്മാ.
കൂടസ്ഥനെന്നിപ്പാരം ഞാൻ പറഞ്ഞിട്ടുള്ള നാമം-
ക്രിയാതീതഹംസശബ്ദാൽ സന്തതമായ് സാക്ഷാത്തായ
ബ്രഹ്മാത്മതത്ത്വത്തെക്കുറിച്ചീടുന്നതെന്നുള്ളതാം
നിർമ്മലം തന്നിലിന്നു നന്നായി ഗ്രഹിച്ചാലും.
പറയാം "അ" കാരം ലോപിച്ചു ഹംകാരമാകുന്നി-
ങ്ങറിയാം ഞാനെന്നതാനാകുന്നു ബ്രഹ്മമെന്നും
കണ്ടിടാം സകാരത്താലതിനാൽ ബ്രഹ്മാത്മൈക്യം
പൂണ്ടീടാൻ ഹംസമന്ത്രം നിത്യമഭ്യസിക്കേണം.

മന്ത്രകോടികളിൽവെച്ചുത്തമമന്ത്രം ഹംസ-
മന്ത്രമെന്നാരതം വിദ്വാന്മാർ ചൊല്ലീടുന്നു.
മൂലാധാരാദിയാകുമാധാരങ്ങളിൽ ദേവം
മൂലമിക്കൂടസ്ഥങ്കൽ സഗുണതയുമുണ്ടെന്നു

ചൊല്ലുന്നു ചിലരിപ്പോളായതു ശരിയല്ലെ-
ന്നുള്ളത്തിൽ ധരിക്ക നീ; തത്വമോൎത്തീടുന്നാകിൽ.
വീതിഹോത്രനിൽ കാണാം സ്ഫുലിംഗങ്ങളെപ്പോലെ
ജ്യോതിൎമ്മയാകാരമാണെന്നാകവെ മതം സുമനോ!
സഗുണബ്രഹ്മമാകുമീശവിഗ്രഹംപോലും
സുകപേ! ജ്യോതിൎമ്മയം തന്നെയാണെന്നിപ്പാരിൽ
ചിലരോതുന്നതതിൽ മായാസംബന്ധംമൂലം
നിലയില്ലെന്നും ജ്യോതിൎമ്മയത്വം മുഖ്യമാകാ.
ഉക്തമാമാധാരങ്ങളെല്ലാററിങ്കലും, യോഗി-
പ്രത്യഗാത്മാവെദ്ദൎശിക്കണമെന്നില്ലയല്ലോ.
ആധാരങ്ങളിലേതിലെങ്കിലുമൊന്നിൽവെച്ചു
ചേതസ്സംശുദ്ധിക്കായി പ്രത്യഗാത്മാവു തന്നെ.
കണ്ടുകൊണ്ടതിൽപിന്നെച്ചിത്തശുദ്ധിക്കായിട്ടു
പണ്ഡിതനാവാക്യാൎത്ഥശ്രവണാധികാരിയാം.
ഏവനിവണ്ണം ചിദാനന്ദാംശരൂപാത്മ
മേവീടും നവചക്രസംസ്ഥിതനാമാത്മാവെ.
അറിഞ്ഞീടുന്നു സൎവ്വസംസാരനിവൃത്തിയിൽ
കരളിൽ കാമം വാഞ്ഛമായവൻ നിരാമയം
ബ്രഹ്മലോകക്രമത്താൽ സമ്പൂൎണ്ണസദ്രൂപത്തെ
സന്മതേ! പ്രാപിച്ചുകൊണ്ടീടുമെന്നറിഞ്ഞാലും.
ഇച്ചൊന്നോരാത്മാവിനെദ്ധ്യാനം ചെയ്യുമശേഷ-
കല്മഷമാനസനായ പരമാത്മവിത്തിനെ
ഉത്തമശുശ്രൂഷയാ തോഷിപ്പിച്ചതിൽപിന്നെ.
തത്വമസീതി ബ്രഹ്മാത്മൈക്യത്തെ ശ്രവിച്ചിട്ടു
നിത്യവും തദൎത്ഥത്തെ മനനം ചെയ്തുപിന്നെ
പരമനിദിധ്യാസവൃത്തിയാൽതന്നെ മമ
പരമംപദം ക്ഷണം പ്രാപിച്ചുകൊണ്ടീടുന്നു.

ഇങ്ങിനെ നവചക്രവിവേകയോഗം എന്ന പതിനഞ്ചാമദ്ധ്യായം കഴിഞ്ഞു.



മാരുതേ! ബഹുജന്മംകൊണ്ടു ചെയ്തതായീടും
പാരിച്ച കർമ്മം ജ്ഞാനമിവതൻ സമുച്ചയാൽ
സിദ്ധിജ്ഞാനമെന്നിവ രണ്ടുമുണ്ടായ യോഗി-
സത്തമന്മാരെങ്ങീ നിസ്സാരമനുഷ്യന്മാർ.
ഇച്ചൊന്ന സിദ്ധികളിലാവിർഭാവമുക്തർക്കു
നിശ്ചയം ഭവിക്കയില്ലാശ്ചര്യം തെല്ലുപോലും.
ഈ ലോകപ്രതീതിയെത്തീരെ നീക്കിവത്തിക്ക-
മാലോകപൂജ്യന്മാർക്കു ഭവിക്കാ സിദ്ധിഭ്രമം.
ജീവന്മുക്താദ്യന്മാർക്കു വിസ്മയം സിദ്ധിമൂലം
കൈവരായെന്നു ചിന്തിച്ചീടുകിൽ കേട്ടാലും നീ.
അത്യത്ഭുതങ്ങളായും വിവിധങ്ങളായുമു-
ള്ളുത്തമസിദ്ധിവർഗ്ഗം മുഴുവൻ കണ്ടാകിലും,
തെല്ലുമുണ്ടാകയില്ലാ വിസ്മയം, ജീവന്മുക്തൻ
നല്ല മന്ദഹാസമൊത്തല്പമെ കണ്ടിരുന്നീടും.
ശീതളകരംപോലും ചന്ദ്രനെപ്പോലെ ദിന-
നാഥനെക്കണ്ടീടിലും, ചന്ദ്രനെസ്സദാകാലം
കഠിനമായുഷ്ണമേകീടുന്നതായും ക-
ണ്ടീടുമക്കരങ്ങളാൽ വിലസും വിധത്തിലും.
കണ്ടുകൊണ്ടാലുമഗ്നിജ്വാലകൾ കീഴ്പോട്ടായി-
ക്കണ്ടാലുമുണ്ടായീടാ വിസ്മയമവർക്കൊട്ടും.

മാരുതേ! മായാമയനാകുമീശ്വരനെന്നും
പാരം വിസ്മയം ചേരുംവണ്ണം നിർമ്മിച്ചതാകും
നാനാപദാർത്ഥങ്ങളിൽ തെല്ലുമേ മോഹിക്കാത്ത
ജ്ഞാനികളെ സിദ്ധികളെങ്ങിനെ മോഹിപ്പിക്കും?
ജഗൽഭാവങ്ങളെല്ലാമവിദ്യാമയങ്ങളെ-
ന്നകത്തിൽ ബോധ്യംവന്ന വിദ്വാന്മാരായിട്ടുള്ളോർ
അവിദ്യാകൃതമാവതാം ജ്ഞാനികൾ മായാ-
പ്രവൃത്തസിദ്ധിപ്രാന്തത്തിൽ ഭ്രമിക്കയില്ലെന്നും.
അധികാരവാന്മാരാം മനുഷ്യന്മാർ മുനീന്ദ്രർ ത-
ന്നധികാരമില്ലല്ലോ കലിയിലതുമൂലം.
സിദ്ധി, മുക്തിയെന്നുള്ള രണ്ടുമേകനിലൊന്നായി-
സ്സിദ്ധിച്ചീടുകയില്ലാ കലികാലത്തിൽ നൂനം.

അധികാരവാന്മാരില്ലെങ്കിലും കലിയിങ്ക-
ലധികാരമുള്ളതകാര്യകാരികൾ പുരുഷന്മാർ.
ഉണ്ടവരീശ്വരാംശമാണവരെന്നാകിലു-
മുണ്ടാകാ ഭേദമെന്നോടൊത്തീടും സന്മഹത്വം.
സിദ്ധി പ്രാധാന്യവാദപണ്ഡിതന്മാർ സൽകീർത്തി-
വർദ്ധിച്ചു വർത്തിച്ചീടും പതിനെട്ടു സിദ്ധന്മാർ
അഗസ്ത്യപ്രമുഖന്മാരത്യന്തം പ്രസിദ്ധന്മാർ
ജഗത്തിൽ സിദ്ധിമുക്തിയെന്നിവ സിദ്ധിച്ചുള്ളോർ.
അധികാരവാന്മാരാണവർ രണ്ടിനു, മെന്നാ-
ലധികാരിത്വം സിദ്ധമല്ല സാധാരണർക്കാം.
ആകയാൽ മുമുക്ഷുവാം പുരുഷോത്തമൻ തനി-
ക്കാകാംക്ഷ സിദ്ധിയിങ്കലുള്ളതാകവേ നീക്കി
ബ്രഹ്മജ്ഞാനത്തിലേറ്റം വാഞ്ഛകൈക്കൊണ്ടു നന്നായ്
സന്മതേ! നൂറ്റെട്ടുപനിഷത്സേവ ചെയ്യണം.
ആ നൂറ്റെട്ടുപനിഷത്തുകളിൽ സവിസ്താരം
വാനരോത്തമ! മന്ദബുദ്ധികൾക്കറിവാനായ്
സിദ്ധിവർഗ്ഗത്തെക്കുറിച്ചുരച്ചിട്ടുണ്ടെന്നതു
ബുദ്ധിമാനായ ഭവാൻ ബോധിച്ചുകൊണ്ടീടേണം.
ശ്രുതികൾ പുരാണങ്ങൾ സകലങ്ങളായിട്ടും
സ്മൃതികളെന്നുള്ളതിലൊക്കവേ നിരന്തരം
സിദ്ധിയെക്കുറിച്ചേറ്റം ചൊല്ലീട്ടുണ്ടതുകൊണ്ടു
ബുദ്ധിമാൻ സ്വപ്നത്തിലും വാഞ്ഛിക്കാ സിദ്ധിവ്രാതം.
സതതം സകാമന്മാർ സഗുണോപസേവയാൽ
മതിമൻ! സിദ്ധിക്കുന്നു സിദ്ധികളഖിലവും.
സതതം നിഷ്കാമന്മാർ നിർഗ്ഗുണസംസേവയാൽ
വിധിനാ സാധിക്കുന്നു പരമാത്മവിജ്ഞാനം.
ഇത്തരം വർത്തിക്കുമ്പോളെങ്ങിനെ മർത്ത്യന്മാർക്കു
സിദ്ധിമുക്തികളെന്നിച്ചൊല്ലും സാധനം രണ്ടും
സിദ്ധിമുക്തികൾക്കൊത്തുന്നതാം ഫലങ്ങളും
സിദ്ധിപ്പൂ? വിരുദ്ധങ്ങളിവ രാപ്പകൽപോലെ.
സിദ്ധികളാത്മവിത്തിന്നടയാളമാണെന്ന
ബുദ്ധിയെ ത്യജിച്ചുകൊണ്ടാലും നീ മഹാത്മനേ!

സിദ്ധികളാത്മവിത്തിന്നടയാളമല്ലെങ്കിൽ
സിദ്ധന്മാരടയാളമെന്തെന്നു ചൊല്ലീടാം ഞാൻ.
മമത്വവിഹീനത്വമഹങ്കാരഹീനത്വം
സമത്വം ശീതോഷ്ണാദിദ്വന്ദ്വവ്രാതത്തിലെന്നും
നിരപേക്ഷത്വം നിഷ്കാമമേകാകിത്വവും
പരമശാന്ത്യാദിസംയുക്തത്വമസംഗത്വം
വിരക്തത്വവിചാരം സംസാരസംബന്ധിയായ്-
വരും വ്യാപാരങ്ങളിൽനിന്നെല്ലാം വിമുഖത്വം
സർവ്വദാ നിജാത്മൈകതൽപ്പരത്വം സർവ്വദാ
സർവ്വാനന്ദാത്മൻ! നിഷ്പരിഗ്രഹത്വവും
വിജിതേന്ദ്രിയത്വവും വിശ്വാസിത്വവുമീദൃശ-
സ്സുജനത്തിനു ചേർന്ന ലക്ഷണമായീടുന്നു.
ഉത്തമസ്വാത്മസിദ്ധിതങ്കലുള്ളതൃപ്തിയാൽ
സിദ്ധികളണിമാദിയായീടുന്നവകളിൽ
വർദ്ധിക്കിലില്ല തീരെ ത്യജിച്ചാത്മനിഷ്ഠയാ-
വർത്തിക്കും നരോത്തമൻ തന്നെയാണാത്മസിദ്ധൻ.
മിത്ഥ്യയാണണിമാദിസിദ്ധികളിവയെല്ലാം
ശുദ്ധമേ വെറും ജാലവിദ്യയെപ്പോലാകുന്നു.
ഇത്തരം ബുദ്ധ്യാ ബാധ്യമാമിതുകളിങ്കലാർ-
സിദ്ധമാനസനരോത്തമൻ തന്നെയാണാത്മസിദ്ധൻ.
ശത്രുമിത്രങ്ങളും പുണ്യപാപങ്ങളും ശീതോഷ്ണങ്ങളും
സ്വത്തുക്കളുമിഷ്ടാനിഷ്ടങ്ങളുമെന്നിപ്പോന്നതിലെല്ലാം
ഏതങ്ങളിലിങ്കലെവൻ സമനായ്‌വർത്തിക്കുന്നു
നിത്യമാനസരോത്തമൻ തന്നെയാണാത്മസിദ്ധൻ.
സിദ്ധിസഞ്ചയം സർവ്വം ദൂരവേ സന്ത്യജിച്ചി-
ട്ടുത്തമസമാധിയാലന്തരം കൂടാതെവൻ
നിത്യാനന്ദത്തെ പ്രാപിച്ചീടുന്നതവൻ യോഗി-
സത്തമൻ നരോത്തമൻ തന്നെയാണാത്മസിദ്ധൻ.
മാരുതേ! ശാസ്ത്രങ്ങളിൽ ഘോഷിച്ചുകൊണ്ടീടുന്നു
പാരമായീടും തടസ്ഥങ്ങളും മുക്തി സിദ്ധിപ്പാൻ
എങ്കിലുമണിമാദിസിദ്ധികളൊപ്പമായി
ശങ്കിച്ചീടേണം മുക്തിക്കില്ലന്യപ്രതിബന്ധം.

സിദ്ധിവൎഗ്ഗവും ജ്ഞാനപ്രതിബന്ധമാകയാൽ
ബുദ്ധിയുള്ളവർ ത്യജിച്ചീടേണം സിദ്ധിവൎഗ്ഗം.
അണിമാ, മൂൎത്തിയുള്ള മഹിമാ, ഗരിമാ, പൽ-
ഗുണിനാമണിമണേ! മാരുതേ! ലഘിമാവും.
പ്രാപ്തിയും, പ്രാകാമ്യവു,മീശത്വം, വശിത്വവും
പ്രാപ്തമാവുകിലവതന്നെയാണൈശ്വൎയ്യം.
പ്രസിദ്ധങ്ങളായീടുമിവക സിദ്ധിയെട്ടും
നിഷിദ്ധങ്ങളാം മോക്ഷപ്രതിബന്ധകങ്ങളാം
എന്നോൎത്തു നിരന്തരം സ്വസ്വരൂപമാത്രം
നന്നായ്ചിന്തിക്കേണം മോക്ഷേച്ഛുവായ മൎത്ത്യൻ.
ദാഹവും ക്ഷുത്തും ശോകം ജരയും മരണവും
മോഹവുമേറ്റുപോലും ചെന്നീടാതിരിക്കയും
ദൂരത്തിലുള്ളൊരു ശബ്ദം കേട്ടുകൊൾകയും, പാരം
ദൂരത്തിൽ സ്ഥിതിചെയ്യും വസ്തുവെ ദൎശിക്കയും.
മാനസത്തിന്റെ വേഗഗതിയും യഥാകാലം
താനിച്ഛിക്കുന്ന രൂപം ധരിപ്പാൻ പടുത്വവും
പരകായപ്രവേശം ചെയ്യുവാൻ സാമൎത്ഥ്യവും
മരണം താൻ നിനയ്ക്കും കാലത്താകുകയും
അമരന്മാരോടൊത്തു മേളമായ് ക്രീഡിച്ചുകൊ-
ണ്ടമരുന്നതിനുള്ള ദിവ്യമാം വിഭുത്വവും.
സങ്കല്പിതാൎത്ഥങ്ങളെ സാധിപ്പാൻ വിഭുത്വവും
ശങ്കവിട്ടാജ്ഞ ചരിപ്പിച്ചീടുവാൻ പടുത്വവും
അന്യചിത്താശയങ്ങളെ ഗ്രഹിപ്പാൻ പടുത്വവു-
മന്യനാജ്ഞാശക്തിയും തീവെള്ളം വിഷംതൊട്ടു
നാനാസാധനങ്ങളെ സ്തംഭനം ചെയ്യുന്നതും
മനസ്സു ത്രികാലജ്ഞാനം കലൎന്നതും
യോഗധാരണങ്ങളാലിവക ചില സിദ്ധി-
യോഗമാൎഗ്ഗജ്ഞന്മാർ സാധിച്ചുകൊണ്ടീടുന്നു
സൽഗുണശ്രീപ്രസാദാലിവക സിദ്ധിയോഗം
സകലം സാധിച്ചിടാം മാരുതേ! സകലൎക്കും.
നിൎഗ്ഗുണനാമെന്നെ ഘനധാരണാവശാലാത്മാവിന്നു
നിഷ്കാമൻ മുനി നന്നായ് ധാരണചെയ്കയല്ലേ.

മല്പരമാനന്ദത്തെ പ്രാപിച്ചുകൊള്ളുന്നിതെ-
ന്നപ്പൊഴും ശങ്കിക്കേണ്ടാ ബോധിച്ചുകൊണ്ടാലും നീ.
ഇത്തരം രഘുശ്രേഷ്ഠൻതന്റെ വാക്യം കേട്ടി-
ട്ടുത്തമൻ ശ്രീഹനൂമാനിത്തരം ചോദ്യംചെയ്താൻ:—
കരുണാംബുധേ! ദേവ! സർവ്വേശപ്രസാദത്താൽ
നന്നായീടുമാസ്സിദ്ധിസംശയമില്ലിന്നെ
ഇതു പാതകങ്ങൾക്കു സദൃശങ്ങളെന്നു നി-
ന്ദിതമെന്നിയ്യിന്നിപ്പോളുരചെയ്ത വാക്യം
എങ്ങിനെ ശരിയായിത്തീരുന്നിതെന്നുള്ളതി-
ന്നിങ്ങു വിസ്തരിച്ചെന്നോടരുളിച്ചെയ്യേണമേ.
ഇത്തരം ശ്രീഹനുമാൻ തന്റെ വാക്യംകേട്ടി-
ട്ടുത്തരമരുൾചെയ്താനിത്തരം ശ്രീരാഘവൻ.
അജ്ഞാനമനാരതം വർദ്ധിപ്പാൻ ഹേതുവായും
വിജ്ഞാനപ്രതിബന്ധകാരണമായും സദാ
നില്ക്കുമിസ്സിദ്ധിവർഗ്ഗമീശപ്രസാദത്താൽ
ഇക്കാലം കൈവന്നീടുന്നതാണെന്നാകിലും,
മോക്ഷമിച്ഛിപ്പവരായവർ ത്യജിച്ചുകൊള്ളേണമെ-
ന്നൃക്ഷനായക! ബ്രഹ്മജ്ഞാനികളോതീടുന്നു.
ബുധന്മാർ പാപങ്ങളെപ്പോലെ പുണ്യങ്ങളേയും
കപിവര! തങ്കൽനിന്നു തീരെ വേർപെടുത്തേണം.
സിദ്ധിവർഗ്ഗമോ സകാമമായ പുണ്യവ്രാത-
സിദ്ധമാം ഫലമെന്നു നന്നായി ധരിക്കേണം.
ബ്രഹ്മലോകഭോഗത്തെപ്പോലും തുച്ഛമായി-
ക്കാണുമവനായിലോത്തുപാർത്തിടും വിരാഗികൾ,
അല്പസിദ്ധികളീലോകത്തിലുള്ളവകളിൽ
സംപ്രാപ്യവാഞ്ഛയുണ്ടാകുന്നുണ്ടാകാ ദൃഢം.
തന്നുടെ ദേഹത്തിലുള്ള ദുർഗ്ഗന്ധംകൊണ്ടു
മന്നിൽ മനംമടുക്കില്ലാ വൈരാഗ്യമെങ്കിൽ
വൈരാഗ്യമതുണ്ടായീടുവാൻ പാർത്തിടുകിൽ
കാരണമപരം ചൊല്ലീടുവാനെന്തൊന്നുള്ളൂ?
മനസ്സും, രസം, വായുവെന്നിവപോലെ സ്ഥിര-
സ്ഥാനങ്ങളിൽ നിൽക്കാതെയാം ചഞ്ചലമാകയാലെ.

ഊർദ്ധ്വമായപാനമാംവായുവെയയതീട്ടു
ഹസ്തങ്ങൾകൊണ്ടു കർണ്ണാദ്യങ്ങളായിരുന്നീടും.
കരണങ്ങളെ നന്നായ് ധാരണചെയ്തീടേണം
പറയാമെവ്വണ്ണമാണായതെന്നറിഞ്ഞാലും.
രണ്ടുകൈപ്പെരുവിരൽകൊണ്ടു കാതുകൾ രണ്ടും
രണ്ടു തർജ്ജനികളാൽ രണ്ടു ലോചനങ്ങളും
നടുകൈവിരൽ രണ്ടുംകൊണ്ടു തന്നുടെ മൂക്കിൽ-
പ്പെട്ടമാദ്വാരം രണ്ടും നന്നായിട്ടടച്ചിട്ടു
ജ്യോതിസ്സിൻ സ്ഫുരണവുമാനന്ദാവിർഭാവവും
ജാതമാം കാലത്തോളം ബ്രഹ്മരന്ധ്രസ്ഥാനമാം
ശിരസ്സിൽ സ്വപ്രാണനെ ധാരണചെയ്തീടേണം
പെരുത്തദ്ധ്യാനികളിലേ സിദ്ധിപ്പൂ നിത്യസൗഖ്യം.
മഹാത്മാനിക്രമംതാൻ ഷണ്മുഖീമുദ്ര; പാരം
രഹസ്യമായിട്ടിതു സൂക്ഷിക്കത്തക്കതല്ലോ.

ഇങ്ങിനെ അണിമാദിസിദ്ധിലക്ഷണമെന്ന പതിനാറാമദ്ധ്യായം കഴിഞ്ഞു.

## പതിനേഴാം അദ്ധ്യായം.

### വിദ്യാസന്തതി ഉത്പത്തിനിരൂപണം.

സന്തതാനന്ദാകാരൻ സജ്ജനങ്ങൾക്കാധാരൻ
സന്താപം സംസാരികൾക്കകറ്റും രാമചന്ദ്രൻ
അന്തരായങ്ങൾ നീക്കാനടിയനനാരത-
മന്തരംഗത്തിലാക്കും ചെന്തളിർപ്പാദമാർന്നോൻ
ചെന്താർമാനിനീകാന്തൻ കരുണാമൃതസ്വാന്തൻ
സന്തതം പാലാഴിയിൽ പള്ളികൊള്ളുന്ന ദേവൻ
തന്തിരുപ്പാദങ്ങളിൽ സാഷ്ടാംഗം വീണിവണ്ണ-
മന്തരംഗാനന്ദമാർന്നോതിനാൻ വാതാത്മജൻ.
വേദാന്തജ്ഞ! പ്രഭോ! നിന്തിരുമേനിതന്റെ
പൂതമാം മുഖാംഭോജത്തിങ്കൽ നിന്നൊഴുകീടും

ആ നൂറെറട്ടുപനിഷത്തുകളാം മധുപൂരം
മാനസാനന്ദമാർന്നു ഞാനേററം പാനംചെയ്തേൻ.
അതിനാലസംശയം ഞാൻ കൃതകൃത്യനായേ-
നതികാരുണ്യം ഭവാനെങ്കലുണ്ടാകമൂലം.
എങ്കിലും, പാണ്ഡിത്യസിദ്ധ്യർത്ഥമായ് കേൾക്കേണ്ടതാ-
യെങ്കലങ്കുരിക്കുന്നുണ്ടൊരു സംശയം വിഭോ!
ഭഗവൻ! ബഹുവിദ്യാസഞ്ചയം സവിസ്താരം
സകലേശ്വര! നന്നായ് പത്തുപനിഷത്തിങ്കൽ
ഉരച്ചിട്ടുണ്ടെന്നു ഞാനുത്തമവിദ്വജ്ജന-
മുരച്ചുകേൾക്കയാലിങ്ങാവിദ്യാപ്രജ്ഞജ്ഞാനം
ഇല്ലായ്കകൊണ്ടു കിഞ്ചിജ്ജ്ഞതചമുണ്ടെനിക്കതു
ചൊല്ലാം ദേവ! ഭവാൻ തീർത്തു കാത്തരുളേണം.
ഇത്തരം ഹനുമാന്റെ ഭാഷിതം കേട്ടു രഘു-
സത്തമൻ കനിഞ്ഞിത്ഥമുത്തരമരുൾചെയ്താൻ:—
വിദ്വാന്മാരനുവേലമാദരിച്ചീടുന്നൊരാ-
വിദ്യാവ്രാതമത്ഭുതം കേട്ടുകൊണ്ടാലും ഭവാൻ.
ഈശാദിയായിട്ടുള്ള പത്തുപനിഷത്തിങ്കൽ
കീശേശ! കാണുമവ ചൊൽവൻ ഞാൻ നിനക്കിപ്പോൾ.
ബൃഹദാരണ്യകമാദിവാക്യങ്ങളിൽ ക്രമംപോലെ
മഹത്താമീവിദ്യകളുൽഘോഷിച്ചിരിക്കുന്നു.
"സത്യ"വിദ്യയാണാവിദ്യകളിലൊന്നു, തിങ്കൾ
നിത്യമാം ബ്രഹ്മത്തിന്റെ അംശനാം സൂര്യങ്കലും
ദക്ഷിണനേത്രത്തിലും നന്നായിട്ടുപാസ്യനാം
ഋക്ഷപുംഗവ! സദാ ജ്യോതിസ്സായ് വിളങ്ങും
ജ്ഞാനാഖണ്ഡരൂപിയാകുന്നൊന്നനുവേലം
മാനസത്തിങ്കൽ നന്നായ് ധ്യാനിച്ചുകൊണ്ടീടേണം.
ഇത്തരമഖണ്ഡമായിട്ടുപാസിച്ചീടുമ്പോൾ
സത്യവിദ്യയോ നിരാധാരയായ് നിരർഗ്ഗളം
സദ്യോമുക്തിയെ ധ്യാതാവിന്നു നൽകുമെന്നതിൽ
ബുദ്ധിമാന്മാരായുള്ളോർക്കില്ല സംശയം തെല്ലും.
മതിമൻ! നേത്രത്തിലും സൂര്യബിംബത്തിങ്കലും
സ്ഥിതമായിരിക്കുമാ പ്രകൃതപദാർത്ഥത്തെ.

സഗുണമാണെന്നുള്ളിൽ സംശയിക്കേണ്ട ഭവാൻ
സഗുണം ജ്യോതിസ്സാദ്യം, തജ്ജ്ഞാനം ലഭിക്കുകിൽ
സത്യലോകവിഭ്രംശമില്ലായ്കയാലുമതു-
സത്യമായ് സഗുണമല്ലതു നിർഗ്ഗുണമത്രേ.
സതതം സർവ്വങ്ങളാം പ്രാണിസഞ്ചയങ്ങൾതൻ-
ഹൃദയകമലത്തിൻ മദ്ധ്യത്തിൽ മരുത്സൂനോ!
ബ്രഹ്മാംശം ദഹരമാണെന്നന്യവിദ്യയാം ബുദ്ധ-
നന്മ നൽകീടും "ദഹരാ"ഖ്യവിദ്യയിൽ ചൊല്വൂ.
ഏകാന്തത്തിങ്കൽ തന്റെ മാനസംകൊണ്ടുമാത്ര-
മാകുന്നവണ്ണമന്വേഷിക്കേണ്ടതതു നൂനം.
ആച്ചിദംബരം ബാഹ്യാംബരസന്നിഭം പൂർണ്ണം
സച്ചിദാനന്ദഘനമായി ധ്യാനിച്ചീടേണം.
ഇയ്യുപാസനതന്നിൽദ്ധ്യാനം സാധാരണം
ധ്യേയകനങ്ങളോടെപ്പോൾ ധ്യാനത്തിൽ സമാപ്തിയെ
ചെയ്യോളം ചെയ്തീടുകിൽ ഖണ്ഡജ്യോതിർദ്ദർശനാൽ
നിശ്ചയമടഞ്ഞീടാം സദ്യോമുക്തിയെ ജവം.
ക്രമമുക്തിമാത്രമുപാസകന്മാർക്കു
സുമതേ! സദ്യോമുക്തി സിദ്ധിപ്പാനനുകൂലം.
അഖണ്ഡദഹരോപാസനയെത്തന്നെ ചെയ്തു-
കഖണ്ഡാനന്ദപ്രാപ്തി സിദ്ധമാമതുകൊണ്ടേ.
അന്യമാം "വൈശ്വാനര"വിദ്യയിൽ, മരുത്സൂനോ!
ധന്യന്മാർ പ്രാദേശമാത്രകമായ് ബ്രഹ്മാംശമാം
പ്രത്യഗാത്മാവുതന്നെ ദർശിച്ചിട്ടതിനെത്താൻ
നിത്യപൂർണ്ണമായിട്ടു ഭാവനചെയ്തീടുന്നു.
പ്രത്യഗാത്മാവെയേവം പ്രാണാഗ്നിഹോത്രിവർഗ്ഗം
നിത്യമിത്തരമല്ലോ ചെയ്യുന്നിതുപാസനം.
എന്നാലുമവരതിന്നുള്ള തത്വത്തെ ഹൃത്തിൽ
നന്നായിട്ടറിയുന്നില്ലറിക മരുത്സൂനോ!
വിദ്യയിന്നിതിലാധാരോപവാദമാം കൃത്യം
സിദ്ധമല്ലായ്കിൽ പൂർണ്ണത്വം ഭവിക്കായ്കമൂലം.
ക്രമമുക്തിമാത്രമേ സിദ്ധിപ്പൂ പൂർണ്ണബോധ-
ക്രമമാർന്നുപാസികൾക്ക് സിദ്ധമാം സദ്യോമുക്തി.

പിന്നെ നാലാമതായിപ്പഞ്ചാഗ്നി വിദ്യയായി-
ട്ടുന്നിതായതിൻക്രമം ചൊല്ലുവൻ കേട്ടാലും നീ.
ആകാശം, മേഘം, ഭൂമി, പുരുഷൻ, സ്ത്രീയെന്നുള്ള-
താകുമഞ്ചഗ്നികളെ ക്രമമായ് ധ്യാനിച്ചിട്ടു
പിന്നെ ബ്രഹ്മമായ്ത്തന്നെ ധ്യാനമൊന്നു ചെയ്തീടുകിൽ
നിർഗ്ഗുണമീവിദ്യയായ്, പ്രാപിക്കും മുക്തി നൂനം.
ഇത്തരം ബ്രഹ്മധ്യാനം ചെയ്യുകിൽ ചെയ്യുന്നവ-
നുത്തമവൈരാഗ്യമാംഫലമൊന്നു പ്രാപിച്ചീടും.
ഇനി ഷോഡശകലാവിദ്യയെങ്ങിനെയെന്നു
നിനക്കു ബോധിപ്പാനായ് ചൊല്ലുവൻ കേട്ടാലും നീ.
ആ വിവേകികളായ വിദ്വാന്മാർക്കീവിദ്യയിൽ
പാവനേ! പരമാത്മാവത്യന്തം പ്രസന്നമാം.
പ്രാണാദി പതിനാറു കലകൾ കല്പിതങ്ങൾ
ചേണാർന്നോരീവിദ്യയിലായധിഷ്ഠാനം പിന്നെ.
അപ്രാണനായുമവിനാശിയായും വർത്തിക്കും
പ്രത്യഗാത്മാവുതന്നെസ്സങ്കേതം പ്രാപിച്ചിട്ടു
ബുധനെപ്പരിത്യജിക്കുന്നി,തായാത്മാവിനെ-
സ്സന്തതം പൂർണ്ണമായുമദ്വൈതമായുമുള്ള
ബ്രഹ്മമായ് ധ്യാനിക്കുകിൽ ധ്യാനകർത്താവിന്നങ്ങാം
സന്മതേ! സദ്യോമുക്തിയെന്നതു നിസ്സംശയം.
ഉൽഗീഥ വിദ്യയെത്താൻ കേട്ടാലും കപീന്ദ്ര! നീ-
യുൽഗീഥം ത്രിമാത്രകപ്രണവാത്മകം തന്നെ.
ശുദ്ധനായ് ധ്യാനിക്കുകിൽ ക്രമമുക്തിയെ ധ്യാന-
സിദ്ധമാം ഫലമായി ഭജിക്കും ധ്യാനിപ്പവൻ.
മാത്രകൾ പതിനാറായ്ത്തിരിച്ചു പ്രണവത്തെ
ധാത്രിയിൽ ഭാഗ്യവാനായിരിക്കും നരോത്തമൻ
നന്നായിട്ടുപാസിച്ചുകൊണ്ടീടുകിലതുകൊണ്ടു
വന്നീടും സദ്യോമുക്തിയെന്നു ഞാൻ ചൊന്നേനല്ലോ.
പ്രാണദേഹനും തേജോരൂപിയുമെന്നുമാത്മ-
മാനസാത്മകനുമായിരിക്കുമവൻ തന്നെ.
സേവിക്കേണ്ടവനെന്നു ശാണ്ഡില്യവിദ്യയിങ്കൽ
ഭുവിൽ ഖ്യാതരായുള്ള വിദ്വാന്മാർ ചൊല്ലീടുന്നു.

ഇതിലുമുപാസ്യൻ താൻ പ്രത്യഗാത്മാവാകയാ-
ലിതിനാലുണ്ടാം ഫലം ക്രമമുക്തിതാനല്ലോ.
എന്നാലീവിദ്യയിങ്കൽ ത്യജിച്ചു ഗുണങ്ങളെ
നന്നായിട്ടുപാസിക്കിൽ സദ്യോമുക്തി സിദ്ധിക്കും.
പുരുഷവിദ്യയിങ്കലായുസ്സിൻ വൃദ്ധിക്കായി-
പ്പുരുഷൻതന്നെ യജ്ഞത്വേന കല്പിതമല്ലോ.
കാമരൂപിണിയല്ലോ വിദ്യയിച്ചൊന്നതിതിൽ
വ്യോമസ്ഥാനാദിയാകുമൈശ്വര്യങ്ങളെ മാത്രം
ത്യജിച്ചീടേണ്ടതാണതല്ലാതെപ്പുരുഷനെ
ത്യജിക്കത്തക്കതല്ലെന്നറിക മഹാമതേ!
പര്യങ്കവിദ്യയെത്താൻ പിന്നീടു ചൊല്ലുന്നതു
പര്യങ്കസ്ഥിതനായ വിധിയെക്കുറിച്ചിട്ട്
ഈ ലോകത്തിങ്കൽ നിന്നു യാത്രയെച്ചെയ്യുന്നവൻ
കാലത്താലാർജ്ജിച്ചുള്ള പുണ്യപാപസന്ത്യാഗം
മാർഗ്ഗമദ്ധ്യത്തിൽ പറിച്ചീടുന്നു; ബ്രഹ്മലോകേ
ശ്ലാഘ്യരായീടും മുമുക്ഷുക്കളാൽ പ്രാപ്യമായ
സഗുണനിർഗ്ഗുണാതീതങ്ങളെന്നോതും ത്രിലിം-
ഗകമാംവസ്തുവല്ലോ; സഗുണമിതിൽ ത്യാജ്യം.
സ്വീകാര്യം മമ സൌമനോ! നിർഗ്ഗുണം ത്യജിപ്പതോ
സ്വീകരിപ്പതോ രണ്ടുമല്ലാത്തതാണതീതം.
അക്ഷരവിദ്യയിങ്കലസ്ഥൂലത്വാദികളായ
ലക്ഷണയുക്തമായുമക്ഷയമായുമുള്ള,
നിർഗ്ഗുണബ്രഹ്മത്തെത്താനോതുന്നു ജഗത്തിങ്കൽ
പ്രഖ്യാതന്മാരായീടും താപസപ്രവരന്മാർ.
അക്ഷയമായേകമാം കൂടസ്ഥചൈതന്യം സ-
ർവ്വർക്ഷനായക! പരം വിഷമമാകയാലെ
വിദ്വാന്മാരീവിദ്യയെ ക്രമമുക്തിക്കും പിന്നെ
സദ്യോമുക്തിക്കും ഹേതുവായിട്ടു കണ്ടീടുന്നു.
സംവർഗ്ഗവിദ്യയെന്നു മറ്റൊരു വിദ്യയിങ്കൽ
സംവർഗ്ഗസംജ്ഞകളുള്ളോരണ്ടിരുന്നീടുന്നതായും
പ്രാണങ്കൽനിന്നന്യമായ് സിദ്ധിച്ചതായും ജഗത്-
പ്രാണനന്ദന! ആദ്ധ്യാത്മികമായിട്ടും സമാ

ആധിദൈവതമായും വഹ്നിയും വായു; തത്വ-
വേദികളറിഞ്ഞുരച്ചീടുന്നു മഹാമതേ!
വായുവിൻ സായുജ്യസാലോക്യമാദികകൊണ്ടി-
ങ്ങീയുപാസനാ നൂനം സഗുണംതന്നെയല്ലോ.
നിഷ്കാമന്മാരാലറിയപ്പെട്ടുകൊള്ളും കാല-
മിക്കാണമുപാസനാകൈവല്യം ക്രമാലേകും.
പ്രഥമചിതൊട്ടുമുതാഴ്ജഗത്താം; മധുവായി-
ട്ടുംതളിരിക്കലോത്ത ചെയ്തീടുമുപാസനാ.
മധുവിദ്യയാണിതിനൊരുവിധം ബ്രഹ്മലക്ഷ്യ-
മത്രതാനതിനാലീവിദ്യ നിർഗ്ഗുണയല്ലോ.
പ്രാണവിദ്യയാണല്ലോ പിന്നീടായതിൽ ജഗൽ-
പ്രാണനന്ദന! സമ്പ്രാൽകൃഷ്ടതപം ചൊല്ലീടുന്നു.
പ്രാണനാകയാലിതിൻ വികൃതിതപഹേതുവാൽ
കാണുന്നു സഗുണമായ് ചൊല്ലുമ്പോഴും മഹാത്മാക്കൾ.
ആചാര്യഗണികൾ മൂന്നാം നിർഗ്ഗുണാത്മവിദ്യയെ-
യാറ്റു ശിഷ്യൻ തന്നിക്കായുപദേശിച്ചീടുന്നു.
ഉപകോസലാദിവ്യ വിദ്യയിലീവിദ്യ സൽ-
കപിനായക! വെള്ളം താമരയിലയ്ക്കൽ
വഹ്നിയുംപോലെ പാപബന്ധഹീനമാം വാക്കാൽ
സദ്യോമുക്തിയെത്തന്നെസ്സൂചകമാക്കീടുന്നു.
സത്താകും ബ്രഹ്മപരോക്ഷജ്ഞാനം തന്നെയല്ലോ
സദ്വിദ്യയെന്നതിതാ ശേഷതകേളുവിന്നായി
ഛാന്ദോഗ്യത്തിങ്കൽ പരമോദാര പ്രവൃത്തമായ്-
ത്തീൻതാണിതി "അതുതന്നെ നീ"യെന്നിങ്ങിനെ
ബ്രഹ്മാത്മൈക്യതത്തന്നെയുമുപദേശിച്ചീടിലും
സന്മതേ! മനനവും നിദിധ്യാസനാദിയും
ചൊല്ലീടപ്പെട്ടുകൊണ്ടു ചൊല്ലുമ്പോഴും വിചാരജ്ഞനം
ചൊല്ലുന്നു ക്രമമുക്തിക്കല്ലതീ വിദ്യയെന്നോ.
അന്യമാം "ഭൂമാവിദ്യാ" തദ്വിദ്യാജ്ഞാനം ചേർന്നോ-
നന്യമായതു കൂടാതൊന്നുമേ കാണാസ്സയാൽ
അപരോക്ഷജ്ഞാനം താനേകുന്നിതീവിദ്യയാൽ
കപിസത്തമ! വിചാരസംശയമതുമൂലം.

വിദ്യാസഞ്ചയങ്ങൾക്കു നല്ലൊരീശ്വരീ ബ്രഹ്മ-
വിദ്യയാണെന്നു ചൊല്ലീടുന്നുണ്ടു മരുത്സൂനോ!
മനനാദികളായ സാധനങ്ങളെത്തെല്ലു-
മനഘ! ചൊല്ലീട്ടില്ലീവിദ്യയിലെന്നാകിലും.
പ്രാധാന്യം ഗുരുവിന്നില്ലാത്തതിനാലുമന്ത-
ശ്രുതിരൂപമായ് ശിഷ്യൻ വർത്തിക്കുന്നതിനാലും
സദ്യോമുക്തിദയായേ ലസിച്ചീടുന്ന സർവ്വ-
വിദ്യാനായകി ബ്രഹ്മവിദ്യയെന്നറിഞ്ഞാലും.
ബുദ്ധിമാന്മാരായുള്ളോർക്കറിഞ്ഞീടുവാനായി-
ട്ടിത്യേവം വിദ്യാവ്രജം കഥിച്ചേൻ കപീശ്വര!
വേദാന്തങ്ങളിൽ കടന്നീക്ഷിച്ചുകൊണ്ടീടുമ്പോൾ
ബോധിക്കാം മറ്റുമോരോ വിദ്യകളറിഞ്ഞാലും.
ഈവക വിദ്യാവ്രജജ്ഞാനവും ശിഷ്യചിത്ത-
ഭാവത്തെപ്പരീക്ഷിപ്പാനുള്ളതാം പടുത്വവും.
അവശ്യം സ്വാചാര്യവര്യന്നും സവിശേഷം
ഭവിച്ചീടേണ്ടതാണു മാരുതേ! മഹാമതേ!
അധികാരഹീനനായ പരീക്ഷിതമാമ-
സ്ഥിതിയാർന്നുള്ള ശിഷ്യന്നവൻ തൻഗുരുവിനാൽ
ഉപദേശിക്കപ്പെട്ട വിദ്യകളെന്നപോലെ-
യ്യുപദേശത്തിന്നർഹനായധികാരിയായ
ശിഷ്യസത്തമൻ തനിക്കീവിദ്യാവ്രജജ്ഞാനം
സിദ്ധിച്ചീടാതെയുള്ള ഗുരുവും നിഷ്ഫലംതാൻ.
നിർമ്മലശിഷ്യനായ പാത്രത്തെ ബുദ്ധിമാനാം
സന്മാന്യൻ ഗുരു, സർവ്വലക്ഷണാഢ്യമാണെന്നു
കണ്ടറിഞ്ഞിട്ടു വിദ്യാസഞ്ചയമർപ്പിപ്പാൻ പൊൽ-
ക്കൊണ്ടു വിദ്വാന്മാരായോരതിച്ഛിച്ചീടുന്നു.
അങ്ങിനെതന്നെ പരം നിർമ്മലനായും സർവ്വാ-
ത്തുംഗലക്ഷണങ്ങളും ചേർന്നവനായുമുള്ള
ദേശികേന്ദ്രനിൽനിന്നു വിദ്യാസ്വീകാരം ചെയ്‌വാൻ
ക്ലേശഹാരികളായ വിദ്വാന്മാരതുള്ളുന്നു.
സത്താമയോരാചാര്യനാലുപദേശിക്കപ്പെട്ട-
വിദ്യയോ വിമലമായ് പൂർണ്ണമായ് ക്രമമായി

വർദ്ധിക്കും ശിഷ്യൻ തനിക്കൊ ശുക്ലപക്ഷേന്ദുതാൻ
വർദ്ധിക്കുംവണ്ണമെന്നു ചൊല്ലുന്നു വിദ്വജ്ജനം.
അസദാചാര്യൻതന്നാലുപദിഷ്ടയാം വിദ്യാ
കൃശയാമ്മലിനയായ് ക്രമത്താൽ മനുസൂനോ!
നിശ്ശേഷം നശിച്ചീടും കൃഷ്ണപക്ഷേന്ദുപോലെ
വിശ്രുതാചാര്യവര്യരിതരുളുന്നു.
കാലത്താൽ ദുഷ്ടനായിത്തീർന്ന ശിഷ്യനെക്കണ്ടാ-
ലാലോചിയാതെത്തന്നെഗ്ഗുരു സന്ത്യജിക്കേണം.
അങ്ങിനെതന്നെ കാലാന്തരത്താൽ ദുഷിച്ചതായ്-
ത്തങ്ങടെ ഗുരുവിനെക്കണ്ടുകൊണ്ടീടുന്നാകിൽ
ശങ്കകൂടാതെ ശിഷ്യന്മാരുമത്യന്തം ദൂരെ-
സ്സങ്കടം ചേർന്നീടാതെകണ്ടു സന്ത്യജിക്കേണം.
സ്വാമിയും തൽഭൃത്യനും, ഭാര്യയും തൽഭർത്താവും,
പ്രേമസങ്കേതമായ പുത്രനും തൽതാതനും,
അന്യോന്യമീലോകത്തിൽ ശാസ്ത്രമാർഗ്ഗത്താൽത്തന്നെ-
യനഘം സംബന്ധപ്പെട്ടുള്ളവരാണു നൂനം.
അവരിലാരെങ്കിലും പതിതത്വം ഭവിച്ചാകി-
ലവരെ പതിതത്വമില്ലാത്തവർ വെടിയുവാൻ
വിധിയുള്ളതുപോലെഗ്ഗുരുശിഷ്യന്മാർ തമ്മിൽ
പ്രഥിതബന്ധമാർന്നു വാഴുന്നോരെന്നാകിലും.
ദുഷിച്ചീടുകിൽ നിജശിഷ്യനെഗ്ഗുരുവിനും
ദുഷിച്ച ഗുരുവിനെ ശിഷ്യനും ത്യജിക്കുവാൻ
വിധിയുണ്ടതുകൊണ്ടു സംശയിക്കാതിച്ചൊന്ന-
വിധിയെ ഗുരുശിഷ്യന്മാരനുവർത്തിക്കേണം.
അധർമ്മസ്ഥിതനായുമവിവേകിയായിട്ടും
സ്വധർമ്മ വർണ്ണാശ്രമഭ്രഷ്ടനായുമുള്ളവൻ
ഗുരുവാണെന്നാകിലോ തൽശിഷ്യനദ്ദേഹത്തെ
പുരുവായ് ശാസിക്കാമെന്നുണ്ടല്ലോ വിധി പാർത്താൽ.
വിബുധൻ, ജാതികൊണ്ടു താണവനാണെങ്കിലും
വിബുധാനുവാദമുണ്ടവനെഗ്ഗുരുവാക്കാൻ.
ജാതികൊണ്ടുയർന്നവനെങ്കിലും നിജ കർമ്മ-
നീതിവിട്ടവന്നില്ലാ ഗുരുത്വമൊരിക്കലും.

ഗുരുവേ ഗ്രഹിക്കുന്നു ചിലരീലോകത്തിങ്ക-
ലുരുവാം ധർമ്മോദ്ദേശം നിമിത്തം മരുത്സൂനോ!
അർത്ഥോദ്ദേശം നിമിത്തം ചിലരീലോകത്തിങ്ക-
ലുത്തമഗുരുസേവാകൃത്യമാചരിക്കുന്നു.
ഭൂമിയിൽ ചിലരെല്ലാം ഗുരുവേ ഗ്രഹിക്കുന്നു
കാമസംസിദ്ധി സിദ്ധിച്ചീടുവാനായിക്കൊണ്ടേ,
ഉദ്ദിഷ്ടഫലപ്രാപ്തിയുണ്ടൊന്ന മനുഷ്യർക്ക
സിദ്ധിച്ചീടായ്കിലവർക്കുള്ളൊരാ ഗുരുസേവാ
വ്യർത്ഥമായ്ഭവിക്കുന്നതെവ്വണ്ണമവ്വണ്ണമേ
നിത്യവും മോക്ഷമാത്രം കാംക്ഷിച്ചു സേവിച്ചീടും
ഗുരുപൂജയും പരം വ്യർത്ഥമായ്ഭവിക്കുമെ-
ന്നരുളിച്ചെയ്തീടുന്നുണ്ടുത്തമഗുരുജനം.
അതിനാലധർമ്മകർമ്മങ്ങളാം പൂർവ്വാചാര്യ-
തതിയെപ്പരിത്യജിച്ചാലും നീ മരുത്സൂനോ!
അനഘനനഘയാം സീതതൻപിതാവായ
ജനകൻ പണ്ടു ഗൗണാചാര്യരെ മഹാപ്രാജ്ഞൻ
ത്യജിച്ചീടിനാനധർമ്മാചാര്യന്മാരെപ്പരെ-
ത്യജിപ്പാൻ വിരോധമില്ലാർക്കുമെന്നും മാരുതേ!
സ്വധർമ്മം വിട്ടിപ്പൊഴോ മുമ്പോ പിമ്പോ നീയെന്നി-
ലധർമ്മമുള്ളതായിട്ടറിഞ്ഞുകൊണ്ടീടുകിൽ.
അക്ഷണമാത്മതത്വബോധാചാര്യനാമെന്നെ
നിശ്ചയം നിസ്സംശയം സന്ത്യജിച്ചുകൊൾകനീ.
സിദ്ധിച്ചീടട്ടെ ജ്ഞാനം നിനക്കല്ലെങ്കിലൊട്ടും
സിദ്ധിച്ചീടാതാവട്ടെ ജ്ഞാനമില്ലതിൽ ദോഷം
നിത്യമായ് ശ്രുതങ്ങളായീടുമാചാരങ്ങളെ
മാത്രം നീയൊരിക്കലും സന്ത്യജിക്കരുതേടോ.
മാരുതേ! സർവ്വവിദ്യാനൈപുണ്യമാർന്നൊരാളാനും
പാരിതിൽ സദാചാരത്തെക്കടന്നു നടക്കുകിൽ
മൂർഖനാണവനെന്നു നിർണ്ണയിച്ചാലും ഭവാൻ,
ശ്ലാഘ്യരാം സർവ്വവിദ്വാന്മാർക്കുമിമ്മതമത്രേ.
സ്വധർമ്മങ്ങളായീടും ഭജനശ്രവണാദി-
വിധികളനാരതമനുഷ്ഠാനം ചെയ്യുകിൽ

സാക്ഷാൽ വേദാന്തവാക്യജന്യയായുള്ള വിദ്യാ
മോക്ഷഹേതുവായുള്ളവൾ തനിക്കുണ്ടായിടുന്നു.
ക്രമത്താലവിദ്യയെ പ്രാപിക്കാം നിജാശ്രമ-
ക്രമസൽധർമ്മങ്ങളാൽ കാലത്താൽ മരുത്സൂനോ!
നിത്യവുമതിനാലേ സ്വധർമ്മനിരതനായ്
വർത്തിച്ചുകൊള്ളുകെന്നാൽ ഭവിക്കും സുമംഗലം.
ശ്രുതി നാലിലും നാനാസ്മൃതിയിങ്കലുമുള്ളോ-
രതിഗൂഢധർമ്മങ്ങളഖിലം സ്ഫുടമായി
ശ്രവിച്ചീടുകയാലേ നിനക്കിന്നിപ്പോളിനി
ശ്രവിപ്പാനറിവാനുമാവശ്യമില്ലൊന്നുമേ.
എങ്കിലുമാത്മതത്വബോധാർത്ഥനായീടു-
മെങ്കലുമൊരുത്തരറിയെട്ടുപനിഷത്തിലും
നിത്യവും സ്വാശ്രമാചാരത്തിലുമകക്കാമ്പി-
ലത്യന്തമവ്യാജമാം ഭക്തി തേ ഭവിക്കട്ടെ.
സർവ്വമാനുഷന്മാരെ സംസാരത്തിങ്കലിട്ടു
സർവ്വദാ മോഹിപ്പിച്ചുകൊണ്ടീടുന്നവളായി
സർവ്വലോകഹേതുവായ് പരയായനാരതം
സർവ്വസംസാരഘോരഭീകരാകാരയായി.
വൈരാഗ്യബോധധിക്കാരിണിയായ് വിരിഞ്ചേന്ദ്ര-
ന്മാരാകും സുരന്മാർക്കും ലംഘിപ്പാനസാദ്ധ്യയായ്
അന്തകഭടന്മാർക്കുമിതരയദയായ്
ഹന്ത! ധർമ്മവ്രാതത്തെ നാശംചെയ്യുവളായി
വർത്തിച്ചുകൊള്ളുമെനിക്കുള്ളൊരു മഹാമായാ
നിത്യമിജ്ജഗത്തിങ്കൽ ജയിച്ചീടുന്നിതല്ലോ.
അതിനാലമ്മായയെക്കടപ്പാൻ ഹേതുവാമെൻ-
സ്മൃതി നിന്മതിതന്നിൽ സർവ്വദാ ഭവിക്കട്ടെ.
മന്നാമസ്മൃതിയാലെ സംസാരജന്യമാക-
മന്യാനാമയങ്ങളും നിശ്ശേഷം നീങ്ങുമല്ലോ.
സുരസത്തമന്മാരും മാമകസ്മൃതിയാൽ ദു-
സ്തരസംസാരാംഭോധിപാരത്തെഗ്ഗമിക്കുന്നു.
ആത്മബോധാനന്ദത്താൽ നിർഭയന്മാരായ് പര-
മാത്മാവാം മമപദമവ്യയം പ്രാപിക്കുന്നു.

ശ്രുതിക്കളുന്നതെല്ലാം മന്മുഖത്തിങ്കൽ നിന്നു
ശ്രവിച്ചീടുകകൊണ്ടു മാരുതേ! മഹാമതേ!
ശ്രവണം ചെയ്തതെല്ലാം മനനംകൊണ്ടും പിന്നീ-
ടവയെത്തീവ്രധ്യാനംകൊണ്ടും നീ ഭാവിപ്പിക്ക.
ഹൃങ്കിലായതുതന്നെ തത്വാർത്ഥപ്രവൃദ്ധമാ-
യെങ്കിലുംപ്രിയമേററമാർന്നിരുന്നീടുന്നതായ്
വർത്തിച്ചുകൊണ്ടീടുമുമുക്ഷണയെയെന്നൻ-
ചിത്തത്തിൽ ചിന്തിക്കുന്നിതങ്ങിനെ നീ ചെയ്യാഞ്ഞിൽ
എന്നുടെ വാക്യമെല്ലാം വിത്തുകൾ ഊഷരഭൂമിയി-
ലെന്നതുപോലെ ഫലപ്രാപ്തി കഷ്ടം മാത്രമാം.
അമലമാകുമാത്മബോധത്തിലകക്കാമ്പി-
ലമിതസ്നേഹമുണ്ടായീടുക നിമിത്തമായ്
ഇത്തരം ഞാൻ ചൊന്നതിലന്യഥാ ശങ്കിക്കൊല്ലാ
ബുദ്ധിമാൻ ഭവാനിപ്പോഴും സർവ്വാർത്ഥവിഭാഗനെന്നു
മാരുതേ! നല്ലവണ്ണം ഞാനറിഞ്ഞിരിക്കുന്നു
ചേരുമനപായം നിന്നിൽ പരമാനന്ദബോധം.

ഇങ്ങിനെ വിശ്വാസസന്തതിസ്ഥിരത്വനിരൂപണമെന്ന
പതിനേഴാമദ്ധ്യായം കഴിഞ്ഞു.



# പതിനെട്ടാം അദ്ധ്യായം.

സർവ്വാദ്ധ്യായസംഗതിനിരൂപണം.

ഭഗവാൻ ഭക്തലോകകല്പകദ്രുമോപമൻ
സകലാധീശൻ സരോരുഹലോചനൻ രാമൻ
അഖിലതത്വാർത്ഥങ്ങളിത്തരം മഹത്തരം
നിഖിലകപിലോകനായകൻ തനിക്കായി
അരുളിച്ചെയ്തനേരമഞ്ജനാസുതനുള്ളിൽ
പെരുകുമാനന്ദമാർന്നിത്തരമുണർത്തിച്ചാൻ.

അല്ലയോ ഭഗവാനേ! കേൾക്കേണ്ട തത്വാർത്ഥങ്ങ-
ളെല്ലാം നിൻതിരുമുഖാബ്ജത്തിൽ നിന്നിപ്പോൾ കേട്ടേൻ
എങ്കിലുമെനിക്കിപ്പോളങ്കുരിക്കുന്ന മോഹ-
മെൻകരളിങ്കൽ തത്വാർത്ഥങ്ങൾ വീണ്ടും കേൾപ്പാൻ.
അതിനാലതെനിക്കായ് മുമ്പരുൾചെയ്തോരർത്ഥ-
ത്തിൻ സംഗ്രഹമായി ക്രമമായ് മമ പ്രഭോ!
ഇന്നിപ്പോൾ ധാരണാർത്ഥം വീണ്ടുമൊന്നരുൾചെയ്ക
നന്നായ് മത്സ്മരണയെ പ്രബലീകരിച്ചാലും.
ഇത്തരം നിജഭക്തസത്തമൻ പ്രാർത്ഥിച്ചപ്പോ-
ളുത്തരമരുൾചെയ്താനിത്തരം രഘൂത്തമൻ:—
മാരുതേ! ഭഗദ്ഗീതയതിങ്കലുമതുപോലെ
നേരറിയുകിലെല്ലാ വേദാന്തങ്ങളിലും താൻ.
ആ നൂറെറട്ടുപനിഷത്തുക്കളെത്തന്നെ സർവ-
വാനരശ്രേഷ്ഠ! മുഖ്യമാം പ്രമാണമായ് ചൊൽവൂ.
സച്ചിദാനന്ദബ്രഹ്മബോധമുണ്ടായശേഷം
നിശ്ചലമൈക്യാഭ്യാസയോഗത്തെച്ചെയ്യുകെന്നായ്
നിശ്ചയിച്ചിട്ടുപിന്നെ പ്രാരബ്ധകർമ്മമുള്ള
വിശ്രുതൻ ജീവന്മുക്തൻ തന്റെ ലക്ഷണം ചൊന്നേൻ.
പ്രാരബ്ധകർമ്മംപോലുമററ ലക്ഷണംപൂണ്ടി-
പ്പാരിൽ വർത്തിക്കും വിദേഹൻസ്ഥിതി പിന്നെച്ചൊന്നേൻ
വാസനാലയവിജ്ഞാനത്തെയും പിന്നെ മനോ-
നാശനം മുതലായിട്ടുള്ളവസ്ഥകളേയും
വ്യാപ്തസംസാരവ്യാധി നീക്കുവാൻ വേണ്ടിപ്പിന്നെ
സപ്തഭൂമികാവിചാരങ്ങളും ചെയ്തീടിനേൻ.
ദൃശ്യപ്രപഞ്ചബാധ ത്രൈക്യയോഗം ചേർക്കും
ദൃശ്യാനുവിദ്ധങ്ങളാം ഷൾസമാധികൾ ചൊന്നേൻ.
വർണ്ണാശ്രമാചാരത്തിൻ വ്യവസ്ഥാപനം ചിത്തം
നിർണ്ണയിച്ചോതി സമാധിസ്ഥിതി ചൊന്നശേഷം.
സഞ്ചിതാദികളായ കർമ്മങ്ങൾക്കുള്ള ഭേദം
ഞാൻ ചൊന്നേൻ ജീവലോകസ്ഥിതിയെയറിയിപ്പാനായ്.
പിന്നീട്ടു കർമ്മഭക്തജ്ഞാനിയോഗിയെന്നുള്ള
മൂന്നു വർഗ്ഗമായുള്ള ഗുണങ്ങൾ നിരൂപിച്ചേൻ.

നിനക്കുൾക്കുളത്തിങ്കലുള്ളവാസനയെധ്യുത്താ-
ലിനിക്കല്ലൊരാ വിശ്വരൂപവർണ്ണനം ചെയ്തേൻ.
താരകപ്രണവത്തിൽ മാത്രാഭേദങ്ങളെപ്പിൻ-
മാരുതേ! നിരൂപണം ചെയ്കിതെന്നറിഞ്ഞാലും.
മറ നാലിലും മറഞ്ഞിരിക്കുമത്ഥങ്ങളെ-
പ്പറയും മഹാവാക്യാത്ഥങ്ങളെച്ചൊന്നേൻ പിന്നെ.
തദനന്തരം മൂലാധാരാദി നവചക്ര-
സ്ഥിതിയെ വിവേചനം ചെയ്കിതെന്നറിഞ്ഞാലും.
അണിമാദികളാകുമഷ്ടസിദ്ധികൾ കൊണ്ടു
പിന്നെയും ദോഷങ്ങളെച്ചിന്തിച്ചു പിന്നെച്ചൊന്നേൻ.
വിദ്യാസന്തതിവർഗ്ഗം ഞാൻ വിവരിച്ചേൻ പിന്നെ
വിദ്യാമൂലമാം ഗുരുതത്വത്തെ നിരൂപിച്ചേൻ
ഇത്തരം മഹത്താകും ഗീതാശാസ്ത്രത്തെക്കപി-
സത്തമ! നിനക്കു ഞാനുപദേശിച്ചീടിനേൻ.
സവ്വവേദാന്തരഹസ്യാത്ഥഗർഭിതമായി-
സ്സവ്വദാ സവ്വജ്ഞന്മാർ കാണുന്നിതീശാസ്ത്രത്തെ.
തീത്ഥക്ഷേത്രാസവാദി സംഭ്രമമീലോകത്തിൽ
മത്ത്യക്കിതുപാത്താലധമാധമംതന്നെ.
നാനാമന്ത്രങ്ങൾക്കുള്ള ചിന്തയുണ്ടാകെന്നതു
വാനരശ്രേഷ്ഠ! പാത്താലധമംതന്നെ നൂനം.
പത്തു,മുപ്പത്തിരണ്ടെന്നുള്ളുപനിഷൽഭാഗ-
വത്തിയാം വേദാന്തത്തിൻ ചിന്ത മദ്ധ്യമംതന്നെ.
ആ നൂറെറട്ടുപനിഷത്തുകളിലുള്ളതാകും
നാനാതത്വാത്ഥചിന്ത പാക്കിലുത്തമംതന്നെ.
സവ്വവേദാന്തഗ്രന്ഥാത്ഥങ്ങളെ വിവരിപ്പാൻ
സവ്വഥാ ശക്തിയേറെന്നോരിഗ്ഗീതാമഹാശാസ്ത്രം
സവ്വദാ വിചിന്തനം ചെയ്തുകൊള്ളുകെന്നതു
സവ്വവേദാന്തികൾക്കുമുത്തമോത്തമംതന്നെ.
മാരുതേ! നിനക്കു ഞാനുപദേശിച്ച ദിവ്യ-
പ്പെരുമയേറെന്നോരീ ഗീതാശാസ്ത്രത്തെപ്പണിപ്പെട്ടും
അത്യന്തം ഗൂഢമാകുംവണ്ണം നീ രക്ഷിക്കേണം
നിത്യവും, ഭക്തിഹീനന്നൊരുമേ കഥയാതെടോ!

ശ്രീരാമവാക്യാമൃതധാരയെക്കർണ്ണങ്ങളാ-
ലാരാമൃതനേവം പാനം ചെയ്കയാലെ
ആനന്ദബാഷ്പപൂരപൂർണ്ണലോചനനായി-
സ്സാനന്ദം സഗദ്ഗദമുണർത്തീടിനാനേവം:
ശ്രീരാമ! മമ സംസാരാർത്തിനാശന! പ്രഭോ!
നീരിജതാർദളലോലലോചന! ഭഗവാനേ!
ശ്രീനാഥ! ജഗന്നാഥ! ഗന്നാഥ! സീതാനാഥ!
ജ്ഞാനാനന്ദവിഗ്രഹ! വസിഷ്ഠാദിസംസേവ്യ!
ഞാനിപ്പോളെന്തോന്നു ചൊല്ലീടേണ്ടു ഗീതാമൃത-
പാനത്താൽ മത്തചിത്തനായിട്ടുമെനിക്കിപ്പോൾ.
ചൊല്ലുവാനുള്ളതായിട്ടൊന്നുമില്ലെന്നാകിലും
കല്യാണാകൃതേ! ഗീതാതൃപ്തമുതതചനിഷ്ഠാ-
ചിന്തകൾകൊണ്ടുള്ളതാം സൽപ്രവൃത്തികളിൽ മെ
സന്തതം വാക്യം ബന്ധപ്പെടുന്ന ഭഗവാനേ!
പണ്ടു ഞാൻ പരതത്ത്വപ്രതിപാദകങ്ങളായ്-
ക്കൊണ്ടൽനേർവർണ്ണ! ബഹുഗീതകൾ കേട്ടേനല്ലോ.
ഗീതകളവയെല്ലാം കോടികോടി ഭാഗമി-
ഗ്ഗീതയെ ഭാഗിച്ചാലും തുല്യമായ് വരാ ദൃഢം.
ശ്രീരാമ! രാമഗീതാമൃതപാനതൃപ്തനാ-
മീരാമദാസൻ തൃണീകൃതദേവേന്ദ്രനല്ലോ.
മൃത്യുവും ജരയുമീദേഹാത്മബുദ്ധിയററെൻ-
ബുദ്ധിയിലിപ്പോൾ തൃണപ്രായമായ് തോന്നീടുന്നു.
ദാഹവും വിശപ്പുമില്ലാത്തവനായീടിനേൻ.
മോഹശോകാദിബാധാരഹിതനായിത്തീർന്നേൻ
സ്വസ്ഥനായ്ത്തീർന്നീടിനേൻ ഞാനിപ്പോളെനിക്കിനി
ഹസ്തപ്രാപ്തമാവേണ്ടതായിട്ടില്ലെന്നുമൊന്നും.
സംസാരഗന്ധമാത്രമെങ്കിലുമെങ്കലിപ്പോൾ
ഹംസാരാദ്ധ്യനാം പ്രഭോ! സ്പർശിച്ചുകൊണ്ടീടുവാൻ.
അവകാശമില്ലാതെയാക്കിത്തീർത്തുകൊണ്ടു
ഭവപാശനാശന! നിന്തിരുവടിതന്നെ
ഭഗവാനെന്നു നന്നായ് ബോധിച്ചുകൊണ്ടീടിനേൻ
ഭഗവൽസംജ്ഞ ഭവാൻ തങ്കലർത്ഥവത്തല്ലോ.

ഞാനനേകായിരം ജന്മങ്ങളിലാർജ്ജിച്ചുള്ള
മാനഹീനമായുള്ള നിഷ്കാമപുണ്യങ്ങളാൽ
ഈ മഹത്തായ ഗീതാശ്രവണമഹാഫലം
സ്വാമിൻ! സിദ്ധിച്ചിതെന്നു ചിന്തിച്ചുകൊള്ളുന്നു ഞാൻ
നിന്തിരുപ്പദാംഭോജ ധൂളിയന്തിശ്ശിരസ്സിൽ
വന്തിരക്കൂട്ടംകൊണ്ടു ഭീമമാം മഹാർണ്ണവം
കടന്നീടിനേൻ മുമ്പു, ഞാനതുപോലെയിപ്പോഴും
കടന്നീടിനേൻ മഹാഭീമസംസാരാർണ്ണവം.
മല്പിതാ വായുദേവനാവുകകൊണ്ടുമീ ഞാ-
നല്പമർക്കടവംശത്തിൽ പിറക്കുകകൊണ്ടും
സർവ്വമാം ചപലത്വം സിദ്ധമാണിനിയത്രെ
സർവ്വവും തീർന്നു; ചേർന്നു നിശ്ചലത്വം നിൻ ഗുരോ!
എന്തിനായ്പലവിധം ഞാനിപ്പോൾ ചൊല്ലീടുന്നു
സന്തതം ധന്യനായിത്തീർന്നേൻ ഞാൻ രഘൂത്തമ!
എങ്കിലും, ബ്രഹ്മേന്ദ്രാദി ദേവന്മാർ നമിപ്പതാം
നിങ്കഴൽത്താരിലെന്നുംതാനനാരതം ഗുരോ!
ബന്ധിച്ചുകൊണ്ടീടുവാൻ ഞാനിപ്പോളർത്ഥിക്കുന്നു
ഹന്ത! ഞാൻ കൃതാർത്ഥനായ്ത്തീർന്നീടുമല്ലെന്നാകിൽ.
ആ രാമദാസനേവം ചൊന്നതുകേട്ടനേരം
ശ്രീരാമൻ കാരുണ്യവാൻ കന്മഷവിനാശനൻ.
സ്നിഗ്ദ്ധമായ് സൂക്ഷ്മാർത്ഥഗർഭിതമാം വാക്യമേവം
സസ്മിതമരുളിച്ചെയ്തീടിനാൻ മഹാപ്രഭു.
ഭക്തരും ശിഷ്യന്മാരും മുമ്പിനിക്കനേകമായി
ട്ടാഢ്യസൽസ്വഭാവ! ഭുവിലുണ്ടായിട്ടുണ്ടു പാർത്താൽ.
അവരിലൊരുത്തനും നന്നായിച്ചിന്തിക്കിലും
തവ തുല്യനല്ലെന്നു നിർണ്ണയിച്ചുരയ്ക്കാം ഞാൻ.
അതിനാൽ വേദാന്തതത്വാർത്ഥഗർഭിതമാകു-
മിതിനെദ്ധ്യാനം ചെയ്തു നിഷ്കാമബുദ്ധിയോടും
അത്യന്തം പ്രയത്നിച്ചുമതിനാലിതിനെ നീ
പ്രത്യഹം രഹസ്യമായ് സൂക്ഷിച്ചുരക്ഷിക്കേണം.
കീശേശ! സ്വാത്മാവിനെയറിഞ്ഞീട്ടു നീ-
ശ്ശ്രീശാദിമുക്തികാന്തം നൂറ്റെട്ടും മതസ്ഥനോ!

ഉത്തരാരണിയാക്കിച്ചെയ്തുവെച്ചിട്ടു നല്ല
സത്തായ തൎക്കമാകും മഥനംകൊണ്ടുതന്നെ.
ഇമ്മഹാഗീതയാകുമഗ്നിയെജ്ജ്വലിപ്പിച്ചു-
സന്മതേ! നിന്നാത്തിയാം സമിത്തിൻ നാശംചെയ്തു
അമ്മഹാനലൻ നിന്റെ ചിത്തത്തിൽ പ്രകാശിച്ചു
വന്മഹസ്സാൻ നിന്റെ വാങ്മൂലം വെളിവാൻ
നന്മയുണ്ടായിട്ടുവാൻ നിന്നെയാശ്രയിച്ചീടും
സന്മത്ത്യൎക്കുള്ള സംസാരാരണ്യം ദഹിക്കട്ടെ.
ശിഷ്ടാശിഷ്ടന്മാരാകുമമത്ത്യ ദൈത്ത്യവൎഗ്ഗ-
മൊട്ടൊഴിയാതെ ചെന്നാവേദാന്തക്ഷീരാബ്ധിയിൽ
ചിന്താവാസുകി ചേൎന്ന ബുദ്ധിമന്ദരംകൊണ്ടു
മന്ഥാനം ചെയ്യുന്നേരം ദുഗ്ദ്ധാന്തൎക്കാളകൂടം
ഉത്ഭവിച്ചതു തീരെ ശൗരിയാം ശ്രീതയോടു-
മിബ്ഭുവനത്തിൽ ചന്ദ്രശേഖരനാകുന്ന ഞാൻ.
പാനംചെയ്തതിൽപിന്നെസ്സാനന്ദം ഗീതാശാസ്ത്രം
താനങ്ങുളവായിതു ദീനതചമകറ്റുവാൻ.
സുരന്മാരിലേകനാം നിനക്കും പ്രിയമോടും
തന്നെന്നതുകൊണ്ടു സുഖിയായ് ഭവിക്ക നീ.
മാമക ഗീതാമൃതം മംഗളം തന്നിക്കളെല്ലാ-
രാമയപ്രശാന്തിക്കായ് നന്നായിപ്പാനംചെയ്തിൽ
അവനിയന്യങ്ങളായിരിക്കും ശാസ്ത്രങ്ങളാൽ
പവനാത്മജ! തെല്ലുമില്ലഹോ പ്രയോജനം.
അന്യരാമാചാൎയ്യ ദേവന്മാരെ നമിച്ചിട്ടു-
മന്യൂനാദരം സ്തോത്രം ചെയ്തിട്ടും പൂജിച്ചിട്ടും.
ആയവനൊരുകാൎയ്യം സിദ്ധിപ്പാനില്ലചെന്നു
നീയറിഞ്ഞാലും മഞ്ജസൂനോ! നിന്നകതാരിൽ.
അത്യന്തം ക്ഷീരാബ്ധിസംഭൂതമാമമൃതമതു
നിത്യവും പാനംചെയ്താലെന്തഹോ പ്രയോജനം.
അമൃതമതു പാനംചെയ്തീടും സുരരെല്ലാ-
മമരന്മാരായിട്ടുമെന്നു ചൊല്ലുന്ന വാക്യം
കേവലമുപചാരവാക്യമാണെന്നതു പാൎത്താ-
ലേവരുമവരന്ത്യകാലത്തിൽ നശിക്കുന്നു.

മൽഗീതാമൃതപാനം ചെയ്യുവതിന്നുകൊള്ളും
ഭാഗ്യവാനമരത്വം സിദ്ധമാമെന്ന വാക്യം
ഉപചാരമല്ലൊട്ടും സത്യമാണതേററവും
കപിസത്തമ! പാർത്താൽ നാശമില്ലവനെന്നും.
അതിനാലതിയായ് മൽഗീതയെപ്പാനംചെയ്യു-
മതിമൻ! നിനക്കിപ്പോഴുണ്ടായിതമരത്വം
ഈദൃശമരത്വത്തിൽ മൃത്യുപീഡയെപ്പോലും
നീയറിഞ്ഞീടാ; നിനക്കജസ്രം സുമംഗളം.
അല്ലയോ ഹനൂമാനേ! നാമിഹ ചെയ്തതായ
നല്ല സംവാദസുധാരസമേതൊരു മർത്ത്യൻ
കർണ്ണങ്ങൾകൊണ്ടു പാനംചെയ്തുകൊണ്ടീടുന്നുവോ
നിർണ്ണയിച്ചദ്ധ്യായമോ ശ്ലോകമോ തദർദ്ധമോ
പഠനംചെയ്യുന്നുവോ തന്മോക്ഷപ്രാപ്തിക്കു ഞാൻ
സ്ഫുടം ബാദ്ധ്യസ്ഥനാണെന്നതു നീ ധരിച്ചാലും.
സർവ്വദാ സർവ്വശിഷ്യലക്ഷണഗൻ നിന്നാൽ
സർവ്വജ്ഞൻ മദ്ദേശികൻ പ്രീതനായ്ത്തീർന്നോ!
നിന്നുടെ ശിഷ്യൻതന്നാലീവിധം പ്രീതനായി-
ട്ടിന്നു ഞാൻ ഭവിക്കുന്നിതന്നു ഞാൻ കൃതാർത്ഥനാം.
ഇത്തരമരുൾചെയ്തു ഭഗവാൻ ശ്രീരാഘവാ-
നന്ദമോദാത്മ ശിഷ്യൻ പവനാത്മജൻതന്നെ.
അശ്രുപൂർണ്ണങ്ങളായ നേത്രാംഭോജങ്ങളോടും
വിശ്രുതൻ സദയം വേഗാൽ തഴുകീടിനാൻ ശുഭം.
ശ്രീരാമചന്ദ്രൻതന്നെസ്സന്തതം ചിന്തചെയ്യു-
ന്നാരാമദാസൻതന്നെസ്സന്തതം വണങ്ങിയും
ഹേ രാമഭക്തന്മാരേ! നിങ്ങളെ സ്തുതിച്ചും ഞാൻ
ശ്രീരാമഗീതാഗ്രന്ഥമിങ്ങിനെ ചൊന്നേൻ ശുഭം.

ഇങ്ങിനെ സർവ്വശാസ്ത്രാർത്ഥസംഗതിനിരൂപണമെന്ന
പതിനെട്ടാമദ്ധ്യായം കഴിഞ്ഞു.



# നല്ല പ്രസിദ്ധീകരണങ്ങൾ.

| | രൂ. | ണ. | പൈ. |
|---|---|---|---|
| പറങ്കിപ്പടയാളി (കെ. എം. പണിക്കർ) | 1 | 0 | 0 |
| പുണർകോട്ട സ്വരൂപം ,, | 1 | 0 | 0 |
| ബാലികാമതം ,, | 0 | 6 | 0 |
| വിജ്ഞാനദീപിക (ഉള്ളൂർ) | 1 | 12 | 0 |
| മണിമഞ്ജൂഷ ,, | 1 | 0 | 0 |
| ഭക്തിദീപിക ,, | 0 | 12 | 0 |
| ചിത്രോദയം ,, | 0 | 6 | 0 |
| മിഥ്യാപവാദം ,, | 0 | 2 | 0 |
| കർണ്ണഭൂഷണം ,, | 0 | 12 | 0 |
| പിംഗള ,, | 0 | 12 | 0 |
| മൈസൂർപുലി (കന്നത്തു ജനാർദ്ദനമേനോൻ) | 1 | 0 | 0 |
| പ്രേമഹോമം (വേലുപ്പിള്ള ശാസ്ത്രി) | 1 | 4 | 0 |
| ദേവീചൗധുറാണി (ശ്രീനിവാസശാസ്ത്രി) | 1 | 0 | 0 |
| പാറപ്പുറം ൨-ഭാഗങ്ങൾ | 2 | 8 | 0 |
| ഐതിഹ്യമാല ൧-ാംഭാഗം | 1 | 0 | 0 |
| രാമരാജാബഹദൂർ ൨-ഭാഗങ്ങൾ (സി. വി.) | 2 | 4 | 0 |
| ജ്യോതിഷ്മതി (കെ. നാരായണക്കുരുക്കൾ) | 1 | 12 | 0 |
| മാർത്താണ്ഡമാഹാത്മ്യം (എം. രാജരാജവർമ്മ) | 1 | 4 | 0 |
| കേരളപാണിനി (പി. അനന്തൻപിള്ള എം. എ.) | 1 | 0 | 0 |
| വാമനമഹാപുരാണം (വള്ളത്തോൾ) | 4 | 0 | 0 |
| മത്സ്യമഹാപുരാണം (വള്ളത്തോൾ) | 4 | 8 | 0 |
| ആഗ്നേയമഹാപുരാണം (കെ. വി. എം.) | 8 | 0 | 0 |
| ശ്രീസ്കന്ദാനുഭൂതി (തേവലാട്ട പത്മനാഭമേനോൻ) | 0 | 2 | 0 |
| ശ്രീരാമഗീത ,, | 1 | 0 | 0 |

ഇവകൂടാതെ പല നല്ല ഗദ്യപദ്യപുസ്തകങ്ങളും, പുതിയ നോവലുകളും; വള്ളത്തോൾ, കുമാരനാശാൻ, മുതലായ മഹാകവികളുടെ എല്ലാ കൃതികളും എപ്പോഴും വില്പനയ്ക്കു തയ്യാർ.

മാനേജർ,

ബി. വി. ബുക്ക്ഡിപ്പോ & "ഭാഷാഭിവർദ്ധിനി" പ്രസ്സ്,

തിരുവനന്തപുരം.